# അമരസിംഹൻ







അനുവാദകൻ,

പി. കത്തിർമന്ന നായർ


ഒന്നാം പതിപ്പ്.


TRICHUR,

DRA IYER & SONS.

1931.




വില 12 ണ.

# അമരസിംഹൻ





അനുവാദകൻ,

പി. കുഞ്ഞിരാമൻ നായർ.



ഒന്നാം പതിപ്പ്.

**TRICHUR,**

**V. SUNDRA IYER & SONS.**

**1931.**

# പ്രസ്താവന.

---

മഹാകവി ദ്വിജേന്ദ്രലാലിന്റെ മൂലകൃതിയെ അടിസ്ഥാനപ്പെടുത്തിയെഴുതിയതാണ് അമരസിംഹനെന്ന ഈ ഗദ്യഗ്രന്ഥം. ഈ സാഹിത്യകുസുമത്തിന്റെ ദിവ്യപരിമളമാസ്വാദിച്ച് നിർവൃതി കൊള്ളട്ടെ, കേരളം!

9—3—1107. പ്രസാധകൻ.

# അമരസിംഹൻ

## ഒന്നാമങ്കം.

### (രംഗം 1.)

സ്ഥലം—ഗോവിന്ദസിംഹന്റെ ഭവനം.

സമയം—മദ്ധ്യാഹ്നം.

[ഗോവിന്ദസിംഹനും പുത്രൻ അജയസിംഹനും സംസാരിച്ചുകൊണ്ടിരിക്കുന്നു.]

ഗോവിന്ദസിംഹൻ—അജയാ, മൊഗളസൈന്യം മേവാഡിനെ ആക്രമിക്കാൻ ഭാവമുണ്ടെന്നു റാണാജിക്കെങ്ങിനെ മനസ്സിലായി?

അജയൻ—ആവോ, അതെനിക്കറിഞ്ഞുകൂട.

ഗോവിന്ദ—റാണാജി നിന്നോട് എന്തു പറഞ്ഞതു്?

അജ—അവിടുന്നു കല്പിച്ചതിതാണ്. "സന്ധിയാണ് ഈ ഘട്ടത്തിലുത്തമം. അക്കാര്യത്തെപ്പററി ആലോചിക്കാനായി അദ്ദേഹം നാളെ രാവിലെ സാമന്തസഭ വിളിച്ചുകൂട്ടുന്നുണ്ട്. ആ സഭയ്ക്കു് അച്ഛനും ക്ഷണമുണ്ട്.

ഗോവിന്ദ—അദ്ദേഹമെന്തിനാണ് എന്നെ വിളിച്ചിരിക്കുന്നതു്?

അജ—ഇക്കാര്യത്തെപ്പററി നേരിട്ടുതന്നെ കണ്ടു സംസാരിക്കാൻ തന്നെ.

ഗോവിന്ദ—എന്തു കാര്യം. സന്ധിയോ?

അജ—അതെ.

ഗോവിന്ദ—അജയാ ഈ വയസ്സിനിടയ്ക്കു് എനിക്കു സന്ധിയെപ്പററി ഒന്നുംതന്നെ പറയാൻ ഇടവന്നിട്ടില്ല. അമ്പതു

കൊല്ലത്തോളമായി ഞാനീയുദ്ധം തുടങ്ങീട്ട്. അമ്പതു കൊല്ലമായി ഞാൻ ഇവ മാത്രമേ കേട്ടിട്ടുള്ളു—കൂട്ടിമുട്ടുന്ന ഖഡ്ഗങ്ങളുടെ ഝണഝണൽക്കാരം; പെരുമ്പറകളുടെ വജ്രനിസ്വാനം; അശ്വങ്ങളുടെ ഹ്രേഷാരവം; കിടന്നുപിടയുന്ന വീരന്മാരുടെ ദീനദീനമായ ആർത്തസ്വരം! നിന്നെപ്പോലത്തിയ എതിരാളിയോടു സന്ധിചെയ്യുകയെന്നാല് എനിക്കു കേട്ടറിവില്ല!

[അജയസിംഹൻ മിണ്ടാതെ നില്ക്കുന്നു. ഗോവിന്ദസിംഹൻ ആലോചനയിൽനിന്നുണർന്നു വീണ്ടും ഇരുന്നു.]

ഗോവിന്ദ—സന്ധിയുടെ ആവശ്യം ഇന്നതാണെന്നു നിന്നോടു പറഞ്ഞുവോ റാണാജി?

അജ—അദ്ദേഹമതല്ലിച്ചെയ്യു—വളരെ നൂറ്റാണ്ടുകൾക്ക് ഇപ്പുറമായി മീവാറരാജ്യത്തിന്റെ സ്ഥിതി ഇയ്യിടയ്ക്ക് ഇത്തിരി നന്നായിട്ടുണ്ട്. അതിന്നു ഉന്നതനിലയിൽ ഇരിക്കുന്നു; സുഖസമൃദ്ധമായിരിക്കുന്നു. നിർഭയവും ധനധാന്യപൂർണ്ണവുമായ ഈ ഭൂമിയിൽക്കൂടി എന്തിനാണ് വെറുതെ ചോരപ്പുഴകളുടെ കൈവഴികൾ വെട്ടിത്തിരിക്കുന്നത്.

ഗോവിന്ദ—ഈ മനഃസ്ഥിതിയുടെ ഫലമെന്താണ്? അതു തന്നെ. അതെ, മുഗിലന്മാരുടെ ദാസ്യം. സുഖഭോഗങ്ങൾ ഉണർന്നെഴുന്നേല്ക്കുന്ന സമയം ഹാ—അദ്ദേഹമെന്നെന്നേയ്ക്കുമായി ദീർഘനിദ്ര പ്രാപിച്ചു. ആ മരണശയ്യയിലെ അന്തിമഘട്ടത്തിൽ റാണാ പ്രതാപസിംഹൻ ഇങ്ങിനെ പറഞ്ഞു. അമരസിംഹൻ അവന്റെ കാലത്തു മേവാടിനെ മുഗിലനു വില്ക്കും! മുഗിലന്മാർ ഇന്നു് ഐശ്വര്യമദംകൊണ്ടു മത്തുപിടിച്ചവരായിരിക്കുന്നു. അതിന്റെ തിമിരത്തിൽ അവരുടെ കണ്ണുകൾ നിഷ്പ്രഭങ്ങളായിരിക്കുന്നു. ശരി നടക്കു! മീവാറത്തിന്റെ പുണ്യക്ഷേത്രം ഇക്കുറി പട്ടപ്പുടലമന്നെ!

അജയ—റാണാജിയുടെ വാക്കിൽ അർത്ഥമുണ്ട്. ഇത്തവണ മീവാറം മുഗിലന്മാരുമായി പടപൊരുതുക എന്ന കാര്യം തീരെ

അസംഭവമാണ്; വിജയം അസംഭവമാണ്; പിന്നെന്തിനാണീ രക്തപാതം എന്നാണദ്ദേഹം പറഞ്ഞതു്.

ഗോവിന്ദ — അജയാ നീയും അദ്ദേഹത്തിന്റെ മതക്കാരനാണെന്നു തോന്നുന്നു. മുഗിളന്മാരുടെ ദാസ്യവും കൂടി കഴിഞ്ഞുകൂടാമെന്നാണോ നിങ്ങളുടെയൊക്കെ വിചാരം? ദില്ലീബാദുഷാ ഭാരതചക്രവർത്തിയാണെന്ന കഥ ഞാൻ മറന്നിട്ടില്ല; ചക്രവർത്തികളുമായി എതിർക്കുന്നതു ദുരിതമാണെന്നും എനിക്കറിയില്ലായ്കയല്ല. പക്ഷെ മീവാരത്തിനും മുഗിളന്റെ ചക്രവർത്തിപദത്തിനുമായിട്ടു യാതൊരു ബന്ധവും ഇതേവരെക്കുണ്ടായിട്ടില്ല. അജയാ ഒന്നുമാത്രം പറയാം. ഗോവിന്ദസിംഹന്റെ ധമനികളിൽ പ്രപിതാമഹപൌരുഷം ഇടിച്ചൊഴുകുന്ന കാലത്തോളം — ഈ ഹൃദയത്തിന്റെ ഒരു കോണിൽ പ്രാണന്റെ ഛായയെങ്കിലുമുള്ള ആ നിമിഷത്തോളം മീവാരരാജ്യത്തിന്റെ ധ്വജങ്ങൾ മുഗിളന്റെ കയ്യിൽ ചെന്നുചേരില്ല. എഴുനൂറു കൊല്ലങ്ങളോളമായി ഭയങ്കരമായ കൊടുങ്കാറ്റു — ഇരുണ്ട മേഘാവരണം, ശക്തിയേറിയ വിദ്യുല്പാതം ഇവയുടെ ഘോരാക്രമണത്തിൽ എള്ളിട കുലുങ്ങാതെ തലയുയർത്തി നിന്ന മീവാരത്തിന്റെ രക്തധ്വജം — ഹാ അജയാ ഈ മ്ലേച്ഛന്മാരുടെ ചുവന്ന കണ്ണുകൾ കണ്ടിട്ടുണ്ടോ, പേടിച്ചു ചൂളിപ്പോകുന്നു? ഇല്ല. ഒരിക്കലുമില്ല. ശരി പോവൂ. ഞാൻ ഉടനെ വരാമെന്നു റാണാജിയോടു ചെന്നു പറയൂ!

[അജയസിംഹൻ പോകുന്നു]

[അജയസിംഹൻ പോയ ഉടനെ ഗോവിന്ദസിംഹൻ ചുമരിൽ തൂക്കിയിരുന്ന വാളെടുത്തു് അതു് ഉറയിൽനിന്നൂരുന്നു. അതിനെ സംബോധനംചെയ്തു പറയുന്നു.]

പ്രിയേ ഹേ സഹധർമ്മചാരിണീ, ഭവതി എന്റെകൂടെയുള്ള കാലംവരെ റാണാപ്രതാപസിംഹന്റെ തിരുനാമത്തിനു കളങ്കം തട്ടില്ലെന്നു് എനിക്കറിയാം. പ്രിയേ, ഞാനിതുവരെ നിന്നെ

ഉപേക്ഷിച്ചിരുന്നു; നിന്നെ വിസ്മരിച്ചിരുന്നു; നിന്റെ മുഖകാന്തി ഒന്നു മങ്ങിക്കാണുന്നു. നിശ്ശബ്ദനായ് മുഷിഞ്ഞിരിക്കയാണോ. അരുത്; വ്യസനിക്കരുത്. ഇക്കുറി നിന്നെ ഞാൻ മേവാഡിലെ പടക്കളത്തിലേക്ക് കൂട്ടിക്കൊണ്ടുപോവാം. നിനക്കൊരു മധുരപാനീയം ഞാൻ തരാം—അതെ മുട്ടമുട്ടന്മാരെനെയുള്ള മുഗിളരക്തം! പ്രിയേ എനിക്ക് മാപ്പുതരൂ. എന്നെ കെട്ടിപ്പുണരൂ. [ഉറവാളിനെ മാറോടണക്കുന്നു. അതിന്റെ വായ്ത്തല കിടന്നു മിന്നുംവിധം അതിനെയിട്ടു വട്ടം ചുഴററുന്നു. വീണ്ടും സംബോധനംചെയ്തു പറയുന്നു].

എന്ത്, ഇതെന്തു കൈവിറയോ. നിന്റെ മാനം രക്ഷിക്കത്തക്ക കെല്പ് ഇത്തവണ ഗോവിന്ദസിംഹനുണ്ടാവില്ലേ. വാർദ്ധക്യം എന്റെ തലയിൽ അതിന്റെ ജയക്കൊടി നാട്ടിയിരിക്കുന്നു. എന്റെ ദേഹം അശക്തവും പലിതവുമായിരിക്കുന്നു. ഹാ [വാൾ നിലത്തിട്ട് മുട്ടുകുത്തിയിരുന്നു തല രണ്ടുകയ്യുംകൊണ്ടും താങ്ങിപ്പിടിക്കുന്നു. കണ്ണുകളിൽനിന്നു ബാഷ്പധാരയൊഴുകുന്നു. വീണ്ടും] ഭഗവാനെ ഇതെന്തുക്രമമാണ്!

[വീണ്ടും വാളെടുത്തുംകൊണ്ട് എഴുന്നേല്പാൻ ഭാവിക്കുന്നു. മകൾ കല്യാണി പ്രവേശിക്കുന്നു].

കല്യാണി—അച്ഛാ എന്താണിത്?

ഗോവിന്ദ—വാളാണു മകളെ ഇതാ നോക്കൂ!

കല്യാ—വേണ്ടച്ഛാ, അതവിടെ ചുമരിൽത്തന്നെ കിടന്നോട്ടെ. അച്ഛൻ വാളെടുത്തു കണ്ടിട്ടു ഞാനൊന്നു നടുങ്ങിപ്പോയി. [ഗോവിന്ദസിംഹൻ വാളിന്റെ തലപ്പു നിലത്തുകുത്തി പ്രേമം വഴിയുന്ന കണ്ണുകൾകൊണ്ടു മകളെ തൊട്ടുഴിയുന്നു. അദ്ദേഹം വീണ്ടും പറയുന്നു].

ഗോവിന്ദ—കല്യാണി ഇതാ ഈ വാളെത്ര സുന്ദരമാണ്; എത്ര ഭയങ്കരമാണ്. ഇതിന് എന്തു സാധനംകൊതിച്ചാണിരിക്കുന്നതെന്നു നിനക്കറിയാമൊ?

കല്യാ—ഇല്ലല്ലൊ.

ഗോവിന്ദ—രക്തം!

കല്യാ—ആരുടെ.

ഗോവി—മുസൽമാന്റെ!

കല്യാ—അച്ഛാ, മുസൽമാന്മാരോട് അങ്ങേക്ക് എന്താണിത്ര വൈരം?

ഗോവി—ഇതിന്റെ കാരണം നിന്റെ ജന്മഭൂമിയായ മേവാഡിനോടുതന്നെ ചോദിക്കു. കല്യാണി, എത്രനാളുകൊണ്ടായി മുശിലന്മാർ പുലികളെപ്പോലെ മേവാഡിന്റെ നേർക്ക ചാടുകയാണ്. എന്നാൽ സമുദ്രംപോലെ പരന്നുകിടക്കുന്ന മുശിലസൈന്യം മേവാഡിന്റെ കരിമ്പാറകളുടെ താഴ്വരപ്രദേശത്തിൽ ആഞ്ഞടിച്ചുകയറി നിരാശരായി തിരമാലകൾപോലെ പിൻവാങ്ങി. ഈ പാവപ്പെട്ട രാജ്യം മുശിലരോടുചെയ്ത അപരാധമെന്താണ്? ഐശ്വര്യമദത്തിന്റെ ലഹരി തലക്കു കയറിയ കണ്ണിനു ന്യായാന്യായവിവേകമില്ല. ആ വിധം അന്യായത്തിലേക്കു കുതിച്ചോടുന്ന മനുഷ്യനെ തടഞ്ഞുനിർത്തി സന്മാർഗ്ഗത്തിലേക്കു തിരിച്ചുവിടാനുള്ള ആയുധമാണ് ഈ ഖഡ്ഗം. എന്നാൽ കഷ്ടം! ഹാ!! ഇന്നു ഞാൻ വൃദ്ധനായിരിക്കുന്നു!

[കല്യാണി കരയുന്നു].

ഗോവിന്ദ—കല്യാണീ, എന്താണു നീ കരയുന്നതു്? നിനക്കു പേടിയുണ്ടോ? അതല്ല കരയേണ്ടതു്. ഞാനിതാ വാളുറയിൽ തന്നെ ഇട്ടു. [വാളുറയിൽ ഇടുന്നു] നടക്കൂ; അകത്തേക്കു നടക്കൂ ഇതാ ഞാനുമുണ്ട്. [ഗോവിന്ദസിംഹൻ പോകുന്നു].

കല്യാ—അച്ഛാ, നല്ലവണ്ണം ഒന്നാലോചിച്ചിട്ടുവേണം.

---

## രംഗം 2.

സ്ഥലം—ഉദയപൂരത്തിലെ ഒരു വഴി.

സമയം—മദ്ധ്യാഹ്നം. ചില ചാരണികളോടുകൂടി സത്യവതി പാടുന്നു.

[അജയസിംഹൻ വരുന്നു].

സത്യവതി—താങ്കളൊരു സേനാപതിയാണെന്നു തോന്നുന്നു. അതെയോ? എന്റെ ഊഹം ശരിയോ?

അജയ—അതെ; ഞാൻ മേവാഡിലെ ഒരു സേനാപതിയാണു്.

സത്യ—എനിക്കു താങ്കളോടൊരു വർത്തമാനം ചോദിക്കാനുണ്ടു്; ഞാൻ കേട്ട വർത്തമാനം ശരിയാണോ?

അജയ—എന്തു വർത്തമാനമാണതു്?

സത്യ—ഈ വർത്തമാനംതന്നെ; മൊഗൾസൈന്യം മേവാഡിനെ ആക്രമിക്കാൻ ഭാവമുണ്ടെന്നു്.

അജയ—ആക്രമിച്ചുതുടങ്ങീട്ടില്ല; ആക്രമമുണ്ടാവും. റാണാജി സന്ധിക്കു വഴിപ്പെട്ടില്ലെങ്കിൽ തീർച്ചയായും അതുണ്ടാവും. റാണാജിയോടു ചോദിച്ചു് സ്ഥിരപ്പെടുത്തുവാൻ മൊഗൾസേനാപതി ഒരു ദൂതനെ അയച്ചിട്ടുണ്ടു്.

സത്യ—നിങ്ങളെല്ലാവരും യുദ്ധത്തിനൊരുക്കമാണോ?

അജയ—റാണാജിയുടെ കല്പനയെന്തോ അതനുസരിക്കാൻ ഞങ്ങളൊരുക്കമാണു്; റാണാജിയുടെ കയ്യിലാണു യുദ്ധവും സന്ധിയും!

സത്യ—റാണാജി യുദ്ധം ചെയ്യുമോ; അതോ സന്ധിചെയ്യുമോ? നിങ്ങൾക്കതിനെപ്പറ്റി ഒന്നും അറിയില്ലേ?

അജയ—ഇല്ല; എന്നാലൊന്നു തീർച്ചയാണു്—സന്ധിചെയ്യാൻ ആഗ്രഹിക്കുന്ന ആളാണു് റാണാജി; ഈ കാര്യത്തെപ്പറ്റി നേരിട്ടു കണ്ടു് സംസാരിക്കാൻ വേണ്ടിയാണു് അദ്ദേഹം അച്ഛനെ വിളിക്കാൻ എന്നെ അയച്ചതു്.

സത്യ—ഏതാണു് താങ്കളുടെ അച്ഛൻ?

അജയ—മേവാഡിലെ പ്രധാന സേനാപതി; ഗോവിന്ദസിംഹൻ!!

സത്യ—സേനാപതി ഗോവിന്ദസിംഹന്റെ മകനാണോ താങ്കൾ. ശരി, നന്നായി. അദ്ദേഹത്തിന്റെ അഭിപ്രായമെന്താണീ കാര്യത്തിൽ.

അജയ—അദ്ദേഹം—അതു ചോദിക്കാനുണ്ടോ—യുദ്ധത്തിനാണൊരുങ്ങിയിരിക്കുന്നതു്.

സത്യ—ഓഹോ;—ശരി. ഞാൻ താങ്കളുടെ സമയം കളയുന്നു. എന്നാൽ പിന്നെ:—

[അജയൻ പോവുന്നു]

സത്യവതി—സന്ധി! റാണാ പ്രതാപസിംഹന്റെ പുത്രനും മൊഗലനുമായി സന്ധി! ഛെ! ഇല്ല. ഇതു് ഒരിക്കലും സംഭാവ്യമല്ല. ഈ കാര്യത്തിൽ റാണായ്ക്കു് തെററു—പററി. ഒരു ബുദ്ധിഭ്രമം! [ചാരണികളോടു്] ഇതാ നിങ്ങളെല്ലാവരും ഈ മരച്ചുവട്ടിലിരിക്കുവിൻ; ഞാനിതാ എത്തിപ്പോയി. [ചാരണികളൊരുവഴിക്കും സത്യവതി മറെറാരുവഴിക്കും പോവുന്നു.]

---

## രംഗം. 3.

സ്ഥലം—ഉദയപുരത്തിലെ മേവാഡ് രാജസഭ.

[സമയം; പ്രഭാതം. റാണാ അമരസിംഹൻ സിംഹാസനത്തിലിരിക്കുന്നു. ഇരുപുറവും സാമന്തന്മാരും ഒരു ഭാഗത്തു ഗോവിന്ദസിംഹനും നിൽക്കുന്നു]

ജയസിംഹൻ—ഈ കാര്യത്തിൽ രണ്ടുപക്ഷമില്ല. മൊഗലന്മാർ മേവാഡിനെ ആക്രമിച്ചാൽ ചെയ്യേണ്ടകാര്യത്തിൽ രജപുത്രരുടെ ഇടയിൽ രണ്ടു് പക്ഷമില്ല; ഞങ്ങൾ തീർച്ചയായും ഒരു കയ്യു നോക്കാതിരിക്കില്ല.

റാണാ—ജയസിംഹ, നിങ്ങളെന്താണിപ്പറയുന്നതു്. എന്തു് പിൻബലം കണ്ടിട്ടാണു കാലടി വിസ്താരത്തിലുള്ള ഈ മേവാരം ഡില്ലി ചക്രവർത്തിയായ ജഹാംഗീറിനോടു് പൊരുതി നിൽക്കുക.

ജയ—പിൻബലമുണ്ടു്; തീൎച്ചയായും പിൻബലമുണ്ടു്. എന്താണെന്നോ, ക്ഷത്രിയന്റെ ശൌൎയ്യം!

കൃഷ്ണ—ഞാനൊന്നു ചോദിച്ചോട്ടെ—അവിടത്തെ മാന്യപിതാവു—ആ ക്ഷത്രിയവീരൻ—റാണാ പ്രതാപസിംഹൻ—എന്തു പിൻബലം കണ്ടിട്ടാണു ഡില്ലിചക്രവൎത്തിയോടു പൊരുതിനിന്നതു്?

റാണാ—അവിടത്തെ കാൎയ്യം വിട്! അവിടുന്നു മനുഷ്യനല്ലായിരുന്നു!

ശങ്കര—തീൎച്ചയായും റാണാ പ്രതാപൻ മനുഷ്യനായിരുന്നു. അദ്ദേഹം ഒരു തികഞ്ഞ രജപുത്രനായിരുന്നു.

റാണാ—അല്ല അദ്ദേഹം മനുഷ്യനായിരുന്നില്ല. അദ്ദേഹം എന്തോ ഒരു ദിവ്യഭൂതമെന്നപ്പോലെ—ആകാശത്തിൽ വജ്രപാതം പോലെ—ഭൂമിയിൽ ഭൂകമ്പം പോലെ—സമുദ്രത്തിൽ തിരമാലപോലെ—നമ്മുടെ ഇടയിൽ വന്നു് ഒരു കളികളിച്ചു! ഉടനെ മറഞ്ഞു; എവിടുന്നു വന്നു; എങ്ങോട്ടുപോയി? ഒന്നും അറിഞ്ഞുകൂടാ! കല്പിച്ചുകൂട്ടി യത്നിക്കട്ടെ—ഇല്ല ഒരുത്തനും പ്രതാപസിംഹനാവില്ല!!

കൃഷ്ണ—അതു ശരിയാണു്; എല്ലാവരും പ്രതാപസിംഹന്മാരാവില്ലെന്ന കാൎയ്യം വാസ്തവമാണു്. പക്ഷേ അദ്ദേഹത്തിന്റെ പുത്രൻ—അമരസിംഹൻ—പ്രതാപസിംഹനാവണം! അതാണു് മേവാഡിന്റെ മോഹം! പുണ്യശ്ലോകനായ അവിടത്തെ പിതാവു—രാജ്യസ്വാതന്ത്ര്യത്തിനായി—മേവാഡിന്റെ ഇടത്തകൊടി പാറപ്പിക്കാനായി തന്റെ പ്രാണനെ പ്രദാനം ചെയ്തു. അദ്ദേഹത്തിന്റെ പുത്രൻ മുഗിലന്റെ ദാസ്യവും ചൂടി തന്റെ സ്വാതന്ത്ര്യമകുടം ഡില്ലീശ്വരനു് കാഴ്ചവെയ്ക്കുകയോ?

റാണാ—ഇതെല്ലാമൊരു സ്വപ്നംമാത്രമാണു് വളരെ സംവത്സരങ്ങളായി മേവാഡിലെ പ്രജകൾ ധനവാന്മാരും നിൎഭയന്മാരും സുഖികളുമായിരിക്കയാണു്. രാജ്യത്തിലെങ്ങും ശാന്തി മേവ

തയ്യാറ കാൽപ്പെരുമാററം കേൾക്കുന്നു. ഈ സുഖസ്ഥിതി—ഈ പ്രശാന്തസമൃദ്ധി—ഒരു ചെറിയമത്സരത്തിനു വേണ്ടി ബലി കഴിക്കുകയോ? പേരിനു കുറച്ചു വല്ലതും ഒരു സംഖ്യ ചെറിയൊരു കപ്പം—മൊഗലർക്ക് കൊടുത്താൽ—ഇതാ പറഞ്ഞതെല്ലാം – ഈ രക്തപ്രവാഹം കൂടാതെ കഴിയും.

ശങ്കര—കപ്പം! കപ്പംകൊടുക്കുകയോ? മുകിലനു കപ്പം കൊടുക്കുകയോ? രാമചന്ദ്രന്റെ—വീരപരംപര—മുകിലനു കപ്പംകൊടുക്കയോ; ഛി, ഇല്ല, അതു തീരെ അസംഭവം!;

റാണാ—കുറച്ചു വല്ലതും പേരിനൊരു സംഖ്യകൊടുത്തു ഇപ്പോഴത്തെ മേവാഡിനെ രക്ഷിക്കുന്നതായിരിക്കും നന്നു. ഈ നരബലികൂടാതെ കഴിയും. എന്താ ഗോവിന്ദസിംഹ! അങ്ങിനെയല്ലേ?

ഗോവിന്ദസിംഹൻ—[ഒന്നു നടുങ്ങീട്ടു] എനിക്ക് ഈ കാര്യത്തിലൊരഭിപ്രായവുമില്ല; എനിക്കു സന്ധിയെപ്പററി ഒന്നും അറിയില്ല. എനിക്കൊട്ടറിയുകയും വേണ്ട; ശാന്തി? സുഖം! സമാധാനം!! എനിക്കു പദങ്ങളുടെ അർത്ഥംതന്നെ അറിയില്ല. ഒരു പദത്തിന്റെ അർത്ഥം മാത്രമേ എനിക്കറിവുള്ളൂ. ദുഃഖം! എന്റെ കൂടപ്പിറപ്പാണ് ദുഃഖം! എന്റെ ബാല്യസുഹൃത്താണു ദുഃഖം! ഞാൻ മുലകുടിച്ചു വളർന്നതു് ആപത്തിന്റെ മടിത്തടത്തിലാണ്. ഞാനിരുപത്തഞ്ചു കൊല്ലത്തോളം റാണാ പ്രതാപസിംഹന്റെ കൂടെ കാട്ടിലും മലയിലും—വിശപ്പും ദാഹവും സഹിച്ചു അലഞ്ഞു നടന്നിട്ടുണ്ട്. ആ പുണ്യപുരുഷന്റെ ശുശ്രൂഷാകാലങ്ങളിൽ ഞാൻ ഒരു വ്രതമെടുത്തിരുന്നു, ദാരിദ്ര്യം! ഞാൻ സുഖമനുഭവിച്ചു; ദിവ്യസുഖമനുഭവിച്ചു; എന്തു് സുഖം. ദുഃഖത്തിന്റെ സുഖം!—ഹാ ആ ദിവ്യസുഖത്തെപ്പററി എനിക്കോർത്തുകൂടാ! പരാർത്ഥദുഃഖം! ഹാ—ആ ദുഃഖമാണു യഥാർത്ഥസുഖം കർത്തവ്യനിഷ്ഠയെ മകുടം ചൂടിക്കാൻ ദാരിദ്ര്യവും കഷ്ടപ്പാടും സദാ വരിക്കുന്നതു എത്ര പരമാന

ദം: പ്രഭാതസൂർയ്യന്റെ ചെങ്കതിരുകൾ മണിമേടകളിൽ പതിയുന്നുണ്ടാവാം; എന്നാലതിലധികം വാത്സല്യത്തോടെ അവ മറ്റൊന്നിനെ ചുംബിക്കുന്നുണ്ട്; എന്തിനെ? ഇടിഞ്ഞുപൊളിഞ്ഞ മേൽക്കുടിലുകളെ! ഹാ—സർവ്വാംഗസുന്ദരങ്ങളായ, ആ മനോഹരവാസങ്ങൾ—ഹാ ഓർത്തുകൂടുന്നില്ലല്ലോ! [ഗോവിന്ദസിംഹൻ തൊണ്ട തടഞ്ഞു, മിണ്ടാതിരിക്കുന്നു].

ജയസിംഹ—ഗോവിന്ദസിംജി, എന്താണു താങ്കൾ പാതിപറഞ്ഞു നിർത്തിക്കളഞ്ഞതു്? മുഴുവൻ കേൾക്കാൻ ഞങ്ങൾക്കു് ആഗ്രഹമുണ്ടു്.

ഗോവിന്ദ—എന്തു പറയാനാണ്? ഞാൻ മാത്രം പറയുന്നില്ല! മേവാഡ് ഇന്നു മേവാഡല്ലാതായിരിക്കുന്നു; പുണ്യക്ഷേത്രങ്ങളുടെ സ്ഥാനത്തു ശോകവിലാസത്തിനുള്ള നഗ്നസ്ഥലികൾ! റാണാപ്രതാപസിംഹന്റെ—പരമഭക്തനായ ആ മഹാത്മാവിന്റെ—മാളിക—ദിവ്യക്ഷേത്രം നിന്നിരുന്ന സ്ഥലത്തു്, ശത കല്ലുകൾ പുഴക്കിപ്പുണ്ടിതു, ദൗർഭാഗ്യം! ജയലക്ഷ്മിയുടെ ലംബമാനിയിൽ മുദ്രിതമായ മേവാഡ മലനിരയുടെ താഴ്വരകൾ—സമ്പൂർണ്ണസ്വാതന്ത്ര്യംപോലെ ഉന്നതവും അചലവുമായിരുന്ന—ആ താഴ്വരകൾ—പരമഭക്തനായ ആ ദിവ്യപുരുഷന്റെ പാദാർപ്പണംകൊണ്ടു പവിത്രമായ ആ താഴ്വരകൾ—ഇന്നു മനോത്സവത്തിനുള്ള ക്രീഡാനികുഞ്ജങ്ങളായിരിക്കുന്നു; അതിന്റെ ശീതളച്ഛായകൾ, ലീലാനൃത്തത്തിനുള്ള പച്ചപ്പരവതാനികളായിരിക്കുന്നു! ജയസിംഹജി, മേവാഡ്, മലനിരയുടെ താഴ്വരപ്രദേശത്തിൽക്കൂടി, അതിന്റെ ഗൗരവവും—ത്യാഗമാഹാത്മ്യവും—കൂടൽമഞ്ഞായി—ആകാശത്തിന്റെ അനന്തതയിൽച്ചെന്നു ലയിക്കുന്നതായി, ഗോവിന്ദസിംഹന്റെ കാഴ്ക്കറന്ന കണ്ണുകൾ കാണുന്നു. എന്തിനു വിവരിക്കുന്നു; സർവ്വവും കഴിഞ്ഞു; ഇനിയെന്തുണ്ടു ബാക്കി? ഇനി ബാക്കിയുള്ളതു് ആ പുരാതന ഗൗരവത്തിന്റെ ചില ശകലങ്ങൾ; മങ്ങിയ

ന്ന ചില രശ്മികൾ! മേവാഡിന്റെ ആ ഗൌരവം—പൂൎണ്ണ സംസ്കാരം ഇന്നു് അല്പപ്രാണനായി, മൃത്യുശയ്യയിൽ കിടക്കുന്നു; ദിനദീനങ്ങളായ നേത്രങ്ങളെ നമ്മുടെ നേൎക്കു് ഇടക്കിട ക്കൊടിക്കുന്നു. അതു് ഇന്നു മരണത്തിന്റെ വരവും കാത്തുകിടക്കുന്നു!

കേശവ — ഗോവിന്ദസിംജി, ഇല്ല; ഒരിക്കലുമില്ല. താങ്കൾ ജീവിച്ചിരിക്കുന്ന കാലത്തോളം മേവാഡിന്റെ ഗൌരവം, മരിക്കില്ല.

ഗോവിന്ദ — ഞാനോ! കേശവജി, എന്നെക്കൊണ്ടിനിയെന്തു സാധിക്കും? അക്കാലമൊക്കെ കഴിഞ്ഞു. ഗോവിന്ദസിംഹൻ പോയിട്ടുകാലമെത്രയായി! ഇന്നുള്ളതാര്; ഒരു തൊണ്ടക്കിഴവൻ, രജപുത്രൻ! എന്റെ ചടച്ച കൈകൾ വാളെടുക്കുമ്പോൾ വിറക്കുന്നു. വാൾ കൈയിലുറച്ചു നില്ക്കുന്നില്ല. ഈ നേത്രം എല്ലുഴികളുടെ കൂട്ട് എന്നെ നിവൎന്നു നില്ക്കാൻ സമ്മതിക്കുന്നില്ല. എങ്കിലും എന്റെ മനസ്സു ഇന്നും കുതിക്കുന്നതു് മേവാഡിലെ ഗിരിശൃംഗങ്ങളിലേക്കാണു. ഇന്നും മാതൃഭൂമിക്കായി പണ്ടത്തെപ്പോലെ ഇന്നും കൂടാതെകൊടി സഹോദരന്മാരുടെ മാനരക്ഷയ്ക്കായി ഞാൻ പട്ടിണി കിടന്നു ദിവസേന മരിക്കും. ഹാ, ഭഗവാനേ, ദുസ്സഹനത്തിനുള്ള ശക്തിക്കൂടി എന്റെ കൈ ഞരമ്പിൽ നിന്നു് അകലാതിരിക്കട്ടെ.
(ഗോവിന്ദൻ മൌനമായി വരണ്ടു ചിരിതൂകുന്നു)

റാണാ — ഗോവിന്ദസിംജി, താങ്കളിതു കാണുന്നില്ലേ? ഭാരതവൎഷം മുഴുവൻ മൊഗളസിംഹാസനത്തിന്റെ മുമ്പിൽ തല കുനിച്ചു നില്ക്കുന്നതു താങ്കൾ കാണുന്നില്ലേ? കാലടി വട്ടത്തിലുള്ള മേവാഡിനു്, ഡില്ലിബാദ്ശാഹിനോട് എതിരിട്ടു നില്ക്കാനുള്ള ശക്തിയില്ലെന്നു നിങ്ങളറിയുന്ന വാസ്തവമല്ലേ? ആലോചിച്ചഭിപ്രായം പറയണം!

ഗോവിന്ദ — മഹാരാജ്, എനിക്കു പറയാനുള്ളതു് ആദ്യംതന്നെ ഞാൻ പറഞ്ഞു കഴിഞ്ഞിരിക്കുന്നു.

റാണാ—എന്റെ അഭിപ്രായത്തിൽ ഇത്തവണ യുദ്ധം വേണ്ട; ഞാൻ മൊഗളരുമായി സന്ധിചെയ്യുവാനാണു ഭാവം.

ആരവിടെ— ആ മൊഗൾദൂതനെ വിളിക്കട്ടെ. [ശിപായി മൊഗളദൂതനെ വിളിക്കാനോടുന്നു.]

ഗോവിന്ദ—ഹാ, പ്രതാപ്, മഹാറാണാ പ്രതാപ്! സ്വർഗ്ഗസ്ഥനായ തിരുമേനി ഇവിടെ നടക്കുന്നതൊന്നും അറിയാനിടവരരുതേ! ഹേ, സ്വർഗ്ഗവജ്ഞനിസ്വനമേ, നീ നിന്റെ മൂർച്ഛനശക്തിയിൽ—ഈ മ്ലേച്ഛസംബന്ധത്തെ, ബോധരഹിതമാക്കുക. മൊഗളന്റെ കാലടിച്ചുവട്ടിൽക്കാനിടവരുന്നതിനു മുമ്പ്, മീവാരരാജ്യമേ, നീ ഭയങ്കരമായ വല്ലതെങ്കിലുമൊരു ഭൂകമ്പത്തിൽ ഛിന്നഭിന്നമായിപ്പോവട്ടെ!

(കാവൽക്കാരനും ദൂതനും വരുന്നു)

റാണാ—എടോ താൻ ചെന്നു സേനാപതിയോടു പറയൂ; മീവാരരാജാവായ അമരസിംഹൻ മൊഗളരുമായി സന്ധിചെയ്യാൻ ഒരുക്കമാണെന്നു ചെന്നു പറയൂ.

(സത്യവതി ബദ്ധപ്പെട്ടു ഓടിവരുന്നു)

സത്യവതി—ഇല്ല; ഒരിക്കലും ഒരുക്കമില്ല. സാമന്തന്മാരേ നിങ്ങളെല്ലാവരും യുദ്ധത്തിനൊരുങ്ങി കൊൾവിൻ. റാണാ യുദ്ധത്തിനൊരുക്കമില്ലെങ്കിൽ സേനാപതിത്വം വഹിച്ചു, ഞാനിറങ്ങാം. പടക്കളത്തിലേയ്ക്കു.

ഗോവിന്ദ—ദേവി, ഭവതിയാരാണ്? ഈ അന്ധകാരത്തിൽ വിദ്യുല്ലേഖപോലെ വന്നു പ്രത്യക്ഷപ്പെട്ട ഭവതിയാരാണ്? ആരുടെയായിരിക്കാം ഇത്ര ഗംഭീരവും കളകോമളവുമായ വജ്ഞനിസ്വനം. ആരാണ്? പറയൂ, ദേവി, ഭവതി സത്യം പറയൂ.

സത്യവ—മഹാരാജാവേ, ഞാനൊരു ചാരണി. ഞാൻ മേവാഡിലെ അനേകായിരം ഗ്രാമങ്ങളിലും മലനിരകളിലും കുടിവാരങ്ങളിലും മേവാഡിന്റെ മഹിമയെപ്പറ്റി പാടിപ്പുകഴ്ത്തി

നടക്കുന്ന ഒരു ചാരിണി! ഇതിലധികം അങ്ങക്ക് എന്നെ പ്പറ്റി അറിഞ്ഞിട്ടാവശ്യമില്ല.

സാമന്തന്മാർ—അത്ഭുതം!

സത്യ—സാമന്തന്മാരേ, റാണാജി ഉദയസാഗരത്തിന്റെ വക്കി ലെ ക്രീഡാസൌധത്തിൽ, സുഖസ്വപ്നങ്ങൾ കണ്ടുകൊണ്ടു കിട ന്നോട്ടെ—നമുക്കിറങ്ങുക—ക്ഷത്രപവിത്രമായ മേവാഡിലെ യു ദ്ധക്ഷേത്രത്തിലേക്കു നമുക്കിറങ്ങുക! വരുവിൻ! എല്ലാവരും വരുവിൻ!

ഗോവിന്ദ—ഇതെന്തു കിന്നരഗാനമിതു്? ഈ വിദ്യുൽപ്പാതകത്തി ന്റെ ശേഷം ഞാൻ ഗോവിന്ദസിംഹൻതന്നെയായിരിക്കുന്നു; ഒ രു തികഞ്ഞ യുവാവായിരിക്കുന്നു. എന്തൊരാനന്ദം; എന്തൊ രാഹ്ളാദം. ഇതെവിടെനിന്നു വന്നു?—സാമന്തന്മാരേ, നി ങ്ങൾ രജപുത്രനു പിറന്നവരാണെങ്കിൽ— രക്ഷിക്കുവിൻ; റാ ണാപ്രതാപന്റെ പുത്രനെ, ഈ അവമാനത്തിൽനിന്നും ര ക്ഷിക്കുവിൻ. സുഖഭോഗങ്ങളെയെല്ലാം ചവുട്ടിയുടക്കുവിൻ! കളിക്കോപ്പുകളെയെല്ലാം വലിച്ചെറിയുവിൻ! (ഒരു വെള്ള പ്പല്ലു പറിച്ചെടുത്തു, ചുമരിൽ തൂക്കിയ, നിലക്കണ്ണാടിയെ റിഞ്ഞുടക്കുന്നു) സാമന്തന്മാരേ, എടുക്കുവിൻ! വാളെടുക്കുവി ൻ. (റാണയുടെ കൈക്കു പിടിച്ചു) വരൂ മഹാരാജാവേ!

റാണാ—ഗോവിന്ദസിംഹജി, ഇതാ വന്നു; ഞാനും വന്നു. പോവു ക! നമുക്കു പോർക്കളത്തിലേക്കുതന്നെ പോവുക. എടോ മോഗളദൂത; പറയൂ—അമരസിംഹൻ യുദ്ധത്തിനൊരുക്കമാ ണെന്നു തന്റെ സേനാപതിയോടു ചെന്നു പറയൂ' എടാ, ആരവിടെ? കുതിരയൊരുക്കി നിർത്തട്ടെ.

സത്യ—മേവാഡ് മഹാരാജാവു ജയിക്കട്ടെ.

സാമന്ത—ജയിക്കട്ടെ. മേവാഡ് മഹാരാജാവു ജയിക്കട്ടെ.

---

## രംഗം 4.

സ്ഥലം — ആഗ്രയിൽ മഹാബത് ഖാന്റെ ഭവനം.

(സമയം — പ്രഭാതം. സേനാപതി മഹാബത് ഖാനും സേനാപതി അബ്ദുള്ളയും സംസാരിച്ചുകൊണ്ടിരിക്കുന്നു).

മഹാബത് — എന്താഹേ, ഫിദായത്താലി സേനാപതിയുമായോ?

അബ്ദുള്ള — ഉവ്വ്.

മഹാബത് — ഫിദായത്താലി സേനാപതിയായി, എന്നു സൂക്ഷ്മ വിവരം നിങ്ങളറിയുമോ?

അബ്ദുള്ള — ഉവ്വ്. ഞാൻ സൂക്ഷ്മവിവരമറിയും. ചക്രവർത്തി സ്ഥാനത്തു് — അയാളെക്കൂടെ അമ്പതിനായിരം ഭടന്മാരെയും അയച്ചിട്ടുണ്ട്. ഇതു വാസ്തവമാണ്.

മഹാബത് — ഈ ഫിദായത്താലിയെവിടെ? ആ സേനാപതിത്വമെവിടെ? രണ്ടിനും നടുവിലൊരു കടൽ! ഇയ്യിടക്ക്, അഹ്ന്ത ആരും നോക്കാതായിരിക്കുന്നു; യഥാർത്ഥഗുണത്തിനിക്കാലത്തു മാററില്ല! ഇപ്പോഴത്തെ, രാജസ്ഥാനം? എന്താണെന്നു കേൾക്കണോ? വലിയൊരു കുപ്പക്കുഴി; ആ വൃത്തികെട്ട സ്ഥലത്തുനിന്നു് എത്ര കൃമികളാണാവോ, ഇനി പൊടിച്ചു വരാനിരിക്കുന്നതു്!

അബ്ദുള്ള — അതു ശരിതന്നെ. എന്നാലെന്തുകൊണ്ടു ഫിദായത്താലിക്കൊരു സേനാപതിയായിക്കൂടാ. അയാൾ സേനാപതിയാവാൻ പ്രത്യേകിച്ചൊരു കാരണമുണ്ട്. ആ കാരണം, അതുള്ളിലാണ്. ഫിദായത്താലി ചക്രവർത്തി തിരുമനസ്സിലെ മരുമകനാണ്.

മഹാബത് — മരുമകൻ മരുമകന്റെ നിലയ്ക്കു നിൽക്കണം. അമ്പതിനായിരം സൈന്യത്തിന്റെ സേനാപതിയാവുക അത്ര എളുപ്പമൊന്നുമല്ല. ആയാളുടെ അളിയൻ—

ഫിദായത്ത് ഖാൻ — കൂടെത്തന്നെയുണ്ടല്ലോ?

അബ്ദുള്ള—ഉണ്ടാവണം.

മഹാബത്ഖ്—ഹിദായത്ഖാൻ നല്ലൊരു പടയാളിയാണ്; ഒട്ടും പക്ഷമില്ല ആൾ പ്രാപ്തനാണു സമ്രാട്ടു ഹിദായത്താലിയെ പേരിനുമാത്രം, സേനാപതിയാക്കി; യഥാർത്ഥസേനാപതി ഹിദായത്ഖാൻതന്നെയാണ്.

അബ്ദു—സേനാപതിയാവാം; ആർ വിരോധം പറയുന്നു. എന്നാലൊന്നുമാത്രം സൂക്ഷിക്കണം. ലോകരിൻെറ ശബ്ദം കേട്ടാൽ, അതതണ്ടോടുന്ന ആളാവരുതു സേനാപതി!

മഹാബത്ഖ്—ശരി; ഇക്കാരിയമറിയാം. മേവാഡ് യുദ്ധത്തിലെ കുന്തൊരക്കയാരെന്നറിയാം.

അബ്ദുള്ള—എന്താ; ഇത്തവണ മേവാഡിലേക്കു യുദ്ധത്തിനു പോവാൻ, താങ്കൾക്കും കല്പന കിട്ടീട്ടില്ലേ?

മഹാബത്—ഉണ്ട്.

അബ്ദു—പിന്നെന്താണു താങ്കൾ യുദ്ധത്തിനു പോവാതിരുന്നാള്?

മഹാ—അതോ! മേവാഡ് എൻെറ ജന്മഭൂമിയാണ്. കല്പിച്ചെന്നെയെങ്ങോട്ടയച്ചാലും ഞാൻ പോവാൻ ഒരുക്കമാണ്. പഞ്ചാബ്, ഗുജറാത്ത്, ബംഗാൾ തെക്കെ ഇന്ത്യ? എവിടേക്കയച്ചാലും പോവാൻ ഞാനൊരുക്കമാണ്. മേവാഡിലേക്കു പോകേണ്ട കാര്യംമാത്രം ഒഴിവാക്കണം!

അബ്ദു—ശരി. മേവാഡ് നിങ്ങളുടെ ജന്മഭൂമിയാണല്ലോ? അപ്പോൾ—എന്നാൽ പിന്നെ—പ്രാർത്ഥനക്കു സമയമായി.

[അബ്ദുള്ള പോയി.]

മഹാബത്—ഹിദായത്താലി സേനാപതിയായതു് എന്തായാലും ഗുണമായി. കാണാം നേരംപോക്ക്! തെണ്ടിനടക്കുന്ന പിള്ളരെപ്പിടിച്ചു തലയിടുവിച്ചു കുതിരപ്പുറത്തു കയറിയിരുത്തി എഴുന്നള്ളിച്ചു. ഹിദായത്താലിയെ സേനാപതിയാക്കി! ബഹുരസം! [പോകുന്നു].

---

## രംഗം 5.

സ്ഥലം—മൊഗളരുടെ പാളയം.

സമയം—മദ്ധ്യാഹ്നം.

[മൊഗൾ സേനാപതി ഹിദായത്താലിഖാനും ഹുസ്സനുംകൂടെ സംസാരിച്ചുകൊണ്ടിരിക്കുന്നു.]

ഹിദായത്താലി—ഈ കാഫർമാരെ ജയിക്കാൻ വാഴപ്പഴം തിന്നാനുള്ള അദ്ധ്വാനംകൂടി വേണ്ട.

ഹുസ്സൻ—പിന്നെ; അവിടുന്നു വിചാരിക്കുമ്പോലെ അത്ര എളുപ്പമൊന്നുമല്ല ഈ പ്രവൃത്തി. ഏകദേശം എഴുനൂറു കൊല്ലങ്ങളോളമായി ഈ ചെറുരാജ്യം മൊഗളസാമ്രാജ്യത്തിന്റെ മുമ്പിൽ തലയുയർത്തി നില്ക്കാൻ തുടങ്ങീട്ട്. മഹാനായ അക്ബർ ബാദുഷാവിനുകൂടി ഈ രാജ്യത്തിന്റെ തലപിടിച്ചു താഴ്ക്കാൻ കഴിഞ്ഞിട്ടില്ല.

ഹിദായ—അക്ബറിന് എണ്ണംപറഞ്ഞ സേനാപതിയില്ലാത്തതിന്റെ കുറവാണതു്; ആം—താനു സേനാപതി ഹിദായത്തലിയുണ്ടായിരുന്നെങ്കിൽ—കാണിച്ചുകൊടുക്കാമായിരുന്നു!

ഹുസ്സൻ—എന്താ, മാനസിംഹൻ പോരാത്തൊന്നായിരുന്നുവോ?

ഹിദായ—അയ്യോ, പാവം! മാനസിംഹൻ! ആ സാധു എന്തറിഞ്ഞു! മാനസിംഹൻ വാളും തോക്കും കണ്ടാൽ നടുങ്ങുന്ന ഒരു സേനാപതിയായിരുന്നു.

[വെപ്പുകാരൻ വരുന്നു.]

വെപ്പ്—അങ്ങുന്നേ, ആഹാരം തയ്യാറായിരിക്കുന്നു.

ഹിദായ—എടോ ഹുസ്സൻ! മാനസിംഹനു സേനാപതിയാവാമെങ്കിൽ ഇവനും ഒരു സേനാപതിയാവാം—ഇതാ, നമ്മുടെ വെപ്പുകാരൻ, ജാഫർമിയാ. എന്താടോ ജാഫർമിയാ, തനിക്ക് ഒരു സേനാപതിയാവരുതേ!

വെപ്പ്—യജമാനനേ, ഊണു കാലായിരിക്കുന്നു.

ഹിദായ—നിനക്ക പട്ടാളത്തിൽച്ചേൎന്ന യുദ്ധംചെയ്യാൻ സാധി
ക്കുമൊ?

ജാഫർ—യജമാനനെ, കോഴിസ്സൂപ്പാണ്.

ഹിദായ—അത്, ശരി; കോഴിസ്സൂപ്പ നീ നന്നായി വെച്ചിട്ടുണ്ടെ
ന്നെനിക്കറിയാം. ഞാനതല്ല ചോദിച്ചതു; നിനക്ക പട്ടാള
ത്തിൽച്ചേൎന്ന യുദ്ധംചെയ്യാൻ സാധിക്കുമൊ?

ജാഫർ—ഓഹോ, മാംസമൊ? ആടിന്റെ.

ഹിദായ—സബാഷ്, ഇതാ നാമെല്ലാവരും ആട്ടുമാംസത്തിനുവേ
ണ്ടിത്തന്നെയാണ് ഇങ്ങോട്ടു പോന്നിരിക്കുന്നതു്? ശരി. നീ
പൊയ്ക്കൊള്ളു, ഇതാ ഞാനനുതികഴിഞ്ഞു!

[ജാഫർമിയ പോവുന്നു.]

ഹിദായ—ഹുസ്സൻ, ഇപ്പോഴിതാ അറുത്തു കിട്ടും, ആടിന്റെ
മാംസം.

ഹുസ്സൻ—ഏതു് ആടിന്റെ?

ഹിദായ—ഏതു് ആടിന്റെയെന്നൊ? രജപുത്രന്മാരുടെ. ഇക്കൂ
ട്ടരും ഒരുവക ആട്ടുകൂറ്റന്മാരാണ്.

ഹുസ്സൻ—ഇതാ ഇതിരികൂടി കഴിയട്ടെ, എന്നിട്ടറിയാം. എനി
ക്ക താങ്കളുടെ അഭിപ്രായം അത്ര പിടിച്ചില്ല.

ഹിദായ—നിനക്കിനിയും പലതും പഠിക്കാനുണ്ട്, ഇതാ ഹു
സ്സൻ താൻ നമ്മോടുകൂടിയാണിവിടെക്ക വന്നിരിക്കുന്നതു്.
യുദ്ധത്തിന്റെ ചടങ്ങുകളെല്ലാമൊക്കെ നന്നായിപ്പഠിച്ചോളൂ. താൻ
മേലാൽ നന്നാവുമെന്നോൎത്തതാണ്. പരിശ്രമിച്ചു പഠിച്ചോളൂ.

ഹുസ്സ—ഓഹോ. അങ്ങിനെതന്നെ. വലിയ വലിയ കൊമ്പ
നാനകളെത്ര വന്നു, എത്ര ചെലിച്ചുപോയി. പിന്നെയാണൊ
യു കൊളു!

ഹിദായ—ഇതാ ഹുസ്സൻ താൻ ഇടക്കിടെ നിലമറന്നു സംസാരി
ക്കുന്നുണ്ട്. ആം—ഓൎത്താ! നിനക്കെല്ലാവരും പുല്ലുവില!
ഞാനൊരു സേനാപതിയാണ്. തനിക്കതറിയുമൊ? വേണ

മെങ്കിൽ തന്റെ തല വീശാനുള്ള അധികാരം നമുക്കുണ്ട്. ഓൎത്തുകളിച്ചോളൂ!

ഹുസ്സൻ—ഉവ്വ്, നിങ്ങളൊരു സേനാപതിയാണെന്നെനിക്കറിയാം.

ഹിദായ—ഇതാ ഓൎമ്മയിരിക്കട്ടെ, ഞാനൊരു സേനാപതിയാണ്.

ഹുസ്സൻ—ഞാനെപ്പോഴും ഓൎമ്മവെച്ചുകൊള്ളാം. എന്നാൽ മേവാഡ് ജയിക്കുന്ന കാൎയ്യം....

ഹിദായ—അതാ, പിന്നാമ്പുറമെടുത്തു, അവനാ മേവാഡ് ജയിക്കുന്ന കാൎയ്യം. ഹുസ്സൻ, താനെന്റെ ഒരു സുഹൃത്താണ്; എന്റെ ഉജ്ജ്വാ മേവാഡ്, നമുടെ കയ്യിലായി, ഇനി താമസമില്ല. ഇതാ ഒരൊററ ഞൊടിയിട.

ഹുസ്സൻ—ആയിരിക്കാം, എന്നാലാഞൊടി കുറെ വലിയ ഞൊടിയാവുമെന്നേ ഉള്ളൂ.

ഹിദായ—വളരെ വലിയ ഞൊടിയൊന്നുമാവില്ല, അല്ലേ? ശരി, താൻ പോയിവരൂ. ഞാനുറങ്ങാൻ പോവട്ടെ.

[ഹുസ്സൻ പോവാൻ ഭാവിക്കുമ്പോൾ ഹിദായത്താലി വിളിക്കുന്നു.]

ഇതാ, ഹുസ്സൻ, ഒരു കാൎയ്യം പറയാൻ മറന്നു. അടുത്തു വാ. പിന്നെ! ഞാൻ സേനാപതിയാണെന്നു മറക്കരുതേ! ഇതു പറയാനാണു വിളിച്ചത്. പോയിവരൂ.

ഹുസ്സൻ—കല്പനപോലെ.

[ഹുസ്സൻ പോവുന്നു.]

ഹിദായ—ഈ കാഫർമാരെ ജയിക്കാൻ ഒരുപായവുമില്ല. ഞാംതന്നെ വേണ്ടിവരില്ലെന്നാണു തോന്നുന്നത്. വല്ല മുക്കും മൂലയിലും നിന്ന് ഒന്നു കേൾക്കയേ വേണ്ടു, ആ തോക്കിന്റെയോ, പിരങ്കിയുടെയോ ഒച്ച. പറപറക്കില്ലേ, ആ ഒച്ചകേട്ടാൽ, ഉവ്വ്! ഒററക്കുട്ടിയെ ഒന്നിനു കിട്ടില്ല, കുറിയും ചുവടും കാണില്ല!! [പോകുന്നു.]

---

## രംഗം 6.

[സ്ഥലം—ഉദയപൂരം, സമുദ്രക്കര.]

സമയം—പ്രഭാതം.

[മേവാഡിലെ രാജകുമാരി പാടുന്നു. ഒരു പിച്ചക്കാരത്തി കണ്ണുകാണാത്ത കുട്ടിയോടുകൂടി വരുന്നു].

പിച്ചക്കാരി—നല്ലതു വരണെ, ഈശ്വരാ!

മാനസി—ഇതു നിങ്ങളുടെ കുട്ടിയാണൊ?

പിച്ചക്കാരി—അല്ല തമ്പുരാട്ടി ഇതു് എന്റെ പെങ്ങളുടെ കുട്ടിയാണു്. ജനനാൽ കണ്ണില്ല; ഇതിനമ്മയുമില്ല.

മാനസി—അച്ഛനില്ലേ?

പിച്ച—അച്ഛനുണ്ടു്. അവൻ പരദേശത്താണു്.

മാനസി—എത്ര കൌതുകമുള്ള കുട്ടി! നീ ഇവനെ എനിക്കു തരുമൊ?

പിച്ച—അതെന്നെ പിരിഞ്ഞിരിക്കയില്ല തമ്പുരാട്ടി.

മാനസി—ശരി, എന്നാൽ ഇവനെ നീ തന്നെ വളർത്തിക്കൊള്ളു. ഒന്നു മാത്രം ചെയ്യണം. ദിവസേന ഇവനെ ഇവിടേക്കു കൊണ്ടുവന്നു കൊണ്ടു പോവണം. തൽക്കാലം ഇതിരിക്കട്ടെ. [ഒരു വെള്ളിനാണ്യം കൊടുക്കുന്നു.]

പിച്ചക്കാരി—തമ്പുരാട്ടി. നന്മ വരട്ടെ, രാജ്ഞീപദവിയിലിരുന്നു സുഖിക്കുമാറാകട്ടെ.

(പിച്ചക്കാരി പോയി)

മാനസി—ഈ പിച്ചക്കാരത്തിയുടെ മുഖത്തുനിന്നു് പുറപ്പെട്ടു ജയജയശബ്ദം, എത്ര മനോഹരം! ജയദേവിയുടെ മന്ത്രധ്വനിയേക്കാൾ എത്ര മധുരം! മാതാവിന്റെ മംഗളാശംസയെക്കാൾ എത്ര പ്രേമപൂർണ്ണം! ഇളം പൈതലിന്റെ ചെന്തളിർ ചെഞ്ചൊടിയിൽനിന്നു് ആദ്യമായി നിർഗ്ഗളിക്കുന്ന കോമള വർണ്ണത്തെക്കാൾ എത്ര സുമധുരം!

(അജയസിംഹൻ വരുന്നു.

അജയ—മാനസി!

മാനസി—വരൂ, അജയ വരൂ, ഞാൻ വളരെ ആഹ്ലാദിച്ചിരിക്കയാണ്, ഈ ഹൃദയത്തിലെ ആഹ്ലാദത്തിന്റെ ഒരു പങ്ക് നേർപ്പാതി നിങ്ങളും എടുത്തോളൂ.

അജയ—എന്താണിന്നു നിങ്ങൾക്കു പുതിയൊരാഹ്ലാദമുണ്ടാവാൻ?

മാനസി—എന്റെ ആഹ്ലാദം എന്നും പൂർണ്ണമാണ്, ശരൽക്കാലത്തിലെ, നദിപോലെ അതു് എന്നെന്നും പൂർണ്ണമാണ്. ഇന്നാളു പിച്ചക്കാരി, എനിക്കൊരാശീർവ്വാദം തന്നു പോയിട്ടുണ്ട്.

അജയ—മനഃപൂർവ്വം നിന്നെ ഹൃദയംകൊണ്ടനുഗ്രഹിക്കാത്തവരായാരുണ്ടു ലോകത്തിൽ? ഞാൻ ദിവസേന, തെരുവീഥികളിൽ മേവാഡിലെ രാജകുമാരിയെപ്പററി ആളുകൾ പുകഴ്ത്തിപ്പറയുന്നതു കേൾക്കാറുണ്ട്.

മാനസി—നിങ്ങളാ സ്തോത്രഗീതങ്ങൾ ദിവസേന കേൾക്കാറുണ്ടോ? എന്നാൽ—അജയ—എനിക്കൊരു ദിവസം സ്വന്തം ചെവികൊണ്ടു് ആ വാക്കു കേൾക്കാൻ സാധിക്കുമോ?

അജയ—ഒരു ദിവസം പുറത്തേക്കൊന്നിറങ്ങിയാൽ മതി; ധാരാളം കേൾക്കാം.

മാനസി—വരാം; ഒരുദിവസം ഞാൻ വരാം. അജയ, ഞാനിവിടെ പുതുതായൊരതിഥിമന്ദിരം തുറന്നിട്ടുണ്ട്. ഞാൻ പതിവായി അങ്ങോട്ടു പോവാറുണ്ട്. എന്റെ സ്വന്തം കൈകൊണ്ടു് അതിഥികൾക്കു് അന്നദാനം ചെയ്യാറുണ്ട്. ഒരുദിവസം അതിനു മുടക്കം വന്നുപോയാൽ എനിക്കന്നു രാത്രി ഉറക്കംവരില്ല!

അജയ—നിന്റെ ജീവിതം ധന്യംതന്നെ. മാനസി! ഞാനിന്നു നിന്നെപ്പിരിഞ്ഞുപോവാൻ വന്നിരിക്കയാണ്.

മാനസി—നിങ്ങളെങ്ങോട്ടു പോവുന്നു?

അജയ—യുദ്ധത്തിന്?
മാനസി—എന്നാണു പോവുക?
അജയ—നാളെ രാവിലെ.
മാനസി—എന്നാണു മടങ്ങുക?
അജയ—തീൎച്ച പറവാൻ വയ്യ, മടങ്ങുമോ ഇല്ലയോ എന്ന കാൎയ്യം തീൎത്തുപറയാൻ വയ്യാ.
മാനസി—അതെന്താണ്?
അജയ—യുദ്ധത്തിൽ മരിച്ചുകൂടെന്ന വല്ല നിശ്ചയവുമുണ്ടോ?
മാനസി—ആവൂ! [തലകുനിച്ചു നില്ക്കുന്നു.]
അജയ—മാനസീ, ഞാൻ യുദ്ധത്തിനു പോയി മടങ്ങിയില്ലെങ്കിൽ.
മാനസി—മടങ്ങിയില്ലെങ്കിലെന്താണ്?
അജയ—നീ ദുഃഖിക്കുമോ?
മാനസി—ഉവ്വ്.
അജയ—ഉറപ്പില്ല അല്ലേ? മാനസീ, നിനക്കറിയാമോ?
മാനസി—ഞാനെന്തറിയണം?
അജയ—നിന്നോടെത്രത്തോളമുണ്ടെനിക്കു പ്രേമമെന്ന്.
മാനസി—ഉവ്വ്, എന്നിൽ നിങ്ങൾക്ക് അളവററ പ്രേമമുണ്ട്. ഞാനതറിയും.
അജയ—അതുപോലെ നിനക്കിങ്ങോട്ടുമുണ്ടോ?
മാനസി—ഉവ്വ്.
അജയ—നിനക്കു മററാരിലെങ്കിലും പ്രേമമുണ്ടോ?
മാനസി—ഉവ്വ്, എനിക്ക് അളവററ പ്രേമമുണ്ട്.
അജയ—ആരോട്?
മാനസി—മനുഷ്യനോട്! മനുഷ്യലോകത്തോട്!
അജയ—ഹാ! നിഷ്ഠുരേ! നിൎദ്ദയി!
മാനസി—എന്താണജയ നിങ്ങളെമാത്രമേ സ്നേഹിക്കാവൂ, മററാരേയും സ്നേഹിക്കരുത് എന്ന് എന്താണിത്ര ശാഠ്യം? എന്റെ

ഹൃദയത്തിന്റെ അവകാശി നിങ്ങൾ മാത്രമാവണമെന്നുണ്ടോ? എന്റെ ഹൃദയം—ഉള്ളതു മുഴുവൻ—മനുഷ്യലോകത്തിനു ഇത്തിരികൂടി കൊടുക്കാതെ—നിങ്ങൾക്കു മാത്രമായിത്തരണമെന്നാണോ നിങ്ങളുടെ ശാഠ്യം? മററാർക്കും വേണ്ട, തനിക്കുമാത്രം—എന്തു സ്വാർത്ഥമാണജയ ഇത്.

അജയ—ഇത്രയായിട്ടും നിനക്കിനിയും ബുദ്ധിവെച്ചിട്ടില്ലേ മാനസി?

മാനസി—എന്തിനാണ് അജയ ക്ഷോഭിക്കുന്നതു? ഇക്കാര്യത്തിലെന്റെ പേരിലെന്താണു കുററം. മനുഷ്യലോകത്തെ സ്നേഹിച്ചുപോയി, എന്ന കുററമോ, കുററം. അജയ സ്നേഹം ഒരു കുററമാണോ? ആണെങ്കിൽ, അതിനുള്ള ശിക്ഷ തരാം. ഞാൻ അതു സ്വീകരിക്കാനൊരുക്കമാണ്.

അജയ—നിന്നെ ശിക്ഷിക്കാൻ ഞാനാരാണ്?

മാനസി—അതെ; എന്നെ ശിക്ഷിക്കാൻ നിങ്ങൾക്കുതന്നെയാണ്. അജയ, നിങ്ങളിന്നു യുദ്ധത്തിനു പോവാനൊരുങ്ങിവന്നിരിക്കുന്നു. ഈ യുദ്ധത്തിൽ നിങ്ങളെത്ര മനുഷ്യരെ വെട്ടിവീഴ്ത്തുമോ, അത്ര—ആ ശവക്കൂട്ടങ്ങളോളം അജയസിംഹന്റെ പേര് പൊങ്ങും.

എനിക്കു പ്രേമമെത്രക്കുണ്ടോ, അത്രക്ക് എന്റെ പേരില പരാധവുമുണ്ടോ?

അജയ—ദേവി മനുഷ്യലോകത്തെ—സർവ്വലോകത്തെത്തന്നെ—സ്നേഹിക്കൂ! മാനസി, ദേവിയുടെ, ഉദാരഹൃദയത്തിൽ, മാതൃഹൃദയത്തിലെന്നപോലെ—ഈ സന്തപ്തലോകം വിശ്രമിക്കട്ടെ. ഈ വിശ്വപ്രപഞ്ചം ആ ഹൃദയത്തിലൊതുങ്ങട്ടെ: ഞാനിപ്പോൾ ദേവിയോടൊന്നും പറയുന്നില്ല; ഞാനൊന്നു വിസ്മിതനാണ്. ആകാശംപോലുള്ള ദേവിയുടെ വിശാലഹൃദയവും, അതിക്ഷുദ്രമായ എന്റെ ഹൃദയവും കൂട്ടിയിണക്കാൻ ശ്ര

മിച്ച ഞാനൊരു വിഡ്ഢിതന്നെ! എനിക്കു മാപ്പുതരു! മാനസീ ഞാൻ പോയിവരട്ടെ.

മാനസി—എന്നാൽ പോയിവരു; അക്രമവും അനീതിയും ലോകത്തൊട്ടുക്ക് കാട്ടുതീപോലെ പരന്നുപിടിച്ചിരിക്കുന്നു. ആ അന്ധകാരത്തിന്റെ തല വെട്ടിക്കളയാൻ ശസ്ത്രം—യുദ്ധംകൂടാതെ കഴിയുമോ? —ഹാ! യുദ്ധം! ആ ശബ്ദംതന്നെ കേൾക്കുമ്പോൾതന്നെ ഞാൻ നടുങ്ങിപ്പോവുന്നു. എന്തൊരു നിഷ്ഠുരപ്രവൃത്തിയാണത്. യുദ്ധം കൂടാതെ കഴികയില്ലേ? വളരെക്കാലമായി ലോകശരീരത്തെ ബാധിച്ചിരിക്കുന്ന ഈ ഭയങ്കരവ്യാധിക്കു യാതൊരൌഷധവുമില്ലേ? ഉണ്ട്. ചികിത്സയും ഉണ്ട്. എന്താണത്? ഓരോരുത്തനും മനുഷ്യനാവുക; ഓരോ ആത്മാവും വെളിച്ചത്തെക്കു വരിക!

[അജയസിംഹൻ പോകുന്നു].

മാനസി—പോയിവരു. അജയ, പടക്കളത്തിലേക്കു പോയിവരു. ഇതാ എന്റെ മംഗളാശംസ നിങ്ങളുടെ വിരിമാറിനു പടച്ചട്ടയിടുവിച്ചുതരുന്നു—എന്നാൽ മരിച്ചുവീഴുന്നവരുടെ സ്ഥിതി?—അയ്യോ അതെത്ര ഭയാനീയം! അജയന്റെ എത്രയാളുകൾ—അവരുടെ അമ്മമാർ—പതികൾ—സഹോദരിമാർ—എല്ലാവരും ഇതേസമയത്ത് അവരവരുടെ ആൾക്കുവേണ്ടി എന്നെപ്പോലെതന്നെ പ്രാർത്ഥിക്കുന്നുണ്ടാവും. അവരിലെത്രപേരുടെ പ്രാർത്ഥനകൾ നിഷ്ഫലങ്ങളായിപ്പോയി. അവരിലെത്രയാളുകളുടെ മംഗളാശംസകൾ വനരോദനങ്ങളായി; എത്രയാളുകൾ, പുനരാവൃത്തിയില്ലാത്ത ദിക്കിലേക്കുപോയി. ആവൂ! ഈ ഭയങ്കരാവസ്ഥക്ക് ഒരു നിവാരണമാർഗ്ഗവുമില്ലേ? [കണ്ണിൽ വെള്ളംനിറയുന്നു; ആകാശത്തേക്കു നോക്കുന്നു. ഇത്തിരികഴിഞ്ഞു മുഖം തെളിയുന്നു. ആനന്ദനൃത്തംചെയ്തു പറയുന്നു]. ഒരു വഴികണ്ടു. ഞാനതിൽക്കൂടി നടക്കും. യുദ്ധത്തിൽ മരിക്കുന്നകൂട്ടരെ, സഹായിക്കാൻ എനിക്കു ശക്തിയില്ല.

മരണവ്യാധിക്ക് എന്റെ കയ്യിൽ മരുന്നില്ല; മരുന്നുണ്ട്; മുറിയേറ്റു കിടന്നു പിടയുന്ന, മനുഷ്യർക്ക് എന്റെ കയ്യിൽ മരുന്നുണ്ട്; ഞാനെന്റെ കോടാനുകോടി സഹോദരന്മാരെ ശുശ്രൂഷിക്കും—മതി, ഈ പ്രവൃത്തിമതി. ഇതിലെന്താണു ദോഷം. ഇല്ല. എനിക്കു അതു മതി, അതു് തന്നെചെയ്യും. [റാണി അഷിണി വരുന്നു.]

റാണി—നീ വല്ലതും കേട്ടോ മാനസി!

മാനസി—എന്താണമ്മേ!

റാണി—യുദ്ധത്തിനുപോയിരിക്കുന്നവത്രെ. നിന്റെച്ഛൻ!

മാനസി—ഉവ്വ്, കേട്ടു.

റാണി—മോഗളന്മാരായി യുദ്ധംചെയ്യാനാണു പോയിരിക്കുന്നതു്.

മാനസി—കേട്ടു.

റാണി—അത്ഭുതം തന്നെ. എന്താരലക്ഷ്യഭാവമാണു് നിന്റെ മുഖത്തു്. നീ പറയുന്നതു കേട്ടാൽ യുദ്ധംചെയ്യൽ വെണ്ണ തിന്നലാണെന്നു തോന്നിപ്പോകുമല്ലോ. അറിയുമോ, നിനക്കു വല്ലതും; യുദ്ധത്തിലെത്ര ആളുകളാണത്രെ മരിക്കുക.

മാനസി—മരിക്കുന്നുണ്ടാവാം.

റാണി—ഉണ്ടാവാമെന്നല്ല; തീർച്ചയായും അതുണ്ടാവാതെ കഴിയില്ല. ഇക്കുറി ബാദ്ഷാവിന്റെ സൈന്യങ്ങളുമായിട്ടു് ആണു യുദ്ധം! ഇപ്രാവശ്യം എല്ലാം ഉലഞ്ഞതായി വിചാരിച്ചോളൂ; പടക്കുപോയവർ മരിക്കും; എന്നാൽ പോവാത്തവരും മരിക്കും; മരിക്കാതെ മരിക്കും.

മാനസി—അതൊക്കെശ്ശരി; ഞാനെന്തുവേണം ഇതിനെല്ലാം?

റാണി—ഞാൻ നിന്റെ വിവാഹം തീർച്ചപ്പെടുത്തിയിരുന്നു; പക്ഷേ കാര്യമൊക്കെ ഇപ്പോൾ തകിടംമറിഞ്ഞു. യുദ്ധത്തിന്റെ ജയഭേരിനാദത്തിൽ, ആരു് കേൾക്കാനാണു കല്യാണഘോഷത്തിന്റെ കുഴലൂത്തു്!

മാനസി—ഇല്ല. ആരും കേൾക്കില്ല.

റാണി—എന്തിനെ പറഞ്ഞതു്; കേൾക്കില്ലേ? വിവാഹം നടക്കാതെ, മറെറന്താണു നടക്കുക?

മാനസി—യുദ്ധം!

റാണി—ഇതൊരിക്കലുമുണ്ടാവില്ല. പെൺകുട്ടികളുടെ വിവാഹം കഴിയാതെ മറ്റുവല്ല പ്രവൃത്തിയുമുണ്ടോ നടക്കാൻ പോവുന്നു? ജോധപുരം രാജകുമാരനുമായിട്ടാണു നിന്റെ വിവാഹം തീർച്ചപ്പെടുത്തിയിരിക്കുന്നതു്. എന്നാലിനി വിവാഹം തൽക്കാലം നടക്കുമോ? എന്തോ? എല്ലാവരും യുദ്ധത്തിനുപോവും, എല്ലാവരും മരിക്കും. വിവാഹം കഴിഞ്ഞിട്ടു മതിയായിരുന്നു യുദ്ധം തുടങ്ങൽ. ഞാനിതാദ്യംതന്നെ പറഞ്ഞു! അദ്ദേഹം എന്റെ വാക്കു ചെവിക്കൊണ്ടില്ല;

മാനസി—അമ്മ വെറുതെ വ്യസനിക്കരുതു്. നന്മ വരുന്നൊരു വലിയ കാര്യം—വിവാഹത്തിലും എത്രയോ വലിയൊരു കാര്യം ചെയ്യാൻ ഞാൻ തീർച്ചപ്പെടുത്തീട്ടുണ്ടു്.

റാണി—എന്താണു്?

മാനസി—ഞാൻ യുദ്ധക്ഷേത്രത്തിലേക്കു പോവും.

റാണി—എന്തിനു്?

മാനസി—അമ്മേ, യുദ്ധത്തിൽ എത്രയോപേർ മരിച്ചുപോവുമെന്നു് അമ്മതന്നെയല്ലേ ഇപ്പോൾ പറഞ്ഞതു്? മരണവ്യാധിക്കു മരുന്നില്ല. എന്നാൽ യുദ്ധത്തിൽ മുറിയേററവരെ മുറക്കു് ശുശ്രൂഷിച്ചാശ്വാസപ്പെടുത്തുമെന്നാണെന്റെ ഉറപ്പു്. ഇതുതന്നെ ആ കാര്യം.

റാണി—സകലതും തകർന്നു; എന്റെ മനഃക്കോട്ടകളപ്പടി തകർന്നു; ഈ പുതിയ പാഠം നിന്നെ പഠിപ്പിച്ചതു് അജയൻതന്നെയാണു്, അല്ലേ?

മാനസി—അല്ല; ഇതിലദ്ദേഹം കാരണക്കാരനല്ല. അജയൻ മനുഷ്യരെ വെട്ടിത്തള്ളിയിടാൻ പോവുന്നു; ഞാനവരെ താങ്ങിയെടുത്തു ശുശ്രൂഷിക്കാൻപോവുന്നു.

റാണി—ഇക്കാര്യമൊന്നും ഈ ലോകത്തിൽ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല!

മാനസി—തീൎച്ചയായും ഈ ലോകത്തിൽ കാണേണ്ടതാണിതു്?

റാണി—നിന്നെ പറഞ്ഞയക്കില്ല!

മാനസി—അമ്മേ, മിണ്ടാതിരിക്കൂ; എനിക്കു പോവാതെ കഴിയില്ല. കൎത്തവ്യത്തിന്റെ വിളികേട്ടാൽ പിന്നെ മാനസി നില്ക്കുമോ അമ്മേ! ലോകം മുഴുവൻ എതിൎക്കട്ടെ. അവർ സ്വങ്കേതത്തിലെത്തിച്ചേരും. അവർ പോവാൻ വട്ടംകൂട്ടട്ടെ.

റാണി—നീ ആരുടെകൂടെയാണു പോവുന്നതു്.

മാനസി—അജയസിംഹന്റെ സൈന്യങ്ങളുടെകൂടെ.

റാണി—വിചാരിച്ചപോലെ പററി. അദ്ദേഹവും ഇല്ലല്ലോ ഇവിടെ. ഇവളെ ആരുണ്ടിനിയിവിടെ നേരെയാക്കാൻ?

മാനസി—അച്ഛനിവിടെയുണ്ടായിരുന്നെങ്കിൽ ഈ പ്രവൃത്തി, ഞാൻ നിൎവ്വിഘ്നം നടത്തും. അവിടുന്നു എന്നെ തടയില്ല. ഞാനച്ഛനെ നന്നായറിയും, എത്ര ദയാലുവാണവിടുന്നു്.

റാണി—അദ്ദേഹം മിണ്ടില്ല. ഒരു തടസ്ഥവും പറയില്ല. അതല്ലേ നീയിങ്ങനെ താന്തോന്നിയായിപ്പോയതു്? പോയി, എല്ലാം പോയി! ഒന്നല്ലതിലൊന്നു് നമുക്കിപ്പോഴുമില്ല ഇരിക്യരനാപദം!

മാനസി—അമ്മേ, അമ്മയെന്തിനാണിപ്പോഴും ആവലാതിപ്പെടുന്നതു്? ഒരു മനുഷ്യൻ മറെറാരു മനുഷ്യനെ ആക്രമിക്കുന്നു; എന്റെ സൎവ്വശക്തികളും അക്രമത്തെയൊതുക്കാൻ ഞാനുപയോഗപ്പെടുത്തും! അമ്മ അകായിലേക്കു നടക്കു. എന്തിനാണു് അതുമിതും വിചാരിച്ചു മനസ്സു പുണ്ണാക്കുന്നതു്.

റാണി—തികഞ്ഞു, കലികാലത്തിനു് വയസ്സു തികഞ്ഞു!

[റാണി പോകുന്നു]

മാനസി—ഈ വിചാരം ആരാണെന്റെ ഹൃദയത്തിൽ, കത്തിച്ചിട്ടു ജ്വലിപ്പിച്ചതു്. ചെറു വയസ്സിൽത്തന്നെ, ഈ ജ്യോതിസ്സ് ഹൃദയത്തിന്റെ ഒരു കോണിൽ മിന്നിത്തിളങ്ങിക്കൊണ്ടിരുന്നു! ഇന്നു് അതിന്റെ ദീപ്തി ഹൃദയമാകെ വ്യാപിച്ചിരിക്കുന്നു!

പുതിയൊരുന്മേഷം, പുതിയൊരാനന്ദം! ഈ ആനന്ദത്തിന്റെ നിലാവിൽ കുളിക്കുന്ന മനുഷ്യന്ന് വൈവാഹികാനന്ദം ഒരാനന്ദമോ? അല്ല. ഒരിക്കലുമല്ല!!

---

## രംഗം 7.

[സ്ഥലം—ബോവാധിലെ പടക്കളം].

(സമയം—സന്ധ്യ. ഹിദായത്തലിഖാൻ പാളയത്തിലിരുന്ന് ഹുസ്സനുമായി സംഭാഷണം ചെയ്യുന്നു. യുദ്ധകോലാഹലം ദിഗന്തരങ്ങളിൽ മാറൊലി കൊള്ളുന്നു. വാതിൽക്കൽ രണ്ടു ഭടന്മാർ ഉറയൂരിയ വാളുമായി കാവൽ നില്ക്കുന്നു)

ഹിദായത്ത്—ഹുസ്സൻ, ബോവാഡ് സൈന്യം, ഏകദേശം, ഏതുവരെയെന്നാണു തന്റെ ഊഹം?

ഹുസ്സൻ—അമ്പതിനായിരം വരെയെന്നാണു തോന്നുന്നതു്?

ഹിദായ—ഹ! ഹ! ഹ! എന്നാലെടോ, ഇക്കൂട്ടരിതുവരെ പിന്നാക്കം വാങ്ങീട്ടില്ലല്ലോ?

ഹുസ്സൻ—ഇല്ല!

ഹിദായ—വെളിച്ചമായ മുതല്ക്കു തുടങ്ങി യുദ്ധം. എന്നിട്ടും ഇതുവരെ അക്കൂട്ടർ ഒരടി പിന്നാക്കം വെച്ചിട്ടില്ലല്ലോ. ഇതത്ഭുതം തന്നെ.

ഹുസ്സൻ—അവരൊന്നൊഴിച്ചു നില്ക്കാൻ തന്നെയാണു വട്ടം. രജപുത്രന്മാരല്ലേ?

ഹിദായ—നിനക്കെന്തു തോന്നുന്നു. അവൎക്കു വാളെടുത്തു പ്രയോഗിക്കാൻ വശമാണോ?

ഹുസ്സൻ—വശമാണെന്നാണു ഞാൻ ധരിച്ചിട്ടുള്ളതു്.

ഹിദായ—അതാ രജപുത്രന്മാരുടെ യുദ്ധകോലാഹലം കേൾക്കുന്നു; നമ്മുടെ കൂടെ ചൈതന്യവും മൂലമില്ല, ഏടോ, അവർ യുദ്ധത്തിനു പോയിട്ടില്ലെന്നുണ്ടോ?

ഹുസ്സൻ—പോവാതെന്താണു്? അവിടുന്നു ഒന്നു് പുറത്തിറങ്ങി നോക്കൂ! വിവരം അറിയാമല്ലോ താങ്കൾ സേനാപതിയല്ലേ?

ഹിദായ—സംശയമില്ല, ഞാൻ സേനാപതിതന്നെ, പക്ഷെ ഒരു സേനാപതിക്ക പാളയം വിട്ടു പുറത്തു പോയിട്ട കാൎയ്യമില്ല. നമ്മുടെ അളിയൻ, പോരെ—ഹിദായത് ഖാൻ! ഈ കാഫർമാരോട്ട യുദ്ധത്തിനിറങ്ങാൻ എനിക്ക മടിയുണ്ട്.

ഹുസ്സൻ—അതൊക്കെ വാസ്തവംതന്നെ. എന്നാലിതാ കേൾക്കുന്നു, അടുത്തായി അതാ കേൾക്കുന്നു രജപുത്രന്മാരുടെ സിംഹഗൎജ്ജനം! അതാ വീണ്ടും, അതെ കോലാഹലം! കാൎയ്യം നല്ല പന്തിയല്ലെന്നാണു തോന്നുന്നത്.

ഹിദായ—എടോ ഒന്നു നോക്കു; പുറത്തിറങ്ങി നോക്കു. എന്തൊക്കയാണ് സംഭവം. അറിഞ്ഞു വരു.

ഹുസ്സൻ—അങ്ങിനെയാവട്ടെ.

ഹിദായ—ഇതാ, താനിവിടെ നിന്നു പോവതെ; എടോ ഹുസ്സു—എനിക്കൊരു ദുസ്വഭാവം—ഒരു ഭീരുസ്വഭാവവുമുണ്ട്. അന്തിമയങ്ങിയാൽ ഒററക്ക് ഇരിക്കവയ്യാ.

ഹുസ്സൻ—ഇതൊരു ദുസ്വഭാവമല്ലാതെ മററന്താണ്?

ഹിദായ—അതാ ഹുസ്സൻ, പിന്നെയുമതാ എന്തോ ചില ശബ്ദങ്ങൾ! ഹുസ്സു—ഹാ! ഇതാ ആ ശബ്ദം അടുത്തടുത്തുവരുന്നു!

ഹിദായ—എന്തേ പറഞ്ഞു്?

ഹുസ്സൻ—ആരോ ചിലർ ഇങ്ങോട്ടു തന്നെ വരുന്നുണ്ടെന്നാണു തോന്നുന്നത്.

ഹിദായ—എന്ത്. ഇങ്ങോട്ടു വരുന്നുണ്ടോ?

(പേടിച്ചുകൊണ്ടു ഹുസ്സനെ കെട്ടിപ്പിടിക്കുന്നു).

(ഒരു പട്ടാളക്കാരൻ വരുന്നു.)

ഹിദായ—എന്താ; എന്താടൊ വൎത്തമാനം?

ശിപായി—യജമാനനെ, സേനാപതി ശംശേർഖാൻ വധിക്കപ്പെട്ടു!

ഹിദായ—എന്ത്!

ഹുസ്സൻ—ശേഷിച്ച സൈന്യങ്ങളെന്തു ചെയ്തു?

പട്ടാള—അവർ നിന്നു പൊരുതുന്നു.

ഹിദായ—ഹിദായത്ത്ഖാൻ മരിച്ചിട്ടില്ലല്ലോ.

പട്ടാള—ഇല്ല.

ഹുസ്സൻ—ശരി; പൊയ്ക്കോള.

(ശിപായി പോകുന്നു)

ഹിദായ—വാസ്തവത്തിൽ എന്തോ ചില അത്യാപത്തൊക്കെ വരുന്നുണ്ട്.

ഹുസ്സൻ—ഉവ്വ്; ഇക്കുറി ചില അപകടങ്ങളൊക്കെ പിണയും. നിങ്ങളല്ലേ അന്നു പറഞ്ഞത്, ഇതാ ഒറ്റ ഞൊടി; മേവാഡ് കയ്യിലായി എന്ന്. ഇന്നു ആ വീരവാദമെവിടെപ്പോയൊളിച്ചു:—ആ! അതാ പിന്നേയും കേൾക്കുന്നു ആ ശബ്ദം നന്നെ സമീപിച്ചു.

ഹിദായ—വാസ്തവം: ഈ യുദ്ധത്തിലെന്തു വരുമോ. അള്ളാ കണ്ടു!

ഹുസ്സൻ—ആർക്കും ഒന്നും പറയാൻ വയ്യാ.

(രണ്ടാമതൊരു ശിപായി വരുന്നു)

ഹിദായ—എന്താണെടോ വിശേഷം.

ശിപായി—മുസൽമാൻ സൈന്യം ഇടത്തുഭാഗത്തുകൂടി ഓടി രക്ഷതേടുന്നു.

ഹിദായ—എന്തിന്?

ഹുസ്സൻ—ഒരു പക്ഷെ ആ ശബ്ദം അവരുടെയായിരിക്കാം.

(പോകുന്നു)

ഹുസ്സൻ—സേനാപതേ, ഒന്നു പുറത്തിറങ്ങി നോക്കരുതോ, വിശേഷമറിഞ്ഞു വരരുതോ? ഒരു പക്ഷെ നിങ്ങളെക്കണ്ടാൽ—പേടിച്ചോടുന്ന സൈന്യങ്ങൾക്കും അമ്പരന്നു നിൽക്കുന്ന പടനായകന്മാർക്കും ഉള്ളുറപ്പു വരാൻ മതി. ഹാ, ഒന്നു പുറത്തിറങ്ങി നോക്കരുതേ! സേനാപതി!

ഹിദായ—അതെ, ഞാൻ സേനാപതിയിരുന്നു. (നൈരാശ്യഭാവത്തിൽ, പക്ഷെ).

(മൂന്നാമത്തെ ശിപായി വരുന്നു.)

ശിപായി—വന്ദനം, യജമാനന്മാരേ! ഹിദായത് ഖാൻ കൊല്ലപ്പെട്ടു.

ഹിദായത്തു—എന്താണിവൻ ചിലക്കുന്നതു്! എടോ, നേരു പറ! അതാ, രജപുത്രഗർജ്ജനം, അടുത്തു.

ഹുസ്സൻ—ഇനിയെങ്കിലും ഒന്നു പുറത്തിറങ്ങി നോക്കരുതോ!

ഹിദായ—എടോ, ഇനി പുറത്തിറങ്ങി നോക്കാൻ സമയമെവിടെ? അതാ, കേൾക്കുന്നില്ലേ?

ഹുസ്സൻ—ഉണ്ടു്. കേൾക്കുന്നുണ്ടു്. ശബ്ദം—ഇപ്പോൾ പതിന്മടങ്ങു അടുത്തു കേൾക്കപ്പെടുന്നു. അതാ, ജയവൈജയന്തികൾ പറക്കുന്നു.

(നാലാമത്തെ ശിപായി വരുന്നു.)

ശിപായി—എല്ലാം തകർന്നു, എല്ലാം നശിച്ചു!

ഹിദായ—ഇതെനിക്കു മുമ്പുതന്നെ അറിയാമായിരുന്നു. ഞാനിതു മുമ്പേ പറഞ്ഞിട്ടില്ലേ; മറെറന്താണു വിശേഷം.

ഹുസ്സ—മറെറന്തു വിശേഷമാണിനിയുണ്ടാവാനുള്ളതു്? എല്ലാം വിശേഷം തന്നെ!

ശിപായി—യജമാനനേ. മുഗൾസേന പിന്നോക്കം വെച്ചു് വെച്ചു് ഓട്ടം തുടങ്ങിയിരിക്കുന്നു. രജപുത്രന്മാർ മുമ്പോട്ടു മുമ്പോട്ടു നീങ്ങി, നീങ്ങി ഇതാ അടുത്തെത്തി.

ഹിദായ—ഹുസ്സൻ, ശത്രുക്കൾ നമ്മെ വന്നു വളയുമെന്നാണു തോന്നുന്നതു്.

(അണിയറയിൽ)

ഓടിക്കൊള്ളുവിൻ! എല്ലാവരും ഓടിക്കൊള്ളുവിൻ!

ഹിദായ—എതു വഴിക്കു?

ഹുസ്സൻ—ഇതാ, ഈ വഴിക്ക്.

(ഹുസ്സൻ ഒരു വഴിക്കും ഹിദായത്താലി പരിഭ്രമിച്ചു മറെറാരുവഴിക്കും ഓടുന്നു. ഹിദായത്താലി ഒരു വെടിയേററു വീഴുന്നു. രജ

പുത്രസൈന്യത്തോടും, മൊഗളരുടെ ജയപതാകയോടും കൂടി അജയസിംഹൻ വരുന്നു)

അജയ — ജയിക്കട്ടെ, മീവാര മഹാരാജാവു് ജയിക്കട്ടെ!!

ഹിദായ — (കൈകൂപ്പി) നമസ്കാരം! എന്നെ കൊല്ലരുതേ, ഞാനിപ്പോൾ ജീവിച്ചിരിക്കയാണു്. എന്നെ കൊല്ലരുതേ! ജയിലിലിട്ടുവെച്ചുകൊള്ളുവിൻ.

അജയ — നീ ആരാണു്?

ഹിദായ — ഞാൻ മൊഗൾ സേനാപതി, ഹിദായതു്ഖാൻ!

അജയ — എന്തു സേനാപതിയാണെടോ നീ? പോർക്കളത്തിലിറങ്ങാതെ, കൂടാരത്തിലൊളിച്ചിരിക്കുന്ന നീ എന്തു് സേനാപതിയാണെടോ!

ഹിദായ — മഹാരാജ്, ഞാൻ കൂടാരത്തിലിരിക്കാൻ ഒരു കാരണമുണ്ടു്. ആ കാരണം വളരെ വലുതാണു്. എന്നാലതെനിക്കു ഓർമ്മയില്ല. നിങ്ങളാരും എന്നെ കൊല്ലരുതു്. എനിക്കു പ്രാണഭിക്ഷ തരുവിൻ!

അജയ — പുറപ്പെട്ടിരിക്കുന്നു, ഇക്കുറി മേവാറു് ജയിക്കാൻ ഒരു കവുകൻ പുറപ്പെട്ടിരിക്കുന്നു! എന്താണു് ഉത്സാഹം!— എടോ പേടിക്കേണ്ട. നിന്നെ കൊല്ലില്ല. നിനക്കു പ്രാണഭിക്ഷ തന്നിരിക്കുന്നു. രജപുത്രന്മാരേ, എല്ലാവരും ഒരേസ്വരത്തിൽ മേവാഡിനെ ജയജയശബ്ദങ്ങൾകൊണ്ടഭിവാദ്യം ചെയ്യുവിൻ.

ഹിദായ — എല്ലാവരും ജയ ജയ ശബ്ദം മുഴക്കുവിൻ. എനിക്കു വലിയ ആഹ്ലാദമാണു്.

(തന്റെ സൈന്യങ്ങളോടുകൂടി അജയസിംഹൻ പോകുന്നു;
ഹിദായ — ആവൂ! തലയൂരി കിട്ടി.— അയ്യോ—ദാഹം— വെള്ളം—വെ.

## രംഗംമാറി.

സ്ഥാനം—യുദ്ധക്ഷേത്രം.

[സമയം—അർദ്ധരാത്രി. എമ്പാടും ശവങ്ങളും മുറിയേറ്റവരും കൂമ്പാരംകൂടി കിടക്കുന്നു. കുറെ ഭടന്മാരുമായി ആ യുദ്ധക്ഷേത്ര

ത്തിൽ മാനസി ചുററിനടക്കുന്നു. ചിലർ ചൂട്ട മിന്നിമിന്നിക്കാട്ടുന്നു ].

മാനസി—കുറെ ആളുകൾ അങ്ങോട്ടുപോകുവിൻ! ഇവിടെ ഞാൻ നോക്കിക്കൊള്ളാം.

[ചില ഭടന്മാർ ഉള്ളിലേക്ക് പോവുന്നു].

മാനസി—ആവൂ! എന്തൊരു ഭയങ്കരരംഗം! എന്തൊരാർത്തപ്രലാപം! എന്തൊരു പൈശാചികഭാവം! ദൈവമേ, മനുഷ്യൻ മനുഷ്യനെ തിന്നുകഴിയുന്നതെന്നാണോ അവിടുത്തെ നാട്ടിലെ നിത്യനിയമം. ലോകവംശത്തിൽനിന്ന് ഈ ഹിംസയുടെ ഭയങ്കരത്വം അവസാനിക്കുന്ന കാലം വരില്ലേ? മനുഷ്യനും മനുഷ്യനും തമ്മിൽ കടിച്ചുകീറി ജീവിക്കുന്നു. ദയാമയ, അങ്ങ് അകലെനിന്ന് ഒന്നും മിണ്ടാതെ ഈ നേരംപോക്ക് കണ്ടു രസിക്കുന്നു. നീലാകാശത്തിന്റെ ഹൃദയം പിളരുംവിധം മനുഷ്യന്റെ പാപവും അക്രമവും വളർന്നിരിക്കുന്നു. അതു കണ്ടിട്ടും അവിടുത്തെ ഘോരസിംഹാസനത്തിൽനിന്ന് അതിന്റെ തലയിലിടിത്തീവീഴുന്നില്ല; ലോകത്തിലെ ഈ നരകം എന്തു ഭയങ്കരം; എന്തു ഭീഷണം.

മുറിപറ്റിയവരിലൊരാൾ—അയ്യോ, എന്റെ പ്രാണൻ പോയി.

മാനസി—പറയൂ; നിങ്ങൾക്കെവിടെയാണു മുറിപറ്റിയിരിക്കുന്നതെന്നു പറയൂ. പാവം; മരണപ്പിടച്ചിൽ പിടയുന്നു?

മുറി—ആവൂ ഇതാ, ഇവിടെ, ഈ ഭാഗത്ത്; അമ്മെ നിങ്ങളാരാണ്?

മാനസി—മിണ്ടാതെ കിടക്കൂ; സംസാരിക്കരുത്; [വെടിയേറ്റ് മുറിഞ്ഞ ഭാഗം, മരുന്നുവെച്ചുകെട്ടുന്നു]. [ഒരു ഭടനോടാംഗ്യം കാട്ടുന്നു. അവനൊരു കുപ്പികൊണ്ടുവരുന്നു].

മാനസി—[മുറിക്കാരനോട്] ഭയപ്പെടേണ്ട; ഇതാ ഈ മരുന്നു കഴിച്ചോളൂ [അവൻ മരുന്നു കഴിക്കുന്നു; വേറൊരുവൻ നിലവിളിക്കുന്നു. മാനസി അവന്റെ അടുത്തുചെന്നിരുന്ന് ശുശ്രൂഷിക്കുന്നു].

മാനസി—മിണ്ടാതെ കിടക്കൂ; നിനക്കു ഞാനുണ്ട്. ഇതാ ഇപ്പോൾ വരാം. [ഒരു ഭടനോടാംഗ്യം കാട്ടുന്നു; അവൻ പോകുന്നു.]

മൊറാദവൻ—രാമാ, അയ്യോ രാമ, ഇനിയും പ്രാണൻ പോകുന്നില്ലല്ലോ. വേദന സഹിക്കുന്നില്ലല്ലോ.

മാനസി—[ഒരു ഭടനോട്] ഇതാ നീ ഇവന്റെ അടുത്തിരിക്കൂ. ഇവനു ജീവനുണ്ട്.

ഹിദായത്താലി—വെള്ളം, വെള്ളം.

മാനസി—[ഹിദായത്താലിക്കു വെള്ളം കൊടുക്കുന്നു.]

മാനസി—ഇതാ വെള്ളം കുടിച്ചോളൂ. [ഹിദായത്താലി വെള്ളം കുടിക്കുന്നു.]

ആവൂ, കുറച്ചു പ്രാണൻ വീണുകിട്ടി.

[ചില ഭടന്മാരോടുകൂടി അജയൻ വരുന്നു.]

അജയ—ഈ അന്ധകാരത്തിലെ ദേവതയാരാണ്; മേവാഡിലെ രാജകന്യകയോ?

മാനസി—ആര്? അജയനോ?

അജയ—(അടുത്തുവന്നു) അതേ മാനസി!

മാനസി—നിങ്ങളെനിക്കൊരു സഹായം ചെയ്യണം. അവശരി ശുശ്രൂഷക്ക് എന്റെകൂടെ നിങ്ങളുടെ ഭടന്മാരെ അയക്കണം.

അജയ—സൈന്യങ്ങളേ, മുറിയേറ്റു കിടക്കുന്നവരെ ഔഷധാലയങ്ങളിലേക്ക് എടുത്തുകൊണ്ടു പോകുവിൻ.

[സൈന്യങ്ങൾ മുറിയേറ്റവരെ ചുമലിലേറ്റി കൊണ്ടുപോകുന്നു]

മാനസി—എന്തൊരാനന്ദമാണജയ!

അജയ—എന്തൊരു ജ്യോതിസ്സാണു മാനസീ!

മാനസി—എവിടെ?

അജയ—നിന്റെ മുഖത്ത്! ഭയങ്കരമായ ഈ ആത്മനാശത്തിന്റെ ജന്മഭൂമിയിൽ—മൃത്യുവിന്റെ ഈ ലീലാക്ഷേത്രത്തിൽ ഭീഷണമായ ഈ മഹാ ശ്മശാനത്തിൽ—നക്ഷത്രങ്ങൾ നിറഞ്ഞ

ഈ രാത്രിയിൽ ഇതെന്തൊരു ജ്യോതിസ്സാണു മാനസീ? കൊടുങ്കാറ്റേറ്റിളകിമറിയുന്ന മഹാസമുദ്രത്തിൽ, ഉദയാദിത്യന്റെ കനകകമ്പളംപോലെ—ഇരുണ്ട മേഘാവരണങ്ങളുടെ ഘനാന്ധകാരത്തിന്റെ നടുവിൽ, സ്വച്ഛമായ നീലാകാശംപോലെ—ഉഷ്ണത്തിന്റെ തീവ്രക്ഷതത്തിൽ സുധാലേപം ചെയ്യുന്ന ഭൂതാനുകമ്പപോലെ—ഇതെന്തൊരു ജ്യോതിസ്സാണു മാനസീ! എന്തു സൌന്ദര്യം! എന്തു ഗൌരവം, എന്തു പ്രകാശം?

അജയ—മാനസീ!

മാനസി—അജയ!!

---

## രണ്ടാമങ്കം.

[സ്ഥലം—ആഗ്രയിൽ സഗരസിംഹന്റെ ഭവനം.]

[സമയം—പ്രഭാതം.]

രാജാ സഗരസിംഹനും പൌത്രൻ (മകളുടെ മകൻ) അരുണസിംഹനും സംഭാഷണം ചെയ്യുന്നു.

സഗര—എന്തൊരത്ഭുതമാണിതു്, മേവാഡ് യുദ്ധത്തിൽ അമരസിംഹൻ മോഗൾസേനാപതിയെ—പഞ്ഞിയടിച്ചു പാറ്റിക്കളംപോലെ പറപ്പിച്ചു കളഞ്ഞുവത്രെ.

അരുണ—ധന്യൻതന്നെ, റാണാ അമരസിംഹൻ ധന്യൻതന്നെ.

സഗര—കുട്ടിക്കാലത്തു് എന്തൊരു മാതിരിക്കാരനായിരുന്നു അമരസിംഹൻ. ഒരു കഥയില്ലാത്തവനായിരുന്നു അവനന്നു്!

അരുണ—മഹർഷി വാല്മീകിയും കുട്ടിക്കാലത്തു് ഒരു കള്ളനായിരുന്നു.

സഗര—ഏതാളു മഹർഷി വാല്മീകി? തുളസീദാസന്റെ മകനല്ലേ?

അരുണ—കഷ്ടംതന്നെ മുത്തച്ഛാ! അങ്ങു് ഈ വയസ്സിനിടക്കു വാല്മീകിമഹർഷിയെ കേട്ടിട്ടില്ലേ? അദ്ദേഹം ഒരു ദിവ്യർഷിയായിരുന്നു.

സഗര—ആ! ശരി ശരി. എവിടെയോവെച്ച് അയാളെ ഒരുനോക്ക കണ്ടോരോർമ്മയുണ്ട്. പറയത്തക്കവണ്ണം ഇല്ലതാനും.

അരുണ—മുത്തച്ഛനദ്ദേഹത്തെ എവിടെവെച്ച കാണാനാണ്? അതെല്ലാം ത്രേതായുഗത്തിലെ കഥയാണ്.

സഗര—ഏതു യുഗത്തിലെ?

അരുണ—ത്രേതായുഗത്തിലെ.

സഗര—ഓഹോ, ത്രേതായുഗത്തിലോ, എന്നാലതു നമ്മുടെ ജനനത്തിനെത്രയോ മുമ്പത്തെ കഥയാണല്ലോ. അദ്ദേഹത്തിന്റെ പേര് കേട്ടിട്ടുണ്ട്. ആളൊരു വിരുതനായിരുന്നു അല്ലേ?

അരുണ—അദ്ദേഹം വിരുതനൊന്നുമായിരുന്നില്ല; രാമായണം നിർമ്മിച്ച ആളാണ് ആ ആദികവി!

സഗര—രാമായണമെഴുതീട്ടുണ്ടോ; രാമായണം ഒരു നല്ല ഗ്രന്ഥമാണോ?

അരുണ—മുത്തച്ഛൻ രാമായണം പഠിച്ചിട്ടുണ്ടോ? ഭഗവാൻ ശ്രീരാമചന്ദ്രൻ—നമ്മുടെ പൂർവ്വപുരുഷൻ—കേട്ടിട്ടില്ലേ. അദ്ദേഹത്തിന്റെ ചരിത്രമാണ രാമായണം! രാമചന്ദ്രനെപ്പററി നിങ്ങൾക്കൊന്നും അറിഞ്ഞുകൂട അല്ലേ! കഷ്ടംതന്നെ!

സഗര—ഞാനെവിടുന്ന പഠിക്കും, എങ്ങിനെ പഠിക്കും, പടക്കളത്തിൽ നിന്നുനിന്ന് എന്റെ ജന്മം കഴിഞ്ഞു! രാമായണം ഗ്രന്ഥം എടുക്കാൻ വാൾ വെച്ചിട്ടുള്ള സമയംവേണ്ടേ?

അരുണ—അങ്ങെപ്പോഴെങ്കിലും യുദ്ധം ചെയ്തിട്ടുണ്ടോ? വാളെടുത്തിട്ടുണ്ടോ?

സഗര—ഞാൻ എത്രയെത്രയോ യുദ്ധത്തിന പോയിട്ടുണ്ട്, അന്നു നീ ജനിച്ചിട്ടുകൂടിയില്ല.

അരുണ—ആരുമായിട്ടാണ മുത്തച്ഛ, അങ്ങു യുദ്ധം ചെയ്തിരിക്കുന്നത്?

സഗര—അതൊക്കെ ആർക്കാണ കുറി ഓർമ്മവെക്കാൻ കഴിയുക. ഒന്ന പറയാം. ഞാനെത്രയോ യുദ്ധത്തിന പോയിട്ടുണ്ട്—അന്നാണ നിന്റെ അമ്മ—

അരുണ — എന്റെ അമ്മയെവിടെയാണു മുത്തച്ഛ?

സഗര — അവളെവിടെയാണെന്നാൎക്കുമറിഞ്ഞുകൂടാ. ഉണ്ടായതിതാണ്. ഒരുദിവസം രാവിലെ ഉണൎന്ന് എഴുന്നേററ ഉടനെ എന്റെ മകൾ—"മേവാഡ്, മേവാഡ്" എന്നു തന്നെത്താൻ പറയുന്നതു കേട്ടു. ആരോടും ഒരക്ഷരം മിണ്ടിയില്ല. കുറെക്കഴിഞ്ഞപ്പോൾ വീട്ടിൽ കുട്ടിയെക്കാണാനില്ല; സന്ധ്യവരെ തിരഞ്ഞു. ആളുകൾ തിരിച്ചുവന്നു, അവളെ കണ്ടില്ല!

അരുണ — എന്റെ അച്ഛനോ?

സഗര — അവനൊരു ഭ്രാന്തന്റെ പ്രകൃതിയിലുള്ളവനായിരുന്നു. ഒരു ദിവസം മഹാരാജ ഗജസിംഹന്റെകൂടെ ഗുജറാത്തിലെയ്ക്കു യുദ്ധത്തിനു പോയി, പിന്നെ മടങ്ങീല.

അരുണ — എന്റെ അമ്മ മേവാഡിലെവിടെയെങ്കിലും തന്നെയുണ്ടാകുമെന്ന് എനിക്കു തോന്നുന്നു.

സഗര — ഉണ്ടാവാം.

അരുണ — നിങ്ങൾ മേവാഡ് വിട്ടു എന്തിനാണിങ്ങോട്ടു പോന്നതു്? നിങ്ങളുടെ സഹോദരൻ റാണാ പ്രതാപൻ, രാജ്യത്തിനു വേണ്ടി തല കൊടുത്തതു നിങ്ങൾ കണ്ടില്ലേ?

സഗര — പാവം. കുട്ടിക്കാലത്തു തന്നെ ആ സാധുവിന്റെ കഥ കഴിഞ്ഞു. ഞാനവനോടു വേണ്ടാവൃത്തിക്കൊന്നും പോവേണ്ടെന്ന് എത്ര കുറി പറഞ്ഞു നോക്കി. അവനു് എന്റെ വാക്കു രുചിച്ചില്ല, അവസാനം ചത്തു! എന്റെ കയ്യിലെന്തു കുററമാണിക്കാൎയ്യത്തിൽ?

അരുണ — റാണാ പ്രതാപസിംഹൻ മരിച്ചിട്ടില്ല! തെരുവീഥികളിലും മലനിരകളുടെ താഴ്‌വരകളിലും ആ ധീരാത്മാവിന്റെ തിരുനാമം ഇന്നും പാടിപ്പുകഴ്ത്തപ്പെടുന്നു?

സഗര — ഇതുകൊണ്ടൊക്കെ എന്താണ്, മരിച്ചതു മരിച്ചതുതന്നെയല്ലേ? അവൻ അനാവശ്യമായി മരിച്ചു! തെരുവീഥിയിൽ അവനെ പററി പാട്ടു പാടുന്നുണ്ട്, ശരി. അതുകൊണ്ടെന്തായി?

അവനിപ്പോളൊട്ടൊന്നും കേൾക്കാൻ കഴിയുന്നില്ലല്ലോ! എനിക്കു നല്ല ഓൎമ്മയുണ്ടു്. കുട്ടിക്കാലത്തു ഞാനും പ്രതാപനും കീരിയും പാമ്പുമായി കളിക്കാറുണ്ടായിരുന്നു. ഞങ്ങൾ കടിപിടികൂടും; ഞങ്ങൾ വീരവാദം പറയും. പാമ്പും കീരിയും മല്ലിട്ടാൽ ജയവുംകൊണ്ടു കീരി ചാടും! ചിലപ്പോൾ കീരി കുറിവെച്ച പാമ്പിന്റെ പടത്തിലെല്ലാത്ത ചാട്ടം ചാടും. പാമ്പ് പടം വിടൎത്തിയൊരുങ്ങിയും. അവസാനം, കീരി പാമ്പിന്റെ മൎമ്മത്തിലൊരു പിടുത്തം പിടിച്ചു! പാമ്പിനിളകാൻ വയ്യാതായി. അപ്പോ ഒടുവിൽ, നിലത്തു തലതല്ലിച്ചത്തുപോയി! അന്നത്തെ കളിയിൽ ഞാൻ കീരി. പ്രതാപൻ പാമ്പ്! ജയിക്കുന്നതാകകൊണ്ടാണു ഞാൻ കീരിയുടെ പക്ഷം പിടിച്ചതു്. മുതിൎന്നപ്പോൾ കളി കാൎയ്യത്തിൽ കലാശിച്ചു.

അരുണ— എന്നാൽ മേവാഡ് യുദ്ധത്തിലോ?

സഗര— അതു സാരമില്ല, മുസൽമാന്മാരെന്നും കുറഞ്ഞാൽ, ഒരുപ്പിയിട്ടുവിച്ചു ഹിന്ദുക്കളെക്കൊണ്ടു എണ്ണം തികച്ചും; എന്നാൽ നേരെ മറിച്ചു ഹിന്ദുക്കൾ മുസൽമാന്മാരെയൊട്ടു ചേൎക്കുകയില്ലതാനും. ഹിന്ദുക്കൾ കൂട്ടിയാൽ എന്തു കഴിയും. മുസൽമാന്മാരുടെ രോമത്തിനു മതിയോ ഈ ഹിന്ദുക്കൾ! ഈ ഘട്ടത്തിലാണു്; ഹിന്ദുക്കൾ വലിയൊരബദ്ധം പ്രവൎത്തിക്കുന്നതു്.

അരുണ— എന്തബദ്ധമാണതു്?

സഗര— കാണുന്നില്ലേ, നിന്റെ അമ്മാമൻ മഹാബത്ത്ഖാൻ എത്ര വേഗം ഒരു മുസൽമാനായി? നേരെ മറിച്ചു് അബ്ദുള്ള ഒരു ഹിന്ദുവാവണമെങ്കിൽ സാധിക്കുമോ? ഇല്ലാ ഒരിക്കലുമില്ല!

അരുണ— എന്നാൽ നിങ്ങളെന്താണു മുസൽമാനാവാത്തതു്!

സഗര— ഇത്ര ധൈൎയ്യം നിന്റെ മുത്തച്ഛനുണ്ടായില്ല. എന്റെ മകൻ വലിയ ധീരനായിരുന്നു. അവൻ മുമ്പും പിമ്പും നോക്കിയില്ല. ഞാനവനെ കുട്ടിക്കാലത്തു് അതിരറ്റു ലാളിച്ചുപോയി. അതിന്റെ ഫലമാണിതു്. കുട്ടിക്കാലത്തെ എല്ലു

ദ്വേഷവിധം വളരെക്കണ്ടിരിക്കുന്നു. ഞാൻ ഐശ്വൎയ്യസമേതം മുസൽമാൻപക്ഷത്തിൽ ചേൎന്നിരുന്നില്ലെങ്കിൽ മഹാരാജ്ഞി ഓരോ മതം മാറാൻ ധൈൎയ്യമുണ്ടാകില്ലായിരുന്നു.

കരുണ—നിങ്ങൾ മുസൽമാനാവണം; രാമായണം പഠിക്കാത്ത നിങ്ങൾ തീൎച്ചയായും ഒരു മുസൽമാനാവണം.

സഗര—എന്താ, നിന്റെ രാമായണത്തിൽ നിധിയല്ലേ? പിന്നെ! വെറും ഭ്രാന്തു്, കുളുകുടിയന്റെ വെറും ഭ്രാന്തു്!!

(മുഗൾസേനാപതി അബ്ദുള്ള വരുന്നു)

സഗര—അബ്ദുള്ള സാഹേബ് വന്നുവോ. വരാം. വരാം.

അബ്ദുള്ള—മഹാരാജാവേ, വന്ദനം!

സഗര—ആരാണ രാജാവ്!

അബ്ദുള്ള—താങ്കൾതന്നെ.

സഗര—ഞാനെവിടത്തെ രാജാവാണ്?

അബ്ദുള്ള—മേവാഡിലെ;

സഗര—അതെങ്ങിനെയാണ്; മേവാഡരാജാവ് അമരസിംഹനല്ലേ?

അബ്ദുള്ള—അറിഞ്ഞില്ലേ? ചക്രവൎത്തി തിരുമനസ്സിൽനിന്നു നിങ്ങളെയാണ മേവാഡ് രാജാവായി അഭിഷേകം ചെയ്യിരിക്കുന്നത്?

സഗര—എനിക്ക പറഞ്ഞതു മനസ്സിലായില്ല.

അബ്ദുള്ള—താങ്കൾ ചിറ്റൂർ കോട്ടയിലേക്കുപോവാൻ തിരുമനസ്സിലെ കല്പനയുണ്ട്.

സഗര—അപ്പോൾ അമരസിംഹന്റെ രാജധാനി, അത് ഉദയപൂരത്തിലേയോ?

അബ്ദു—അമരസിംഹൻ ഇനി രാജാവല്ലാതായിരിക്കുന്നു; ചക്രവൎത്തി അയാളെ ഉടനെ രാജ്യഭ്രഷ്ടനാക്കും.

സഗര—അതെങ്ങിനെ?

അബ്ദു—അമരസിംഹന്റെ സിംഹാസനത്തിൽനിന്നു മുഗൾസേനാപതി പിടിച്ചിറക്കും.

സംഗ്രാ—ഞാനൊട്ടും അമരസിംഹനുമായി പൊരുതേണ്ടി വരുമോ? വേണ്ട. എനിക്കു രാജപദവി വേണ്ട?

അജയ—നിങ്ങളല്ലേ മുത്തച്ഛ ഇതിനുമുമ്പു പറഞ്ഞതു്. ഞാൻ പോരുവിനുള്ളതന്നെ പടക്കളത്തിലാണെന്നും. മുത്തച്ഛനെന്തിനാണു പിന്നെപ്പറയുന്നതു്? നിങ്ങൾ പോവണം—പോയി യുദ്ധംചെയ്യണം.

സംഗ്രാ—മിണ്ടാതിരിക്കൂ? നിന്നോടു വല്ലതും ചോദിച്ചുവോ ഞാൻ. (അബ്ദുള്ളയോടു്) വരൂ; എനിക്കു യുദ്ധമൊന്നും വേണ്ട. ഈ യുദ്ധം പേടിച്ചല്ല ഞാൻ എന്നെത്തന്നെ മൊഗളുകളുടെ കൈയിലേല്പിച്ചിരിക്കുന്നതു്? യുദ്ധത്തിനു ഞാനൊരുക്കമാണെങ്കിൽ അതു എന്റെ ജന്മഭൂമിയുടെ രക്ഷ വേണമല്ലോ; മൊഗളുകളുടെ രക്ഷതന്നെ തിരിയില്ലേ ഞാൻ?

അബ്ദു—നിങ്ങൾ യുദ്ധത്തിനൊന്നും പോകേണ്ടിവരില്ല; അഥവാ, യുദ്ധം വേണ്ടിവന്നാൽത്തന്നെ അതു ഞാനായിക്കൊള്ളാം. താങ്കളൊരു ഒപ്പുമാത്രം ചെയ്യണം. ചിറ്റൂരിലെ ആ രാജസിംഹാസനത്തിൽ കയറിയിരിക്കണം, മതി.

സംഗ്രാ—അമരസിംഹനെന്നെ ചിറ്റൂരിൽവന്നു വളത്തുമല്ലോ?

അബ്ദുള്ള—അദ്ദേഹം അടിക്കാനും പിടിക്കാനും, ഒന്നും വരില്ല. ഇതുവരെ അമരസിംഹൻ ഒരു രാജ്യവും കൈയേറിയിട്ടില്ല.

സംഗ്രാ—അമരസിംഹൻ ഇതുവരെ, ഒരു രാജ്യവും ചെന്നു കൈയേറിയിട്ടില്ല. അതുകൊണ്ടിനിയും അതുണ്ടാവില്ല! അതു നല്ല യുക്തി. ഒരു മനുഷ്യൻ ഇതിനു മുമ്പു മരിച്ചിട്ടില്ല; അതുകൊണ്ടു പിന്നീടു മരിക്കില്ലേ? നിങ്ങൾ ഇതുവരെ വിവാഹം ചെയ്തിട്ടില്ല; അതുകൊണ്ടു മേലാൽ വിവാഹം ചെയ്യില്ല അല്ലേ?

അബ്ദു—പറഞ്ഞതു വ്യക്തമായില്ല.

സംഗ്രാ—(അജയനോടായി) കുട്ടി നീ എന്താണു ചിരിക്കുന്നതു്?—(അബ്ദുള്ളയോടു്) ഇത്രകാലം വിഷം തിന്നിട്ടില്ല. അതു

ഇതുകൊണ്ടു മേവാൽ വിഷം തീണ്ടിക്കൂടെന്നു വല്ല നിശ്ചയവുമുണ്ടോ?

അബ്ദു—എന്തിനാണു ക്ഷോഭിക്കുന്നതു്?

സംഗ്ര—ഞാൻ ക്ഷോഭിച്ചില്ല. നിങ്ങൾ പറയുന്നതു് എന്തസംബന്ധമാണു്; ഞാൻ ചിറ്റൂരിൽ രാജാവായിരിക്കുക. മേവാടോ, എനിക്കു രാജപദവി വേണ്ടാ!

അബ്ദു—എന്നാൽ, താങ്കൾതന്നെ നേരിട്ടുചെന്നു തിരുമേനിയെക്കണ്ടുണർത്തിക്കുക; അതായിരിക്കും നല്ലതു്.

സംഗ്ര—ശരി! എന്നാലങ്ങിനെ പോയിവരിൻ. ഇമ്മാതിരി കാര്യങ്ങൾ മേവാഡിവിടെ വന്നു പറയരുതു്. വലയിൽ കുടുങ്ങിയതുവെച്ചു് എന്തു വേഷവും കെട്ടിയാടിക്കാമെന്നാണോ വിചാരം. വരുന്നതു കാണാം. നിങ്ങൾ ചെയ്യുന്നതു് അന്യായമാണു്; ഇതു കൃതഘ്നതയുമാണു്.

---

## രംഗം 2.

[സ്ഥലം—ഉദയപുരം. രാജധാനിയുടെ അന്തഃപുരപ്രാസാദം.]

[സമയം, പ്രഭാതം. മാനസി മറവിലിരുന്നു പാടുന്നു]

അജയൻ വരുന്നു.

മാനസി—ആര്? അജയനോ!

അജയ—അതെ മാനസി!

മാനസി—ഞാൻ അച്ഛനോടു നിങ്ങളുടെ വർത്തമാനം അന്വേഷിച്ചു; അദ്ദേഹം നിങ്ങളോടൊന്നും പറഞ്ഞില്ലേ?

അജയ—ഭവതിയെന്താണിവിടെ മറഞ്ഞു നിൽക്കുന്നതു്?

മാനസി—ഞാനോരോന്നാലോചിച്ചു്, പാടിക്കൊണ്ടിരിക്കുകയാണു്.

അജയ—എന്താണാലോചിക്കുന്നതു്?

മാനസി—ഞാൻ ആലോചിച്ചു് ഇതാണ—മനുഷ്യൻ നന്നെ ദുർബ്ബലൻ തന്നെ!

മേവാഡ് യുദ്ധത്തിൽനിന്നു ഞാൻ ഒരു പുതിയ പാഠം പഠിച്ചു. ആ പാഠമാണിതു്—മനുഷ്യൻ തീരെ ദുർബ്ബലൻതന്നെ! വാളിന്റെ വായ്ത്തലകൊണ്ടു് ഒരൊററ വെട്ടു്. മനുഷ്യന്റെ കഥ കഴിഞ്ഞു! ഒരു ചെറിയ പനിവന്നാൽ മതി—നല്ല നെഞ്ഞത്തുള്ള ചെറുപ്പക്കാരൻ ഒരു കുട്ടിയായിക്കഴിഞ്ഞു! മനുഷ്യന്റെ രക്തത്തിൽത്തന്നെയൊരു വിഷമുണ്ടു്; മരണം! അതുണ്ടായിട്ടും—എല്ലാ കളികൾക്കും അവസാനമുണ്ടായിട്ടും മനുഷ്യലോകത്തിൽ അവന്റെ ജീവിതം ഒരു നിമിഷമായിരുന്നിട്ടും—കഷ്ടം, മനുഷ്യൻ ആ അമൂല്യനിമിഷത്തെ തമ്മിൽ തമ്മിൽ കടിച്ചു തിന്നാനുപയോഗിക്കുന്നു. മനുഷ്യനു് എല്ലാംകൊണ്ടു പ്രേമമയനായിക്കൂടേ? അജയ നിങ്ങളെന്താണിങ്ങിനെ എന്റെ മുഖത്തേക്കുതന്നെ സൂക്ഷിച്ചുനോക്കുന്നതു്?

അജയ—നിന്റെ മുഖത്തു് അന്നു കാണപ്പെട്ട ആ സ്നിഗ്ദ്ധജ്യോതിസ്സു് ഇന്നും കാണപ്പെടുന്നു!

മാനസി—എന്നു്?

അജയ—ആ രാത്രി! മേവാഡിലെ യുദ്ധക്ഷേത്രത്തിൽ അന്നു കാണപ്പെട്ടതു മാനസിയല്ല; പിന്നെയോ? അനുകമ്പയുടെ ദൈവികവിഗ്രഹം! അന്നു രാത്രി എന്റെ ഹൃദയത്തിലെ ഉന്മാദപ്രേമം നിരാശയുടെ നീണ്ട നെടുവീർപ്പിൽ അലിഞ്ഞലിഞ്ഞു പോയി?

മാനസി—എന്തു നിരാശയാണജയ?

അജയ—ദേവിയുടെ സദ്ഭാവകാരുണ്യം എനിക്കായിരിക്കണമെന്നു ഞാൻ സ്വപ്നം കണ്ടു? ആ വ്യാമോഹത്താൽ, എന്തൊ പറഞ്ഞു പോയി? ദേവി, മനുഷ്യലോകത്തിലെ സ്ത്രീയല്ല, സ്വർഗ്ഗലോകത്തിലെ ദേവിയാണെന്നെനിക്കു മനസ്സിലായി. ദേവിയുടെ, പുണ്യാത്മാവിന്റെ തീവ്രജ്യോതിസ്സു സഹിക്കാൻ

ഈ ലോകത്തിന്നു ശക്തിയില്ല! അതുകൊണ്ട് ആ ജ്യോതിസ്സു മൂടിപ്പോയതിനെ വെല്ലുവാൻ സൃഷ്ടികർത്താവു നിനക്കു ഒരു കൂട പടംതന്നു; അതെ—ഈ ദിവ്യകനകകമലമുഖം! ആകാശരംഗമണ്ഡപം; നക്ഷത്രമോരോന്നും ഓരോ പവിത്രദീപങ്ങൾ; പൂനിലാവു മധുരസംഗീതം; ഈ മഹാനാടകത്തിലൊരു നായികയുണ്ട്; മാനസി! ഞാൻ ദേവിയുടെ പ്രേമത്തിന്നർഹനല്ല. എനിക്കു ദേവിയിലുള്ള മനോഭാവം പ്രേമമല്ല; ഭക്തി! ദേവി, ആ വിനീതഭക്തിക്കുപകരം ഒന്ന് അഭ്യർത്ഥിക്കുന്നു. തെല്ലൊരു കരുണ; ഇത്തിരിയൊരു ദയ. എന്റെ ആ ആഗ്രഹം നിറവേററില്ലേ മാനസീ? [ഇത്രയും പറഞ്ഞു മാനസിയുടെ കൈ പിടിക്കുമ്പോഴേയ്ക്കും റാണി വരുന്നു.]

റാണി—അജയസിംഹാ?

മാനസി—എന്താ അമ്മേ?

റാണി—മേലാൽ, ഇങ്ങിനെ ഒററയ്ക്കു നിന്ന്, എന്റെ മകളോടു സംസാരിക്കരുത്!

അജയ—മാപ്പുതരണം.

മാനസി—എന്തിനാണജയ മാപ്പുചോദിച്ചതു്?

റാണി—മതിഭ്രമിച്ചോ! നീ രാജകന്യകയാണ്! നടക്ക്; അകത്തേയ്ക്കു നടക്ക്!

[മാനസി പോകുന്നു.]

റാണി—അജയ, നീ ഗോവിന്ദസിംഹന്റെ മകനാണ്. ഇവിടുത്തെ കുട്ടികളെപ്പോലെ ഞങ്ങളിതുവരെ നിന്നെ വിചാരിച്ചു. എന്നാൽ ഇനി നീയൊന്നു ഓർമ്മവെക്കണം. മാനസി ഇന്നു കുട്ടിയല്ല; നീയും മുതിർന്ന് ആളായിരിക്കുന്നു. ഇക്കാര്യം മനസ്സിൽ വെച്ചിട്ടുവേണം മേലാൽ മാനസിയോടു കളിക്കാൻ. നിങ്ങൾ രണ്ടാളും തമ്മിൽ തനിച്ചുനിന്നു സംസാരിക്കുന്നതു് എനിക്കിഷ്ടമില്ല.

അജയ—കല്പനപോലെ!

[അജയൻ നമസ്കരിച്ചു പോവുന്നു]

റാണി—കാൎയ്യമെല്ലാം മനസ്സിലായി. മാനസി അജയനോടു ചേൎന്നാൽ അതൊരു നല്ല ചേൎച്ചയാകുമായിരുന്നു. എന്നാലതു സംഭാവ്യമാണോ? അല്ല; ശരിയുമല്ല. [മനസ്സുറപ്പിച്ചു] ജനിക്കാത്ത കുട്ടിക്കിന്നു ജാതകമെഴുതുന്നു? (റാണാ അമരസിംഹൻ വരുന്നു.)

റാണാ—റാണീ!

റാണി—മഹാരാജാവേ, ഞാനങ്ങോട്ട് വരാൻ പുറപ്പെട്ടിരിക്കുകയായിരുന്നു.

റാണാ—നീ മാനസിയെ എന്തോ പറഞ്ഞു. ഇല്ലേ?

റാണി—ഇല്ലല്ലോ. ഞാനൊന്നും അവളോടു പറഞ്ഞില്ലല്ലോ?

റാണാ—അവളങ്ങവിടെ കരഞ്ഞുകൊണ്ടിരിക്കുന്നു.

റാണി—(അമ്പരന്നു) കരഞ്ഞുകൊണ്ടിരിക്കയോ!

റാണാ—പോയിച്ചോദിച്ചു നോക്കു, എന്താണവൾ കരയുന്നതെന്നു!

റാണി—എന്തു ഭ്രാന്തിയാണപ്പെണ്ണ്. കരയാൻ തക്കവണ്ണം ഞാനൊന്നും പറഞ്ഞില്ല. അങ്ങേക്കവളെപ്പററി ഒരു സമാധാനവുമില്ല, എന്നാലവൾ തന്നത്താൻ നോക്കണം. [illegible]. അവൾ കുറച്ചു മുമ്പു അജയനുമായി,

റാണാ—സൂക്ഷിച്ചു കളിച്ചോ. മാനസിയുടെ കാൎയ്യത്തിൽ ആലോചിച്ചു പ്രവൎത്തിച്ചോ. അല്ലയികിൽ പിന്നെ പശ്ചാത്തപിക്കേണ്ടിവരും. ഞാനതു പറഞ്ഞേക്കാം, അവളാരാണെന്നു നിനക്കറിയാമോ?

റാണി—ആരാണ്?

റാണാ—അവളാരാണെന്നു നമുക്കാൎക്കും അറിഞ്ഞുകൂടാ. ഇത്ര കാലമായിട്ട് അവളാരാണെന്നു നമുക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. അവളുടെ പേരും, എവിടെനിന്നു വന്നവളെന്നും ആൎക്കും പറയാൻ കഴികയില്ല!

റാണി—തിരിച്ചറിയാത്ത [illegible] എന്റെ തലയിൽനിന്നു. പോയി നോക്കട്ടെ. എന്തിനാണവൾ കരയുന്നതെന്നു

ന്നു്. വല്ലാത്തൊരു മാതിരിതന്നെ പെണ്ണിന്റെ—(പോവാൻ ഭാവിക്കുന്നു.)

റാണാ—ഇതാ നോക്കു. (റാണി മടങ്ങുന്നു.)

റാണാ—മാനസിയെ, നീയൊന്നും പറയരുതു്. സ്വപ്നത്തിന്റെ ഒരു രശ്മിക്കു ഭൂമിയോടൊരു ബന്ധമുണ്ടായി, അതു കീഴ്പ്പോട്ടിറങ്ങിവന്നു, അതാണു മാനസി. വല്ലതും നീ പറഞ്ഞാൽ അതു വന്നവഴിക്കു പൊയ്ക്കളയും.

(റാണി നിരാശയായി പോവുന്നു) റാണാ ഒരു സിംഹാസനത്തിലിരുന്നു ആകാശത്തേക്കു നോക്കുന്നു.

റാണാ—ഈ ജീവിതം തന്നെ ഒരു സ്വപ്നമല്ലേ. ഈ ആകാശം സ്വച്ഛം, എത്ര നീലം, എത്ര ഗഹനം. അതിന്റെ ചുവട്ടിലായി അലസവും ഉദാരവുമായ മേഘം പറന്നു കളിക്കുന്നു. പ്രകൃതിയുടെ ജീവിതത്തിൽ എപ്പോഴും തിരമാലകളുണ്ടായിക്കൊണ്ടിരിക്കുന്നു. അതൊന്നിച്ചു തകരുകയും ചെയ്യുന്നു. ഈ അലസസൌന്ദര്യം ചിലപ്പോൾ കരിവേഷമെടുക്കുന്നു. ആകാശത്തിൽ മേഘങ്ങൾ ഗർജ്ജിച്ചു ഇടമിന്നിയിരിക്കുന്നു. ഭൂമിയിൽ കലങ്ങി മറിഞ്ഞ വെള്ളം ചെന്നൊലിക്കുന്നു. ആ മേളം പെട്ടെന്നു് അവസാനിക്കുകയും ചെയ്യുന്നു!

(ഗോവിന്ദസിംഹൻ വരുന്നു.)

റാണാ—ആര്? ഗോവിന്ദസിംഹനോ! എന്താണിത്ര ബദ്ധപ്പെട്ടുവരുന്നതു്?

ഗോവിന്ദ—മേവാഡ് ആക്രമിക്കാൻ, മൊഗളസൈന്യം പിന്നെയും വന്നിരിക്കുന്നു.

റാണാ—ഉവ്വോ, അതു് ഞാൻ മുമ്പുതന്നെ തീർച്ചപ്പെടുത്തിയിരുന്നു. മേവാഡ് യുദ്ധംകൊണ്ടു് അവരടങ്ങില്ലെന്നു ഞാൻ മുമ്പുതന്നെ തീർച്ചപ്പെടുത്തിയിരുന്നു. രാജപുത്താനയെപ്പിടിച്ചടക്കാതെ അവരടങ്ങില്ല.

ഗോവിന്ദ—മഹാരാജാവേ, നമുക്കും സന്നാഹമൊരുക്കേണ്ടേ?

റാണാ — എന്തു സന്നാഹമാണൊരുക്കാനിരിക്കുന്നതു്?

ഗോവിന്ദ — തിരുമേനി ഇക്കുറി യുദ്ധം ചെയ്യില്ലേ?

റാണാ — യുദ്ധം ചെയ്താലെന്താണ് ചെയ്തില്ലെങ്കിലെന്താണു?

ഗോവിന്ദ — യുദ്ധംചെയ്തില്ലെങ്കിൽ മേവാഡ് മോഗളരുടെ കയ്യിലാവും.

റാണാ — അവർക്കു അതിനെയാണു മോഹമുണ്ടെങ്കിൽ അതു തീർന്നോട്ടെ.

ഗോവിന്ദ — അതു യുദ്ധത്തിനൊരുക്കമില്ലേ?

റാണാ — ഒരുതവണ കഴിഞ്ഞു; അതിൽ കഷ്ടിച്ചു ജയിച്ചു; ഇനി വയ്യാ.

ഗോവിന്ദ — പണിയെടുക്കാതെ കഴികയില്ലല്ലോ!

റാണാ — ഗോവിന്ദസിംഹ, ഇക്കുറി പ്രയത്നം വ്യർത്ഥംതന്നെ. ഇന്നു ദിനം അവസാനത്തെ ദിനമാണ്. ദിവാരയുദ്ധത്തിൽതന്നെ മുക്കാലും സൈന്യം മരിച്ചുപോയിരിക്കുന്നു, ഇക്കുറി യുദ്ധത്തിനു സൈന്യമെവിടെ?

[സത്യവതി വരുന്നു.]

സത്യവതി — മഹാരാജാവേ, ഉണ്ട്, യുദ്ധത്തിനു സൈന്യമുണ്ട്. വേണമെങ്കിൽ ഭീലിപിള്ളന്മാരും സൈന്യങ്ങൾ; സൈന്യമില്ലായ്മ പ്രതിബന്ധമല്ല!

റാണാ — ആരാണു ചാരണിയോ?

സത്യ — അതെ. ചാരണിതന്നെയാണ്: മോഗൾസേന വീണ്ടും മേവാഡിനെ ആക്രമിക്കാൻ ഭാവമുണ്ടെന്നു ഞാൻ കേട്ടു; പിന്നാൽ മേവാഡ് ഇക്കഥതന്നെ മറന്നിരിക്കുന്നപോലെ തോന്നി. ഇതുവരെ മഹാരാജാവു കിടന്നുറങ്ങുകയായിരുന്നു; ആ ഉറക്കത്തിൽനിന്നു നിങ്ങളെ വിളിച്ചുണർത്താൻ വന്നവളാണു ഞാൻ!

റാണാ — ചാരണി! ഇത്തവണ ഞാൻ യുദ്ധംചെയ്യില്ല, സന്ധി ചെയ്യും!

സത്യവതി_മീവാരയുദ്ധം ജയിച്ചുകഴിഞ്ഞു, പിന്നീടു സന്ധിയോ? എന്താണിതു്; ആ മഹാഗൌരവത്തിന്റെ കൊടുമുടിയിൽനിന്നു് അപമാനത്തിന്റെ പടുകുഴിയിലേക്കു് എടുത്തു ചാടാനാണോ താങ്കൾ ഭാവം?

റാണാ_ചാരണി, മീവാരയുദ്ധത്തിന്റെ കഥ വിടട്ടെ. മീവാരയുദ്ധം ജയിച്ചു, വാസ്തവം. ആ ജയമെങ്ങിനെയുണ്ടായി എന്നു നിനക്കറിയാമോ? ആ യുദ്ധത്തിൽ നമ്മുടെ സൈന്യം പാതിയും പോയിരിക്കുന്നു. എത്രയെത്ര വീരന്മാരുടെ രക്തനീരിൽനിന്നാണു് ആ വിജയം മുളച്ചു പൊന്തിയതെന്നു നിനക്കറിയാമോ?

സത്യ_ഇതിലെന്താണിത്രയത്ഭുതം! യുദ്ധത്തിൽ വീരസ്വർഗ്ഗമടഞ്ഞ വീരസന്താനങ്ങളെ വിചാരിച്ചു് ഒരു ക്ഷത്രിയൻ ദുഃഖിക്കയോ! എല്ലാ രാജ്യത്തിലും സ്വാതന്ത്ര്യവും, ഐശ്വര്യവും മുളച്ചുവന്നിട്ടുള്ളതു വീരരക്തത്തിൽനിന്നാണു്, എവിടെ വീരപുരുഷന്മാർ സ്വാതന്ത്ര്യത്തിനുവേണ്ടി മരിക്കുന്നുവോ, ആ രാജ്യം കരയരുതു്. വീരന്മാർ മരിക്കാത്ത രാജ്യം കരയണം.

റാണാ_ഒരു പ്രാവശ്യംകൂടി യുദ്ധംചെയ്യുക. എന്നിട്ടെന്തു ലാഭം? ഈ യുദ്ധത്തിനു പൂർണ്ണവിരാമമെവിടെ? എതിരാളി, ദില്ലിബാദ്ഷാ; നമ്മുടെ കയ്യിലുള്ളതു് ഒരു പിടി സൈന്യം! മറേറ പിടി സൈന്യം. ഇതെന്തു ഭ്രാന്താണു്!

സത്യ—മഹാരാജാവേ, ഇതു ഭ്രാന്താണെങ്കിൽ ഒരു വലിയ ഭ്രാന്താണിതു്. ലോകം കിടുകിടെ വിറച്ചു് ഈ ഭ്രാന്തിന്റെ കാൽക്കൽ വന്നുവീഴുന്നു! സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന ഒരു വെളിച്ചം 'നിങ്ങൾ പറയുന്ന ഈ ഭ്രാന്തിന്റെ തലയിൽ കനകകോടീരം ചാർത്തുന്നു; ലോകത്തിൽ വല്ലതും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അതു ഇത്തരം കുറെ ഭ്രാന്തന്മാരാണു്!

റാണാ—ഈ ഭ്രാന്തനോടു സ്വസ്തി. മരണം!

സത്യ—റാണാ പ്രതാപസിംഹന്റെ പുത്രനു മരണമോ? അതേ

ഹത്തിന്നു സൎവ്വനാശമോ, പാരതന്ത്ര്യമോ, സ്വാതന്ത്ര്യമെന്നാലോചിക്കാൻ അധികസമയം വേണോ. മരണത്തെ ഭയപ്പെട്ടു നമ്മുടെ കയ്യിലുള്ള രത്നം—കവൎച്ചക്കാരുടെ കയ്യിലേല്പിക്കണമെന്നുണ്ടോ? പൂൎവ്വ പുരുഷന്മാർ നട്ടെല്ലു മുറിയെ പണിതു സമ്പാദിച്ചുവെച്ച രത്നം—ആൎയ്യപൌരുഷത്തിന്റെ ആ സനാതനസ്മാരകം—പ്രാണഭയംകൊണ്ടു നിസ്സംഗം മോഗളന്മാരുടെ കയ്യിലേല്പിക്കണമെന്നുണ്ടോ? അഥവാ അവൎക്കിതു വേണമെന്നുണ്ടെങ്കിൽ—കൂടാതെ കഴിയില്ലെങ്കിൽ—അകത്തു കടന്നെടുത്തോട്ടെ—കാവൽക്കാരായ നമ്മെ വെട്ടിത്തുണ്ടം തുണ്ടമാക്കിയിട്ടുശേഷം എടുത്തോട്ടെ. പിന്നെ മരണത്തിന്റെ കാൎയ്യമാണ്. എന്താണീ മരണം! ജനിച്ചാൽ, ഇന്നല്ലെങ്കിൽ മറ്റൊരിക്കൽ മരിക്കാതെ കഴിയില്ല. മഹാരാജ്, എഴുന്നേൽക്കുവിൻ, സ്വപ്നം കണ്ടുകൊണ്ടിരുന്നതു മതി. മോഗളന്മാർ കോട്ട വളഞ്ഞു, എഴുന്നേല്ക്കുവിൻ!

റാണാ—ചാരണി, നീയാരാണ്? നിന്റെ വാക്കുകളിൽനിന്നു സിംഹഗൎജ്ജനം, നേത്രങ്ങളിൽനിന്നു വിദ്യുല്പാതം, അവയവചലനത്തിൽനിന്നു കൊടുങ്കാറ്റ്. ഹേ, ചാരണി, നീയാരാണ്? ഉദയസൂൎയ്യന്റെ ദിവ്യജ്യോതിസ്സ്, ജലപ്രപാതത്തിന്റെ ഉൽക്കടശക്തി; വജ്രായുധത്തിന്റെ കാഠിന്യം. ഹേ ചാരണി നീയാരാണ്? നീ വെറും ചാരണിയല്ല, തീൎച്ചതന്നെ.

സത്യ—അറിയണമെന്നുണ്ടെങ്കിൽ പറയാം. എനിക്ക് എന്നെ മറച്ചു വെച്ചിട്ടിനി ഒരു കാൎയ്യവുമില്ല, ഞാൻ റാണാ പ്രതാപസിംഹന്റെ സഹോദരനായ സഗരസിംഹന്റെ പുത്രി സത്യവതി.

റാണാ—സഗരസിംഹന്റെ പുത്രിയാണോ ഭവതി?

സത്യ—ഈ പരിചയം എന്റെ മുഖത്തു ലജ്ജ വരുത്തിയിട്ടിരിക്കുന്നു, എന്റെ ശിരസ്സ് ലജ്ജകൊണ്ടു താഴുന്നു. എങ്കിലും അച്ഛന്റെ പാപത്തിന്, എത്രത്തോളം പ്രായശ്ചിത്തംചെ

യ്യാൻ കഴിയുമൊ, അതുകൂടെ ഞാൻ ചെയ്യും. എന്റെ അച്ഛൻ തന്റെ സഹോദരപുത്രനെ രാജ്യഭ്രഷ്ടനാക്കാൻ ചിറ്റൂർകോട്ടയിൽ ചെന്നിരിക്കുകയാണ്. അദ്ദേഹത്തിന്റെ പുത്രിയായ ഞാൻ—അച്ഛനെതിരായി, മേവാഡിനെ ശുശ്രൂഷിച്ചുവരികയാണ്? അതിന്റെ തണുത്ത ഹൃദയങ്ങളെ ഉണർത്തിവിടുകയാണ്—മേവാഡിലെ താഴ്വരകളിലും, ചക്രോപലകളും ഗ്രാമങ്ങളിലും അതിന്റെ പുണ്യഗാഥകൾ പാടി നടക്കുകയാണ്, ഞാനിങ്ങിനെ എല്ലാടവും കൊട്ടിയറിയിക്കുന്നുണ്ട്—സഗരസിംഹൻ മേവാഡിന്റെ ആരുമല്ല. അദ്ദേഹം മുകിലൻ വിലക്കു വാങ്ങിയിട്ട മെടിമ! ഇന്നേദിവസംവരെ സഗരസിംഹനു മേവാഡിലെ പൌരന്മാർ നികുതി കൊടുത്തിട്ടില്ല. ഇനിയൊട്ടു കൊടുക്കുകയുമില്ല.

റാണാ—സഹോദരി, അതെ. അതെനിക്കറിയാം.

സത്യവതി—മഹാരാജാവെ, എന്റെ ജന്മഭൂമിക്കുവേണ്ടി സർവ്വതും ഞാനുപേക്ഷിക്കപ്പെട്ടു: അച്ഛൻ—സർവ്വസ്വപദഭോഗങ്ങൾ; ആ പൊന്നാടാകട്ടെ; ഞാൻ ഉറങ്ങിക്കിടക്കുന്ന ഈ പുണ്യഭൂമിയെ, വിളിച്ചുണർത്തുവാൻ നടക്കുന്നു. എന്റെ ഈ ജന്മഭൂമിയെ—പ്രാണോപമമായ ഈ സുന്ദരപ്രദേശത്തെ—പഴക്കം തട്ടിയ ആഹാരത്തെയെന്നപോലെ, അങ്ങു വലിച്ചെറിയാനാണൊ ഭാവം?

(സത്യവതിയുടെ കണ്ണിൽ വെള്ളം നിറയുന്നു).

റാണാ—സഹോദരി, ആശ്വസിക്കൂ; ദുഃഖിക്കാതിരിക്കൂ! ഭവതിയെന്റെ പ്രിയ സഹോദരി! കുലീനയായ രാജകന്യക! ഭവതി, ഏതു രാജ്യത്തിനായി തന്റെ സർവ്വസ്വവും ബലികഴിച്ചുവോ, ആ രാജ്യത്തിന്റെ രാജാവു ഭവതിയുടെ പ്രിയ സഹോദരൻ—അമരസിംഹൻ, അതേ രാജ്യത്തിന്റെ കാല്ക്കൽ സ്വജീവിതം സർവ്വദാ സമർപ്പിക്കും. ഗോവിന്ദസിംഹജി, യുദ്ധത്തിനു സന്നാഹം കൂട്ടുവിൻ! എല്ലാവരും ഒരുങ്ങിയിരിപ്പിൻ.

---

## രംഗം 3.

(സ്ഥലം—മേവാഡിൽ അബ്ദുള്ളയുടെ ഭവനം.)

സമയം—രാത്രി.

(അബ്ദുള്ളയും ഹുസ്സനും ഹിദായത്താലിയും സംസാരിച്ചുകൊണ്ടിരിക്കുന്നു.)

അബ്ദുള്ള—ഈ നാട്ടിൽ മലകളുള്ളതായാണ്.

ഹിദായ—അതെ,

അബ്ദു—നിങ്ങൾ മേവാഡു യുദ്ധത്തിൽ തോററോടിയിട്ടുമില്ലേ? അന്ന് ഏതു് വഴിയിൽകൂടിയാണ് രജപുത്രന്മാർ നിങ്ങളെ ആക്രമിക്കാൻ വന്നതു്.

ഹിദായ—ഞാൻ യുദ്ധത്തിൽ തോൽക്കുകയോ?

അബ്ദുള്ള—എന്നാൽ നിങ്ങൾ യുദ്ധത്തിൽ ജയിച്ചു ഇല്ലേ? നിങ്ങൾ യുദ്ധത്തിൽ ജയിക്കയാണുണ്ടായതെങ്കിൽ തോൽവി എന്ന പദത്തിന്റെ പിന്നെ അർത്ഥമെന്തായിരിക്കും.

ഹിദാ—അവരെക്കൊണ്ടു തൊടാൻ ധൈര്യമുണ്ടാമോ? ഞാൻ തന്നെ അവർ മുമ്പിൽചെന്നു, രണ്ടുകൈയും നീട്ടിക്കാണിച്ചുകൊടുത്തു.

അബ്ദുള്ള—നിങ്ങളായി അവരുടെ മുമ്പിൽ ചെന്നു അല്ലേ?

ഹുസ്സൻ—ഇദ്ദേഹം സൂത്രത്തിൽ തന്റെ കയ്യിൽ ചങ്ങല വെപ്പിച്ചതാണ്. രജപുത്രന്മാരുടെ കാൽപ്പെരുമാററം ദൂരത്തുനിന്നു കേട്ടപ്പോൾതന്നെ മൊഗളസൈന്യം വാളൂരി പിടിച്ചുനിന്നു. പിന്നീട് അവർ സ്വന്തം കിടക്കയുടെ ഒരു വശം വാളും, മറേറ വശം ഉറയുംവെച്ച് അല്പമൊന്നിരുന്നു വിശ്രമിച്ചു. എല്ലാവരും മീശമുറുക്കി പിരിക്കിവെച്ചു. അപ്പോഴേക്കും ആഹാരവും തയാറായി. ആഹാരം കഴിക്കാതെ പുറത്തിറങ്ങാൻ അവർക്കു വയ്യായിരുന്നു. ആഹാരവും കഴിഞ്ഞു. കണ്ണാടി നോക്കി. മീശയൊന്നുകൂടി മുറുക്കിവെച്ചു. അപ്പോഴേക്കും അതാ വാതില്ക്കൽ രജപുത്രന്മാർ ആർത്തു പുളച്ചുതിങ്ങിക്കഴിഞ്ഞിരിക്കുന്നു. അവസാനം നമ്മുടെ കൂട്ടർ, അകത്തുനിന്നു പു

റങ്ങുമാടി. ഒന്നുതന്നെ വാൾ വെറെ, ഉറ വെറെയായി വെച്ചിരുന്നു. പരിഭ്രമത്തിൽ, സകല കൂട്ടരും വാളെടുക്കാൻ മറന്നു; ഉറയുമെടുത്തു പടക്കളത്തിലെക്കോടി.

അബ്ദു—ഈ അബദ്ധം സകലൎക്കും പററിയൊ?

ഹിദായ—ഉവ്വ്. അള്ളായുടെ മറിമായമെന്നല്ലാതെ എന്തു പറയട്ടെ! ഇതിലാരും കുററക്കാരല്ല?

അബ്ദു—അവരൊരു പ്രവൃത്തി ചെയ്യാൻ മറന്നു.

ഹിദായ—എന്താണു ?

അബ്ദു—ചുക്കററം കയററിയതിന്റെ ശെഷം, വിസ്തരിച്ചൊരു ഉറക്കംകൂടി ആവാമായിരുന്നു?

ഹിദാ—ശത്രുക്കളുടെ ബഹളംകൊണ്ടു ഉറങ്ങാൻ തരമായില്ല!

അബ്ദു—അതു ശരിയാണ്; ഉറങ്ങാൻ സമയം കിട്ടീല. പിന്നെന്തെ ഉണ്ടായതു്.

ഹിദായ—എന്തു ചെയ്യാനാണ്.

അബ്ദു—എന്നെ കാരാഗൃഹത്തിലിട്ടടച്ചും, കൊല്ലുമെന്നു, എന്നു പറഞ്ഞിരിക്കും. അല്ലെ.

ഹിദായ—ഞാനങ്ങിനെ പറഞ്ഞില്ല, നിങ്ങൾ പറഞ്ഞ വാക്ക ഞാൻ പറഞ്ഞില്ല. അതുപോലുള്ളതു് എന്തോ ചിലതൊക്കെപ്പറഞ്ഞു. എന്താണു പറഞ്ഞതെന്നു് എനിക്ക നല്ല ഓൎമ്മയില്ല.

അബ്ദു—ശരി; പോട്ടെ. മറന്നാലും വലിയ തരക്കെടൊന്നും വരാനില്ല: താങ്കളാവാക്ക മറന്നുപോയതുകൊണ്ടു ഉറദു സാഹിത്യത്തിനു വലിയ നഷ്ടമൊന്നും പററാനില്ല! കാൎയ്യമെത്ര ഉള്ളു. നിങ്ങൾ ചങ്ങലവെയ്ക്കാൻ ഒരു കയ്യും നീട്ടിക്കാണിച്ചു കൊടുത്തു.

ഹിദായ—അതുതന്നെ കാൎയ്യം. നിങ്ങളുതിന്റെ മൎമ്മം കണ്ടു. എന്നാലെന്താ ഒരു രജപുത്രൻ, ആരെയോ വെടി വെക്കാൻ ഭാവിച്ചു. കുറി തെററി. ഉണ്ട എന്റെ മെൽ വന്നു കൊണ്ടു.

അബ്ദു — അതിനു ശേഷമാണ് ആ രാജപുത്രി നിങ്ങളെ ശുശ്രൂഷിക്കാൻ വന്നിരുന്നതു് എന്നു കേട്ടു.

ഹിദായ — അവളൊരു വീരരജപുത്രന്റെ മകളാണ്. പട്ടാളക്കാരെയും വീരപുരുഷന്മാരെയും ശുശ്രൂഷിക്കാൻ അവൾക്കൊരു വകതിരിവാണ്. അവൾ പാവരെയും ശുശ്രൂഷിച്ചു. എന്നാൽ അവരുടെതിരെല്ലാം വെച്ചു എന്റെ മുഖം. (ഹുസ്സന്റെ മുഖത്തു നോക്കി ചില ഗോഷ്ഠികൾ കാട്ടുന്നു)

ഹുസ്സൻ — തീർച്ചയായും, ഒരു കാമ്പൂർക്കവി നിങ്ങളുടെ മുഖം കണ്ടാൽ ഒന്നു വർണ്ണിക്കാതെ വിടില്ല.

അബ്ദു — അതുകൊണ്ടായിരിക്കാം ഒരു പക്ഷേ, അവൾ —

ഹിദാ — ഞാൻ എന്തു് പറയട്ടെ, നിങ്ങളോട്? —

അബ്ദുള്ള — ഒരു പക്ഷേ അവൾ നിങ്ങളെക്കളിയാക്കിയതായിരിക്കാം —

ഹിദായ — ഒന്നും പറയണ്ട!

അബ്ദു — എന്നാലും

ഹിദായ — ആ പെണ്ണിന് എന്റെ മുഖത്തു നോക്കി സംസാരിക്കാനെവിടെ ധൈര്യം? അവളെന്നെപ്പറ്റി 'വലിയ ജ്ഞാനി' എന്നു പറയാൻ ഭാവിച്ചു. ഒന്നു രണ്ടു തവണ അവളുടെ മുഖത്തു് നിന്നു 'പൊങ്ങാളി' എന്ന ശബ്ദം പുറപ്പെട്ടു. എന്നാലതേസമയത്തുതന്നെ പൊവരത്തു; എന്ന വാക്കിന്റെ പാതിയും അതിൽ കലർന്നിരുന്നുവോ എന്നു തോന്നും. ഞാൻ പറയുന്നതു കളവാണെന്നു ധരിക്കരുതു്. ഞാനവളുടെ മുഖത്തു ഒരു നോട്ടം നോക്കി. തന്റെ കൌശലമൊന്നും, ഈ വീരനോടു ഫലിക്കില്ലെന്നു അവൾക്കു നല്ല ബോദ്ധ്യം വന്നു. അവൾക്കു പിന്നീടു മുച്ചു പൊന്തിയില്ല.

അബ്ദുള്ള — പിന്നേ?

ഹുസ്സ — റാണാ പേടിച്ചു വിറച്ചു, നമ്മുടെ വീരസേനാപതിയെ വിട്ടയച്ചു.

ഫിദായ—എന്നെ വിട്ടയച്ചില്ലെങ്കിൽ–ഉം–ഞാൻ കാണിച്ചു കൊടുത്തേനെ!

അബ്ദുള്ള—സംശയമില്ല, നിങ്ങൾ ധീരനാണെന്നതിന്നു സംശയമില്ല!

ഫിദായ—എടോ, താൻ പറയുന്നതു ധീരനൊന്നുമല്ല ഞാൻ, എന്നാൽ നിങ്ങളെല്ലാവരും അറിയില്ലേ, ഞാൻ എത്രയോ പണം ചിലവാക്കീട്ടാണ സേനാപതിയായതു് എന്നു്?

അബ്ദു—(വിഷയം മാററി) രാത്രി ഈ മലകളെത്ര കറുത്തിരുണ്ടു കാണപ്പെടുന്നു; എങ്ങും ഒരേ കറുപ്പ്, എങ്ങും മലയോടു മല!

ഫിദായ—മല മാത്രമല്ല; രണ്ടു വലിയ പുഴകളുമുണ്ടു്.

അബ്ദു—ശരി. എല്ലാം നാളെ രാവിലെ നോക്കാം. കുറച്ചു ദൂരത്തായി പീരങ്കി പൊട്ടുന്നു.

ഹുസ്സൻ—(പരിഭ്രമിച്ചു) എന്താണു കേട്ടതു്?

ഫിദായ—ഹുസ്സൻ

ഹുസ്സൻ—ഇക്കുറി രജപുത്രന്മാർ മുന്നറിവുതരാതെ, ഇങ്ങോട്ടുതന്നെ കയറിക്കളയാനാണ ഭാവമെന്നു തോന്നുന്നു?

അബ്ദു—ഹുസ്സൻ, സൈന്യങ്ങളോടു് അണിനിരന്നു നില്ക്കാൻ പറയൂ.

---

## രംഗം 4.

(സ്ഥലം—ചിറവൂർകോട്ടയുടെ അകം.)

സമയം—രാത്രി.

(ഒരു കട്ടിലിൽ അരുണസിംഹൻ കിടന്നുറങ്ങുന്നു; മറെറാരു കട്ടിലിൽ വിരിച്ചു് ഒഴിഞ്ഞിരിക്കുന്നു. സംഗ്രാമസിംഹൻ കൈ പിന്നിൽകെട്ടി, അങ്ങോട്ടും ഇങ്ങോട്ടും ഉലാത്തുന്നു.)

സംഗ്രാമസിംഹൻ—മൊഗളന്മാരെന്നെ രാജാവാക്കുകയല്ല; ജയിലിലിട്ടടയ്ക്കുകയാണ ചെയ്തതു്. ചിറവൂർ എനിക്കു ജയിലാകുന്നു. ഇതാ പണ്ടത്തെ വലിയ വലിയ കരിങ്കല്ലുകൾ അങ്ങിങ്ങു കിടക്കുന്നു. ഈ ക്രൂരന്മാരുടെ കാററടിക്കുമ്പോൾ കരിം

ഭൂതങ്ങൾപോലെ കാണപ്പെടുന്നു. രാത്രി കൊടുങ്കാററടിക്കുമ്പോൾ സംശയമില്ല; കരിംഭൂതങ്ങൾ കൈമാടി വിളിയാണെന്നുതന്നെ തോന്നും. ഇരുട്ടിനു നീലച്ഛായയും പൂശുകയാണെന്നു തോന്നും. ഒരൊററ നക്ഷത്രംപോലും ആകാശത്തിലില്ല. ഇവിടെ വന്നതിൽ ഒരു ഗുണം കിട്ടി. രാമായണം ഒരാവൃത്തി വായിക്കാനിടകിട്ടി. നല്ല ഗ്രന്ഥമാണു രാമായണം. ഒരു ലാഭം കൂടിയുണ്ടായി. ചാരണന്മാരും ചാരണികളും മുഖേന പൂർവ്വ പുരുഷന്മാരുടെ വരചരിതങ്ങളും കേട്ടു! അവരൊക്കെ വലിയ ധീരന്മാരായിരുന്നു. വാദമില്ല. ഈ മഹാദുർഗ്ഗം മരിച്ചു കിടക്കുന്നു. എനിക്കു വല്ലാത്ത ഭയം തോന്നുന്നു. കൊടുങ്കാററും കലശലായടിക്കുന്നു. ഈ സമയത്തു് ആരാണു പേടിക്കാതിരിക്കുക— എടോ, ശിപായി, ശിപായി!

(ശിപായി വരുന്നു.)

സംഗര—ഇതാ സൂക്ഷിച്ചിരിക്കണം, നോക്കൂ. ഒററക്കുട്ടിയെ അകത്തു കടക്കാനയക്കരുതു്. എടോ, അതാ ആ ജനലിൽക്കൂടി— കാണുന്നു—എന്താണു്.

ശിപായി—എവിടെ മഹാരാജ്!

സംഗര—അതാ, എന്റെ നേരിട്ട്.

ശിപായി—ഒന്നുമില്ല, അതു കൊടുങ്കാററടിക്കുകയാണ്.

സംഗര—നിങ്ങളുടെ നാട്ടിൽ കൊടുങ്കാററു വളരെ ജാസ്തിയാണല്ലേ?

ശിപായി—അതെ.

സംഗര—എനിക്ക് ഇന്നു ഉറക്കം തീരെ വരുന്നില്ല; ഇന്നു ഞാൻ ചാവാതെയാവും. എടോ, ശിപായി, നിങ്ങളുടെ നാട്ടിൽ ഇങ്ങും അധികമുണ്ടോ?

ശിപായി—ഉവ്വ്, എജമാനേ!

സംഗര—ഇത്ര ഇരുട്ടില്ലെങ്കിൽ എന്താണൊരു ദോഷം വരാനുള്ളതു, ഇതാ ശിപായി, നീ ഉറങ്ങിക്കളയരുതേ ഒരു വിളക്കു്

പടികൾ കൊളുത്തിവച്ചോളൂ; അത്രക്ക പൊറുതിയുണ്ടാകുമല്ലൊ ഇരുട്ടിന്. ഈ ഇരുട്ടിൽ നക്ഷത്രകം വല്ലില്ല. നങ്ങളെല്ലാവരും വാളൂരിപ്പിടിച്ചു, കോട്ടക്കു പുറവും നടന്നു കാവൽ നടത്തണം. കേട്ടില്ലേ? ആരെങ്കിലും വന്ന സംശയം തോന്നിയാൽ കഥ കഴിച്ചേയ്ക്കണം. ഒരു കാൎയ്യംമാത്രം ഓൎക്കണം. പരിഭ്രമത്തിൽ, വാളിൻെറ വായ്ത്തല നമ്മുടെ കഴുത്തിൽ വീണുപോവരുതേ! എന്നാൽ പോകുവിൻ, ജാഗ്രമായി കാക്കുവിൻ! (പോകുന്നു.)

സഗര—അരുണൻ നേരത്തെ ഉറങ്ങി, എന്തുറക്കമാണു കുട്ടിക്ക്! ഇവനൊന്നു തിരിഞ്ഞുകിടന്ന് ഒന്നു മുക്കുകയോ മൂളുകയോ ചെയ്താലെങ്കിലും മതിയായിരുന്നു. പേടിക്കുന്നേരം പൊറുതിയുണ്ട്. എനിക്കിന്നുറക്കമേ വരുന്നില്ല. എൻെറ പൂൎവ്വപുരുഷന്മാർ ഇതേ കാട്ടിലായിരുന്നു പാൎത്തിരുന്നത്. അതുമാത്രം മതി, അവർ മഹാവീരന്മാരായിരുന്നു എന്നതിനു തെളിവ്. ശിപായി! (ശിപായി വരുന്നു.)

സഗര—ഉണൎന്നിരിക്കണമില്ലേ? ഇതാ ഉറങ്ങരുതു, ഇടക്കിടെ ഓരോ ശബ്ദവും പുറപ്പെടുവിക്കണം ഉറങ്ങീട്ടില്ലെന്നറിയാൻ. പൊയ്ക്കോളിൻ.

(പോവുന്നു.)

സഗര—അരുണ, അരുണ!

അരുണ—എന്താ മുത്തച്ഛ!

സഗര—ഒന്നുമില്ല! ഉറങ്ങിക്കോ; ഇന്നു വല്ലതെ മുൻകരുതലോടുകൂടി വേണം ഉറങ്ങാൻ? എനിക്കെന്തൊ പേടിയാവുന്നു.

അരുണ—എന്തിനാ പേടിക്കുന്നു; മുത്തച്ഛനൊറങ്ങണില്ലേ ഇന്ന്. [അരുണനൊന്നു തിരിഞ്ഞു കിടക്കുന്നു.]

സഗര—നീ പിന്നെയും ഉറങ്ങി, ഇല്ലേ? അതാ അതാ, ആരതാണെന്നു കാണുന്നത്? ശിപായി ശിപായി, എന്താ ഉറങ്ങിപ്പോയോ? ശിപായി, അരുണ അരുണ!

അരുണൻ—എന്താ മുത്തച്ഛാ, നിങ്ങളിന്നൊന്നും ഉറങ്ങാനായില്ല അല്ലേ?

സഗരൻ—കേൾക്കുന്നില്ലേ? അതാ പിൻഭാഗത്തുനിന്നു ആരോ സംസാരിച്ചുകൊണ്ടിരിക്കുന്നു.

അരുണൻ—കൊടുങ്കാറ്റാണു്; ആരുമില്ല.

സഗരൻ—ഇതെന്തു കൊടുങ്കാറ്റാണു്; കൊടുങ്കാറ്റു സംസാരിക്കാറുണ്ടോ? ഇന്നാട്ടിൽ സംസാരിക്കുന്ന കൊടുങ്കാറ്റുമുണ്ടോ?

[അരുണൻ തിരിഞ്ഞു കിടക്കുന്നു.]

സഗരൻ—അരുണാ, അരുണാ.

അരുണൻ—എന്താണു മുത്തച്ഛാ!

സഗരൻ—അതാ ഭൂതം.

അരുണൻ—എവിടെ?

സഗരൻ—അതാ നോക്കു. (ചൂണ്ടിക്കാണിക്കുന്നു.)

അരുണൻ—എവിടെ ഭൂതം? എനിക്കൊന്നും കാണുന്നില്ലല്ലോ. നിങ്ങൾ ഉണർന്നിരുന്നു സ്വപ്നം കാണുകയാണല്ലേ.

സഗരൻ—[ഉറക്കെ ചൂണ്ടി] ഞാനിവിടെ വന്നതു തന്നിഷ്ടംകൊണ്ടല്ല; ഭൂതം എന്നെ ബലാൽക്കാരമായിപ്പിടിച്ചിപ്പുറത്തയച്ചതാണ്. ഇല്ല; ഞാൻ രാജാവാകുന്നില്ല; അതാ അമരസിംഹൻ തന്നെയാണല്ലൊ. എന്റെ തല കൊയ്യരുതേ; എന്നെ വിട്ടയക്കണേ!

അരുണൻ—മുത്തച്ഛാ.

സഗരൻ—ആരാണതൊക്കെ! ചിറ്റൂർ! റാണാ—ഭീമസിംഹൻ, ജയമല്ലൻ, പ്രതാപസിംഹൻ! അയ്യോ, ഞാൻ പുലച്ചുപൊള്ളലയാം. എന്റെ മുഖത്തിങ്ങിനെ തുറിച്ചുനോക്കരുതേ; ഇതാരാണ്? ആരാണിതു്? എന്നെ കൊല്ലരുതേ, എന്നെ വിട്ടയക്കണേ.

[സഗരസിംഹൻ നിലവിളിച്ചു നിലത്തു വീഴുന്നു! അരുണൻ ഉടനെ താങ്ങിയെടുക്കുന്നു. ശിപായിയും വരുന്നു.]

അരുണ—ശരിപ്പായി, വെള്ളം കൊണ്ടുവരൂ, മുത്തച്ഛൻ ബോധം കെട്ടു വീണിരിക്കുന്നു.

---

## രംഗം 5.

[സ്ഥലം—ഉദയപുരം രാജധാനിയുടെ അന്തഃപുരം].

[സമയം—മദ്ധ്യാഹ്നം].

[മാനസിയും കല്യാണിയും ഇരുന്നു സംസാരിക്കുന്നു.]

മാനസി—ഞാനിവിടെ പുതുതായൊരു കന്യാശ്രമം സ്ഥാപിച്ചിട്ടുണ്ട്, അതിലെ ഓരോ മുറിയിലും ആയിരക്കണക്കായി ദീനക്കാർ വന്നു വന്നു താമസിക്കുന്നുണ്ട്. കഷ്ടം! പാവങ്ങളെത്ര കഷ്ടപ്പെടുന്നു.

കല്യാണി—ഭവതിയുടെ ജീവിതം ധന്യംതന്നെ.

മാനസി—കല്യാണി നീയെന്നെയഭിനന്ദിക്കൂ; എന്റെ പ്രവൃത്തിയെ അനുമോദിക്കൂ. ആ അനുമോദനം എന്റെ ഹൃദയത്തെ ഉത്സാഹപൂർണ്ണവും ബലിഷ്ഠവുമാക്കിത്തീർക്കുന്നു.

കല്യാണി—ഇക്കാര്യത്തിലാരും ഭവതിയെ തടസ്ഥപ്പെടുത്തിയില്ലേ?

മാനസി—അച്ഛൻമാത്രം ഒന്നും പറഞ്ഞില്ല; ആളുകളിൽനിന്ന് ഇങ്ങിനെയൊരഭിപ്രായം പുറപ്പെട്ടു—“ഇത്തരം പ്രവൃത്തികൾ രാജകുമാരികൾക്കു ചേർന്നതല്ല!” സ്വസുഖത്തെ രാജ്യത്തിനായി ആര് പരിത്യജിക്കുന്നുവോ അവളാണു കല്യാണി; യഥാർത്ഥത്തിൽ രാജകുമാരി. അവളുടെ സുഖദുഃഖമാവണം. പരാർത്ഥമുഖമാവണം.

കല്യാണി—നിങ്ങൾക്കിതിലൊക്കെ വലിയ ആനന്ദം തോന്നുന്നുണ്ടോ?

മാനസി—തീർച്ചയായും ആനന്ദമുണ്ട്; പരമാനന്ദമുണ്ട്. അന്യനെ സുഖപ്പെടുത്തിയുണ്ടാവുന്ന സുഖമാണു യഥാർത്ഥസുഖം. സ്വസുഖത്തിനായുള്ള പ്രവൃത്തികൾ നീചങ്ങളും നശ്വരങ്ങളുമാണ്. ഹിംസ്രജന്തുക്കളെപ്പോലെ സ്വാർത്ഥപ്രവൃത്തി സ്വാന്തങ്ങളെ പിടിച്ചുമിഴുങ്ങുന്നു!

കല്യാണി—ജ്യേഷ്ഠനും പറയാറുള്ളതു് ഇതുതന്നെയാണ്; നിങ്ങളുടെ ശിഷ്യനാണത്രേ അദ്ദേഹം; എപ്പോഴും നിങ്ങളുടെ പേരുതന്നെ ഉരുവിട്ടുകൊണ്ടിരിക്കുന്നു ജ്യേഷ്ഠൻ!

മാനസി—അദ്ദേഹം എന്റെ പേര് കൂടെക്കൂടെ ഉച്ചരിക്കാറുണ്ടോ?

കല്യാണി—അദ്ദേഹം നിങ്ങളുടെ പേര് ഉച്ചരിക്കുന്നുവെന്നല്ല, നിങ്ങളെ പ്രാണപ്രതിഷ്ഠകഴിച്ചു പൂജിക്കുന്നുവെന്നാണു പറയേണ്ടതു്, അദ്ദേഹം നിങ്ങൾക്കൊരു സന്ദേശമയച്ചു:—"ദേവി എന്റെ ആത്മാവിനെയൊന്നു ഹരിദ്വാരത്തിൽ കൊണ്ടുപോയി തീർത്ഥസ്നാനം ചെയ്യിച്ചുകൊണ്ടു വരണേ!"

മാനസി—എന്നാൽ അദ്ദേഹംതന്നെ എന്താണിങ്ങോട്ടു വരാത്തതു്?

കല്യാണി—നിങ്ങൾതന്നെ അദ്ദേഹത്തെ ക്ഷണിക്കണം.

മാനസി—എനിക്കദ്ദേഹത്തെ ഒരു നോക്കു കാണാൻ വളരെ മോഹമുണ്ടു്.

(ദാസി വരുന്നു.)

ദാസി—രാജകുമാരി—ഒരു ചിത്രകാരി ചിത്രം വില്ക്കാൻ വന്നിട്ടുണ്ടു്.

മാനസി—എന്താ? ചിത്രം വില്പനയ്ക്കു കൊണ്ടുവന്നിട്ടുണ്ടോ?

ദാസി—ഉവ്വ്.

മാനസി—എന്നാലകത്തേക്കു വിളിക്കൂ.

(ദാസി പോകുന്നു.)

മാനസി—നിന്റെ ജ്യേഷ്ഠൻ അവിടെയെന്തിനെയാണു ദിവസം കഴിക്കുന്നതു്.

കല്യാണി—വീട്ടിൽ പല ജോലികളുണ്ടു്; എന്നാലും വീട്ടിൽ ചുരുക്കം സമയമേ ഇരിക്കാറുള്ളൂ. രാവിലെ പോകും, രാത്രി മടങ്ങിവരും. ചോദിച്ചാൽ പറയും—ഞാൻ ദീനക്കാരെ ശുശ്രൂ

ഷികാറിന് പോയിരുന്നു; ദുഃഖിതന്മാർക്കു ധൈര്യം കൊടുക്കാൻ പോയിരുന്നു.

(പടം വില്ക്കുന്നവൾ വരുന്നു.)

മാനസി—നിന്റെ കയ്യിൽ ചിത്രങ്ങൾ വില്പാനുണ്ടോ?

ചിത്ര—ഉണ്ട്.

മാനസി—ഒന്നു നോക്കട്ടെ; ഏതെല്ലാം ചിത്രങ്ങളാണു നിന്റെ കയ്യിലുള്ളത്?

(ചിത്രകാരി പെട്ടി തുറന്നു കാട്ടുന്നു.)

മാനസി—നിന്റെ വീടെവിടെയാണ്?

ചിത്ര—ആഗ്രയിൽ.

മാനസി—അത്ര ദൂരെനിന്നിവിടേയ്ക്കു ചിത്രം വില്പാൻവേണ്ടി വന്നതാണോ?

ചിത്ര—അതെ തമ്പുരാട്ടി; ഞാൻ ചിത്രങ്ങളെ പട്ടണങ്ങൾതോറും നടന്നുവില്ക്കുന്നു.

മാനസി—ഈ പടം ആരുടെയാണ്?

ചിത്ര—അക്ബർ ബാദ്ഷാവിന്റെ.

കല്യാ—അക്ബർ ബാദ്ഷാവിന്റെയോ? കൊണ്ടുവാ, നോക്കട്ടെ. (ചിത്രം നോക്കി) എന്തു സൂക്ഷ്മനിരീക്ഷണമാണ്.

മാനസി—ആ നോട്ടത്തിൽ ദയയും സ്നേഹവും കിനിയുന്നുണ്ട്.

മാനസി—ഇതാരുടെ ചിത്രമാണ്?

ചിത്ര—മഹാരാജ മാനസിംഹന്റെ!

കല്യാണി—ഈ മുഖത്തു ഇത്തിരി നിരാശയും വിഷാദവും കാണാനുണ്ട്.

മാനസി—എന്തോ ഒരാലോചനയുമുണ്ട്; ഇതിനെല്ലാം ഇടയിൽക്കൂടി, ആ മുഖത്തു നീ കണ്ടുവോ, കാരുണ്യാഭിമാനം!

മാനസി—ഈ ചിത്രമാരുടെയാണ്?

ചിത്ര—ജഹാംഗീർ ചക്രവർത്തിയുടെ!

കല്യാണി—മുഖത്തിനെന്തൊരു ഔദ്ധത്യമാണ്!

മാനസി—കൂട്ടത്തിലൊരു പ്രതിജ്ഞാദാർഢ്യവുമുണ്ട്. ഇച്ചിത്രം ആരുടെ?

ചിത്ര—മൊഗൾസേനാപതി, ഖാൻ ബഹദൂർ ഫിറോജതാലിയുടെ? ഇതാ നോക്കു അമ്മേ എത്ര സുന്ദരമായ മുഖം!

[മാനസി ആ ചിത്രം നോക്കി പുഞ്ചിരിയിടുന്നു].

കല്യാണി—എന്താണ് ആ ചിത്രം നോക്കിച്ചിരിക്കുന്നതു?

മാനസി—നോക്കൂ, എന്തൊരു നീചതയാണ് ആ മുഖത്തു, കള്ളലക്ഷണം തികച്ചുമുണ്ട്. കലിനാത അടുത്തുകൂടിപ്പോയിട്ടില്ല. ഇച്ചിത്രത്തിലെ ആളേതാണ്?

ചിത്രകാരി—മഹാബത് ഖാൻ;

മാനസി—സേനാപതി മഹാബത്ഖാനോ! നോക്കട്ടെ. [നോക്കീട്ട്]

ഒരു വീരന്റെ മുഖംതന്നെ! ഉയർന്ന നെററിത്തടം; ഉജ്ജ്വലവീക്ഷണം; ഉറച്ച ധൈര്യം; തികഞ്ഞ അഭിമാനം! ഇതുപോലുള്ള ഗുണങ്ങളുള്ള ഒരു പുരുഷനെക്കണ്ടെത്താൻ പ്രയാസമുണ്ട്; എന്താണു കല്യാണി ഇതു കണ്ട്, ധ്യാനിച്ച്, വായിച്ചുനോക്കുന്നതു്?

കല്യാണി—[തലതാഴ്ത്തീട്ട്] ഒന്നുമില്ല.

മാനസി—മററു ചിത്രങ്ങളൊക്കെ ആരുടെയാണ്?

ചിത്ര—മോഗൾ ചക്രവർത്തികളുടെ.

മാനസി—എനിക്ക് അക്ബർ ചക്രവർത്തിയുടെയും ജഹാംഗീറിന്റെയും മാനസിംഹന്റെയും മഹാബത്ഖാന്റെയും ചിത്രങ്ങൾ ആവശ്യമുണ്ട്. എല്ലാംകൂടി വിലയെന്തായി?

ചിത്ര—ഇഷ്ടമുള്ളതു തരാം.

[മാനസി നാലു സ്വർണ്ണനാണ്യം കൊടുക്കുന്നു].

തൽക്കാലം ഇതിരിക്കട്ടെ.

ചിത്ര—ഈ നാണ്യങ്ങളിൽ കൊത്തിയിരിക്കുന്നതു റാണാ അമരസിംഹന്റെ രൂപമല്ലേ?

മാനസി—അതെ.

ചിത്ര—ഇവിടെ നിങ്ങളുടെ പടമൊന്നും കാണാനില്ലല്ലോ?

മാനസി—ഇല്ല; എന്റെ ചിത്രമില്ല.

ചിത്ര—കല്പനയുണ്ടെങ്കിൽ അവിടുത്തെ ഒരു ചിത്രമെഴുതാം.

മാനസി—എന്റെ ചിത്രമോ? എന്തിനാണതു്?

ചിത്ര—ഇത്ര കരുണാപൂൎണ്ണമായ രൂപം ഇതുവരെ മറ്റെങ്ങും ഞാൻ കണ്ടിട്ടില്ല. എനിക്കു ചിത്രകലയിൽ വലിയ പരിചയമില്ല; എങ്കിലും നിങ്ങളുടെ ചിത്രമെഴുതാം.

മാനസി—എന്റെ ചിത്രമെഴുതീട്ടു കാൎയ്യമില്ല.

ചിത്ര—എന്തുകൊണ്ടു്?

മാനസി—വേണ്ടാ; നിങ്ങൾ ഇപ്പോൾ പൊയ്ക്കൊള്ളൂ.

[ചിത്രകാരി പോകുന്നു].

മാനസി—കല്യാണി, നീയിത്രനേരം സമാധിലീനയായി ആരുടെ രൂപമാണു നോക്കിയിരുന്നതു? കാണട്ടെ.

[നോക്കിക്കൊണ്ടിരുന്ന ചിത്രം മറിച്ചു മാറ്റി മറ്റൊരു ചിത്രം മാനസിക്കു കാട്ടുന്നു].

മാനസി—നീയെന്തിനാണിങ്ങിനെ ചെയ്യുന്നതു്. നീ നോക്കിക്കൊണ്ടിരുന്ന ചിത്രം ഞാൻ എടുത്തുതരട്ടെ?

[കല്യാണി നോക്കിയിരുന്ന ചിത്രം വലിച്ചെടുത്തു്] ഇതാ ഇതല്ലേ നീ നോക്കിയിരുന്ന ചിത്രം? ഇതു നിന്റെ ഭൎത്താവാണ്; കല്യാണി നിനക്കെന്താണിത്ര ലജ്ജ?

കല്യാണി—(തലതാഴ്ത്തി) അന്യമതക്കാരൻ;

മാനസി—ഇതിനെയാണോ നീ ഇത്ര കാൎയ്യമായിക്കൊണ്ടുപിടിച്ചു പറഞ്ഞതു്? മതം! എങ്ങിനെ എല്ലാ ചരാചരങ്ങളും ഒരേ പിതാവിന്റെ സന്താനങ്ങളോ, അതേവിധം എല്ലാ മതങ്ങളും ഒരേ മതത്തിന്റെ സന്താനങ്ങളാണ്. എല്ലാ മതങ്ങളിലുംകൂടി ഒരു മതമുണ്ടു്; മനുഷ്യമതം. ഇതു വഞ്ചിച്ചു ഭ്രാതൃദ്രോഹം എങ്ങിനെ മതത്തിൽ സ്ഥലം പിടിച്ചു? ലോകത്തിൽ, മതത്തിന്റെ പേരുംപറഞ്ഞു ചൊരിഞ്ഞ രക്തം, മറ്റൊരു കാൎയ്യത്തിനും ഈ പ്രപഞ്ചത്തിൽ ആരും ചൊരിഞ്ഞിട്ടില്ല.

കല്യാണി—നിങ്ങളുടെ ഹൃദയമെന്താണ്—ഹാ—അമൃതായ മധുരസംഗീതം! [ഇത്തിരികഴിഞ്ഞു] ദയവുചെയ്ത് പോവാനനുവദിക്കുക; ഞാൻ നാളെ വരാം.

മാനസി—ശരി. എന്നാൽ പോയിവരു; നാളെ അജയനെ കണ്ടിവിടത്തോളം വന്നുപോവാൻ പറയണം. [കല്യാണി പോവുന്നു] [മറകായപ്പോൾ മാനസി പാടുന്നു].

(റാണി വരുന്നു.)

റാണി—മാനസീ?

മാനസി—എന്താ അമ്മേ?

റാണി—നിന്റെ അച്ഛൻ നിന്നെ വിളിക്കുന്നു.

മാനസി—വിശേഷിച്ചൊന്നുമില്ലല്ലോ?

റാണി—നിന്റെ കല്യാണദിവസം തീർച്ചപ്പെടുത്താൻ അദ്ദേഹത്തിനു നിന്നോടു ചിലതു ചോദിക്കാനുണ്ടത്രെ; ഞാൻ പറയുന്നതൊന്നും അദ്ദേഹം ചെവിക്കൊള്ളുന്നില്ല.

മാനസി—എന്റെ കല്യാണമോ?

റാണി—ജോധപുരം രാജകുമാരനു നിന്നെ കല്യാണം ചെയ്തുകൊടുക്കാൻ തീർച്ചപ്പെടുത്തിട്ടുണ്ട്. വിവാഹദിവസം തിട്ടപ്പെടുത്തിയറിയിക്കാൻ, ജോധപുരിയിലേയ്ക്ക് ഇന്ന് ആളെ അയച്ചിട്ടുണ്ട്. (മാനസി കരഞ്ഞു നിലത്തുവീഴുന്നു.)

റാണി—എന്താണിതു പെണ്ണേ, എന്താണു നീ കരയുന്നത്.

മാനസി—ഇല്ലല്ലോ, ഞാൻ കരയുന്നില്ലല്ലോ; ഞാൻ കല്യാണം കഴിക്കില്ല!

റാണി—നീ കല്യാണം കഴിക്കില്ലേ? എന്തുകൊണ്ട്?

മാനസി—വിവാഹബന്ധത്തിൽ കുടുങ്ങാൻ എന്റെ ആത്മാവിനിഷ്ടമില്ല; എന്റെ പ്രേമപരിധി അത്രമേൽ വിശാലമാണ്, അപാരമാണ്.

റാണി—ഇതു് എവിടെയെങ്കിലും കേട്ടിട്ടുണ്ടോ മകളേ? കന്യകയായിത്തന്നെ ജീവിതം കഴിക്കാൻ പെൺകുട്ടികൾക്കു സാധിക്കുമോ?

മാനസി—എന്തുകൊണ്ടു സാധിക്കില്ല? ബാലവിധവകൾ രക്ഷിക്കുംപോലെ, ബാലകുമാരികൾക്ക് എന്തുകൊണ്ടു ബ്രഹ്മചര്യം രക്ഷിക്കാൻ കഴിയില്ല? ഞാൻ ആജീവം ബ്രഹ്മചാരിണിയായിരിക്കും, ഞാൻ പോയി അച്ഛനോടു സമ്മതം വാങ്ങട്ടെ. [പോകുന്നു.]

റാണി—എന്താണിതു്! പെൺകുട്ടികൾക്കൊക്കെ ഭ്രാന്തുപിടിച്ചുവോ? അദ്ദേഹം ഒരക്ഷരം മിണ്ടില്ല. എനിക്കാദ്യംതന്നെയുണ്ടായിരുന്ന പേടി, അതുപോലെ പററി. അതാ അദ്ദേഹം ഇങ്ങോട്ടുതന്നെ വരുന്നു. ഇന്നു പൊള്ളുന്ന വാക്ക് ഒരു നാലു പറയാതെ വിടില്ല. വരട്ടെ!

[രാജാ വരുന്നു.]

രാജാ—മാനസിയെവിടെ?

റാണി—അവളങ്ങോട്ടു വന്നില്ലേ? മാനസിക്കു തലക്കു നല്ല സുഖമില്ലാതായിരിക്കുന്നു, അവൾക്കു ഭ്രാന്തായിരിക്കുന്നു.

രാജാ—ഭ്രാന്തോ!

റാണി—അവൾ പറയുകയാണ്:—ഞാൻ വിവാഹം കഴിക്കില്ല, മരണംവരെ ബ്രഹ്മചാരിണിയായിരിക്കും, എന്നു്! ഞാനാദ്യമേ പറഞ്ഞു, നിലകവിഞ്ഞു ലാളിച്ചതിന്റെ ഫലമാണിതൊക്കെ!

രാജാ—ഒന്നും ആലോചിക്കാതെയും, ഒന്നും അറിയാതെയുമാണവളിതെല്ലാം പറയുന്നതെന്നാണോ നിന്റെ വിചാരം?

റാണി—ഞാൻ നല്ലവണ്ണം പഠിക്കിച്ചു. പെണ്ണിനു മുഴുത്ത ഭ്രാന്ത്!

രാജാ—അവളുടെ ഭ്രാന്തു നിനക്കുണ്ടായിരുന്നെങ്കിൽ നിന്നെ ഞാൻ രത്നസിംഹാസനത്തിലിരുത്തി പൂജിക്കുമായിരുന്നു!

റാണി—ഹാ! മകളുടെ അച്ഛൻതന്നെ. പോട്ടെ, എല്ലാം പോട്ടെ.

രാജാ—റാണി, നമ്മളാരും അവളെ അറിയില്ല, എന്നാലെനിക്കൊന്നറിയാം. അവൾ ഭൂമിയിൽനിന്നല്ല, സ്വർഗ്ഗത്തിൽനിന്നു വന്നവളാണ്!

റാണി—എന്നാലവൾ—

റാണാ—അവളോടു നീ ഒരൊറ്റക്ഷരം മിണ്ടിപ്പോകരുത്. കണ്ണുനിറയെ കണ്ടുംകൊണ്ടിരുന്നോ!

[റാണി പോവുന്നു.]

റാണി—മനസ്സിലായി, അച്ഛന്റെ ഭ്രാന്താണു മകൾക്കും കിട്ടിയിരിക്കുന്നതെന്നിപ്പോൾ മനസ്സിലായി! ഇനിയെനിക്കു മിണ്ടാതിരിക്കാം. [റാണി പോവുന്നു.]

---

## രംഗം 6.

[സ്ഥലം—ഗോവിന്ദസിംഹന്റെ ഭവനം].

[സമയം—മദ്ധ്യാഹ്നം].

[ചുമരിലൊരു ചിത്രപടം തൂക്കിയിരിക്കുന്നു, കല്യാണി പുഷ്പമാലയെടുത്തു് അതിന്റെ മുമ്പിൽ കൈകൂപ്പി നിൽക്കുന്നു.]

കല്യാണി—പ്രിയതമ! എന്റെ യൌവന നികുഞ്ജത്തിലെ പുംസ്കോകിലമേ, എന്റെ സുഷുപ്തിയിലെ സുഖജാഗരണമേ, എന്റെ ജാഗ്രത്തിലെ സൌവർണ്ണസ്വപ്നമേ, അങ്ങ് എന്റെ ലോകത്തെ പുതിയൊരുഷസ്സന്ധ്യാപ്രകാശംകൊണ്ടു പൊൻപൂശിച്ചിരിക്കുന്നു. എന്റെ ഇന്നു ജീവിതത്തെ അങ്ങു മധുസ്വപ്നമയമാക്കിയിരിക്കുന്നു. എന്റെ പ്രഭാതസൂര്യനാമോ, ആ അങ്ങ് എന്റെ ഹൃദയത്തിന്റെ മുകുളങ്ങളെ പ്രകാശമാനമാക്കിയിരിക്കുന്നു. അങ്ങ് എന്റെ ഹൃദയസാമ്രാജ്യത്തിലെ മഹാരാജാവാണ്. അങ്ങ് എന്റെ ഹൃദയസിംഹാസനത്തിൽ സ്ഥിരപ്രതിഷ്ഠിതനായിരിക്കുന്നു. അങ്ങ് എന്റെ ആത്മാവാണ്. അങ്ങുനിമിത്തം എന്റെ ഹൃദയത്തിൽ നിരാശ അകലപ്പോകിത്തുടങ്ങിയിരിക്കുന്നു. അങ്ങ് എന്നെന്നും മധുരംതന്നെ, എന്നെന്നും നവീനംതന്നെ! അങ്ങെന്റെ സ്വാമിയാണ്, എന്റെ ഈശ്വരനാണ്. എന്റെ പൂർണ്ണഹൃദയത്തിന്റെ തപസ്സാണ്! [പൂമാല ചിത്രത്തിനു ചാർത്തുന്നു, അ

പ്പോഴേയ്ക്കു ഗോവിന്ദസിംഹൻ കടന്നുവരുന്നു, അദ്ദേഹം കുറച്ചുനേരം ആ പ്രവൃത്തിതന്നെ നോക്കിനില്ക്കുന്നു.]

ഗോവിന്ദ—(ഗംഭീരസ്വരത്തിൽ) കല്യാണീ!

കല്യാണി—അച്ഛാ!

ഗോവിന്ദ—ഈ ചിത്രം ആരുടെയാണ്?

കല്യാണി—(തലകുനിച്ച്) എന്റെ ഭർത്താവിന്റെ.

ഗോവിന്ദ—ആരാണു നിന്റെ ഭർത്താവ്? മഹാബത്ഖാനോ?

കല്യാണി—അതെ.

ഗോവിന്ദ—ഈ ചിത്രം ഇവിടെ എങ്ങിനെ വന്നു?

കല്യാണി—പൂജിക്കാൻവേണ്ടി ഇതു് ഇന്നു ഞാൻ വാങ്ങിയതാണ്.

ഗോവിന്ദ—പൂജിക്കാനോ?

കല്യാണി—അതെയച്ഛാ, പൂജിക്കാൻ തന്നെ! അച്ഛൻ ശുണ്ഠിയെടുക്കരുതു്, ഇതു് അപരാധമാണോ?

[ഗോവിന്ദസിംഹന്റെ കാലിൽ വീഴുന്നു.]

ഗോവിന്ദ—മഹാബത്ഖാൻ നിന്റെയാരാണ്?

കല്യാണി—(എഴുന്നേററ്) എന്റെ ഭർത്താവാണദ്ദേഹം.

ഗോവിന്ദ—നിനക്കൊരു ഭർത്താവില്ലെന്നു് എത്ര തവണയായി ഞാൻ നിന്നോടു പറയുന്നു?

കല്യാണി—ഞാനാദ്യം അങ്ങിനെതന്നെ വിചാരിച്ചു. എന്നാലിപ്പോൾ അങ്ങിനെ വിചാരിക്കാൻ നിർവ്വാഹമില്ലാതായിരിക്കുന്നു.

ഗോവിന്ദ—നിനക്ക ഭർത്താവു് ആര്? ആ മ്ലേച്ഛനോ?

കല്യാണി—എനിക്ക മതമറിഞ്ഞുകൂടാ, ആചാരവും അറിഞ്ഞുകൂടാ; എന്നാൽ ഒരാളെ ഞാനറിയും. ഭർത്താവിനെ! ആ വിവാഹദിവസം ഞാനദ്ദേഹത്തെയറിയും. അഗ്നി സാക്ഷിയായി ഞങ്ങളുടെ പാണിഗ്രഹണം കഴിഞ്ഞ ആ ദിവസം ഞാനദ്ദേഹത്തെ അറിയും. ഞങ്ങൾ രണ്ടാളും അന്നു് ഒരുമിച്ചിരുന്നു.

ഞങ്ങളുടെ ബന്ധം ദൃഢമായി. ആ ബന്ധത്തെ ഒരു കൈവാളിന്നും ഇനി വെട്ടി മുറിക്കാൻ കഴികയില്ല.

ഗോവിന്ദ—ആ ബന്ധം അററു കഴിഞ്ഞു. എന്നു മഹാബത് ഖാൻ മുസൽമാനായോ, അന്ന് ആ ബന്ധം അററു കഴിഞ്ഞു.

കല്യാണി—ഇസ്ലാംമതക്കാരനായശേഷവും, അദ്ദേഹം എന്നെ സ്വീകരിക്കാൻ ഒരുക്കമായിരുന്നു. അതിന്ന് അദ്ദേഹത്തിന്നു തീവ്രതരമായ മോഹവുമുണ്ടായിരുന്നു.

ഗോവിന്ദ—വിധർമ്മിയായ ആ മ്ലേച്ഛൻ ഗോവിന്ദസിംഹന്റെ മകളെ, സ്വീകരിക്കാൻ മോഹിച്ചാലെന്ത്, മോഹിച്ചില്ലെങ്കിലെന്ത്? ഹരം ഹരം! ഹിന്ദുമതം പരിത്യജിച്ചതോടൊപ്പം അവൻ നിന്നെയും പരിത്യജിച്ചു.

കല്യാണി—ഇല്ല, അദ്ദേഹം എന്നെ ഉപേക്ഷിച്ചിട്ടില്ല.

ഗോവിന്ദ— ഉപേക്ഷിച്ചിട്ടില്ലേ, നല്ല ഉറപ്പുണ്ടോ? ഇതുവരെ വന്ന അപമാനമൊന്നും മതിയായില്ല അല്ലേ. എന്നാൽ കേൾക്ക്. നീ മഹാബത് ഖാനു വല്ല കത്തും അയച്ചിരുന്നുവോ?

കല്യാണി—ഉവ്വ്, അയച്ചിരുന്നു.

(അജയസിംഹൻ വരുന്നു)

ഗോവിന്ദ—എന്റെ തലയിലെഴുത്തിന്റെ ശക്തി; അല്ലാതെ എന്താണ് - (മാറ് വിരുത്തി) നീ മഹാബത് ഖാന് അയച്ച കത്തിതാ. അവൻ മടക്കിയയച്ചിരിക്കുന്നു. ആ കത്തിന്റെ പുറത്തു നിന്നെ പരിഗ്രഹിക്കാൻ മനസ്സില്ല എന്നെഴുതിയിരിക്കുന്നു. ഇതാ വായിച്ചു നോക്ക് - വന്ന അപമാനമൊന്നും മതിയായില്ല - ഇനിയും,

(ഗോവിന്ദസിംഹൻ കത്ത് വലിച്ചെറിയുന്നു. കല്യാണി കത്തെടുത്ത് ഉൽക്കണ്ഠയോടെ വായിക്കുന്നു)

ഗോവിന്ദ—ആവു (അജയനോട്) ആ വർത്തമാനം ശരിയാണോ?

അജയ—അതെ അച്ഛാ ശരിയാണ്. മൊഗളർ രണ്ടാമതും മേവാഡിനെ അക്രമിക്കാൻ വന്നിട്ടുണ്ട്.

ഗോവിന്ദ—സൈന്യമെത്രയുണ്ട്?

അയജ—ഏകദേശം ഒരു ലക്ഷം.

ഗോവിന്ദ—ഇക്കരിയെല്ലാം ഭസ്മം, എല്ലാം പടച്ചുടല; ശേഷിച്ചവർ രാജ്യം വിട്ടോട്ടെ; എന്താണ കല്യാണി, എന്താണ് നീ തലതാഴ്ത്തി നില്ക്കുന്നത്?

കല്യാണി—ഞാനെന്താണ പറയേണ്ടത്?

ഗോവിന്ദ—ഇപ്പോഴും നിന്റെ ഭർത്താവ് തന്നെയാണോ, മഹാദേവ് ഖാൻ?

കല്യാണി—അതെ, തീർച്ചയായും മഹാദേവ് ഖാൻ എന്റെ ഭർത്താവുതന്നെയാണ്. സ്ത്രീയെ ആരാധിക്കുന്ന പുരുഷൻ സ്ത്രീയാൽ ആരാധിക്കപ്പെടുന്നു. ഇത് എല്ലാവർക്കും ആവാം. തന്റെ കനത്ത കുറ്റങ്ങളെ, പെരുവിരൽ കൊണ്ടു ചുററിപ്പിടിച്ചു നിർത്തിട്ട ചവുട്ടിയിഴക്കുമ്പോഴും, ആര് ഭർത്താവിന്റെ പൊൽക്കഴലടികളെ തൊട്ട തലോടികൊണ്ടിരിക്കുന്നുവോ അവളാണ് സാധ്വി, അവളാണ യഥാർത്ഥ പതിവ്രത! അടിക്കുമ്പോഴും ഭർത്താവ്, ചവിട്ടുമ്പോഴും ഭർത്താവ്; കഴുത്തറുക്കുമ്പോളും ഭർത്താവു; ഭർത്താവിന്റെ കയ്യുകൊണ്ടുള്ള തല്ലും കുത്തും അവൾക്കു പുഷ്പവർഷമാണ്. വിരഹത്തിന്റെ ഉരകല്ലിലിട്ടുരയ്ക്കുന്തോറും സത്യപ്രേമത്തിന്ന മാററു കൂടിക്കൂടിവരുന്നു. അത് അവജ്ഞയിലും അവമാനത്തിന്നും പുഞ്ചിരിതൂകുന്നു! അതു ഭർത്തൃനൈരാശ്യത്തിൽ അശ്രുധാരയൊഴുക്കുന്നു. നൈരാശ്യത്തിന്റെ കൊടുങ്കാററിൽ കലക്കവും കലുഷവുമില്ലാതിരിക്കുന്നു. അതു ശോകാന്ധകാരത്തിൽ പൂനിലാവുപോലെ സർവ്വത്തെയും കുളിപ്പിക്കുന്നു. ആപത്തിൽ അചലം, പരിഭ്രമത്തിൽ ധ്രുവനക്ഷത്രം. കാലദേശാവസ്ഥകളിൽ ഉദയവിശേഷംപോലെ സമുജ്ജ്വലം, സച്ഛാകാരുണ്യംപോലെ അയാചിതം, മാതൃപ്രേമംപോലെ നിരപേക്ഷം! ഇതാണ് പാതിവ്രത്യം, യഥാർത്ഥപാതിവ്രത്യം; അച്ഛാ, അദ്ദേഹം എന്റെ ഭർത്താവാണ്, എന്റെ സർവ്വേശ്വ

നാണ്, അദ്ദേഹം എന്നെ പാദശുശ്രൂഷയ്ക്കു സമ്മതിച്ചാലും ശരി സമ്മതിച്ചില്ലെങ്കിലും ശരി, അദ്ദേഹം എന്റെ ഭർത്താവാണ്; ഞാൻ അദ്ദേഹത്തിന്റെ ഭാര്യയല്ലായിരിക്കാം. എന്നാൽ അദ്ദേഹം എന്റെ ഭർത്താവാണ്, എനിക്കദ്ദേഹത്തിന്റെ സമ്മതവും വിസമ്മതവും സമമാണ്.

ഗോവിന്ദ—എന്തും സമം? കല്യാണീ, നീ എന്റെ മകളല്ലേ?

കല്യാണി—അതെയച്ഛാ, ഞാൻ അവിടത്തെ മകളാണ്; ഞാൻ അവിടത്തെ ഗൌരവത്തിനു പങ്കമേല്പിച്ചില്ല; അച്ഛാ, ഞാനിന്നു, പവിത്രമായൊരു ദീപ്തിയുടെ ഗൌരവമേറിയ ദിവ്യാനന്ദം അനുഭവിച്ചുകൊണ്ടിരിക്കുകയായിരുന്നു; ഞാൻ അദ്ദേഹത്തിന്റെ സഹചാരിയാണെന്നു പ്രത്യക്ഷപ്പെടുത്താൻ ഇന്നെനിക്കു സന്ദർഭം കിട്ടി. അച്ഛനെന്തിനു തന്റെ ജീവനെ സ്വാതന്ത്ര്യത്തിനുവേണ്ടി സമർപ്പിച്ചുവോ, അതേവിധം, ഞാനിന്ന് ആ ആനന്ദമയാർപ്പണത്തിന്റെ, പാവനപ്രകാശം പരന്ന ദിവ്യമാർഗ്ഗത്തിൽക്കൂടി സ്വച്ഛന്ദം നടക്കുകയാണ്; ആ വഴിയിൽനിന്നു എന്നെ തടയാനാരുണ്ട്?

[ആവേശത്താൽ ശരീരം വിറക്കുന്നു].

ഗോവിന്ദ—അർപ്പണം! കുലടാവൃത്തിക്കുള്ള പേര് അർപ്പണം!

അജയ—അച്ഛൻ ക്ഷോഭിക്കാതെ സമാധാനം പറയണം. ഇപ്പറഞ്ഞതൊന്നും അച്ഛനല്ല, ക്രോധമാണ്, ഈ ഭാവശുദ്ധിയും, പവിത്രവും അത്യുച്ചവും അതിസുന്ദരവുമോ, അതിനെയാണോ, അങ്ങു കുലടാവൃത്തിയെന്നു പറയുന്നതു?

കല്യാണി—(സ്വാഭിമാനം) ജ്യേഷ്ഠ; അതു എന്റെ നേരെ ജ്യേഷ്ഠനാണ്.

ഗോവിന്ദ—കല്യാണിയുടെ ഭർത്താവു മരിച്ചുപോയിരിക്കുന്നു; അവൾ വിധവയാണ്, എന്നു നൂറുതവണയായില്ലേ, ഞാനവളോടു പറയുന്നു?

കല്യാണി—ഞാനും നൂറുതവണ പറയും—ജീവിതത്തിലും മരണത്തിലും അദ്ദേഹംതന്നെയാണ് എന്റെ ഭർത്താവ്!

ഗോവിന്ദ — മഹാപാപ്‌ പോൻ നിന്റെ ദൈവം! മ്ലേച്ഛൻ; നി
ന്ദ്യൻ; മതദ്രോഹി അധമാധമൻ?

കല്യാണി—അച്ഛന് അദ്ദേഹം നിന്ദ്യനായിരിക്കാം; പക്ഷെ എ
നിക്കദ്ദേഹം എന്നും പൂജ്യനാണ്?

ഗോവിന്ദ — പൂജ്യൻ! ആ മതദ്രോഹി, ഗോവിന്ദസിംഹന്റെ
മകൾക്ക പൂജ്യൻ!—ഹാ, എന്റെ തലയിലെഴുത്തുതന്നെ—

കല്യാണി—[സധൈര്യത്തിൽ] ഞാൻ അച്ഛനെ അറിയില്ല;
ജാതിയറിയില്ല; മതമറിയില്ല; ഞാനെന്റെ സ്വന്തം മതംമാത്ര
മറിയും, ഭർത്താവ്. ശാസ്ത്രകാരന്മാർ സ്ത്രീയുടെ മതം ഭർത്താവാണെ
ന്നുൽഘോഷിച്ചിട്ടുണ്ട്. സ്ത്രീ ഭജിക്കപ്പെട്ടാൽ— അവളു
ടെ മുമ്പിൽ—വിഷസമുദ്രമോ, അമൃതസമുദ്രമോ കിടന്നോ
ട്ടെ—അവൾ സമുദ്രത്തിലെത്തും. അവൾ അപ്രാപ്യവസ്തു
വിനെവേണ്ടി ജീവിതം ബലിയർപ്പിക്കും. അവളുടെ ഇഹലോ
കവും പരലോകവും അതുതന്നെ. അദ്ദേഹം ഹിന്ദുവോ
മുസൽമാനോ ആവട്ടെ—ആസ്തികനോ നാസ്തികനോ ആവ
ട്ടെ—അയാളാണ്, ഈ ഭൗമയാത്രയിലവൾക്ക വഴിത്തുണ.
അദ്ദേഹം എന്നെപ്പിടിച്ചു നരകത്തിലേക്കു തള്ളിവിടാ
നാണ ഭാവമെങ്കിൽ, ഞാൻ സർവ്വദാ അതിന്ന സന്നദ്ധയാണ്.

ഗോവിന്ദ—നന്നായി; നടക്കാം. എങ്ങോട്ടു പോവണമോ, അ
ങ്ങോട്ടു നടക്കാം. ഇന്നുമുതൽ നിന്നെ ഞാനുപേക്ഷിച്ചിരി
ക്കുന്നു.

അജയ — അച്ഛനെന്താണിക്കാണിക്കുന്നത്; കല്യാണിയവിടു
ത്തെ മകളല്ലേ!

ഗോവിന്ദ—അല്ല, അവളെന്റെ മകളല്ല!
[കല്യാണിയോടു] ഉം—നട—നിന്റെ ഭർത്താവിന്റെ വീട്ടിലേ
ക്കു നട!!

കല്യാണി—അച്ഛന്റെ കല്പനപോലെ; എന്നാൽ ഞാൻ പോ
യിവരട്ടെ. [കല്യാണി നമസ്കരിക്കുന്നു].

അജയ—അച്ഛൻ ലവലേശം ആലോചിക്കുന്നില്ലേ? എന്താന്യാ

യമാണിതെല്ലാം. കല്യാണി ഒരു സ്ത്രീ. പോരാത്തതു സ്വാന്തം കേൾ! മകളുടെ എന്തപരാധവും പൊറുക്കുന്ന ആളാണു അച്ഛൻ!

ഗോവിന്ദ — മകനേ, കല്യാണിക്ക നരകമാണത്രെ ഇല്ലം; ഒന്ന പോയിവരട്ടെ; ഞാനെന്തിന് അവളുടെ സ്വാതന്ത്ര്യം തടയുന്നു?

അജയ — അവൾക്ക് ആ നരകം നരകമല്ല; സ്വർഗ്ഗമാണ്. ഒന്നാലോചിക്കണം — കോന്തലയിൽനിന്ന തേക്കല്ല് അഴിഞ്ഞു വീഴാൻ എളുപ്പം കഴിയും. പിന്നത്തെ സ്ഥിതി — കഷ്ടം! അച്ഛനെന്താണിക്കാണിച്ചത്? അച്ഛനന്തം വിട്ടുപിടിക്കുന്നു.

ഗോവിന്ദ — ഇവൾ രാജ്യദ്രോഹിയാണെന്നിപ്പോഴ് എനിക്ക മനസ്സിലായുള്ളു. ഞാൻ രാജ്യദ്രോഹത്തെ വെച്ചു പുലത്തുന്നു; രാജ്യദ്രോഹികൾക്ക ഗോവിന്ദസിംഹന്റെ വീട്ടിൽ സ്ഥലമില്ല. നിന്റെ മതം ഭർത്താവാണെങ്കിൽ, എന്റെ മതം രാജ്യമാണ്! ഉം — കടക്ക് പടിപ്പുറത്ത്.

[ഗോവിന്ദസിംഹൻ കല്യാണിയുടെ പുറത്തു ക്രോധാവേശത്തിൽ തട്ടുന്നു, കല്യാണി പുറപ്പെടുന്നു.]

അജയ — നിൽക്കൂ കല്യാണി; അച്ഛൻ എനിക്കും പോവാൻ അനുവാദം തരണം.

ഗോവിന്ദ — [മുഖത്തുനോക്കി] ഇതെന്താണജയ?

അജയ — ഈ അബലയെ — ഈ ബാലികയെ — ഒററക്കയച്ചുകൂടാ, ഞാനും കൂടെ പോവും!

ഗോവിന്ദ — നിന്നോടു പുറത്തുപോവാൻ ഞാൻ പറഞ്ഞില്ലല്ലോ!

അജയ — ഉവ്വ്, ഞാനും അവളും ഒന്നാണ്. അവളൊരു സ്ത്രീ! സതീധർമ്മത്തിന്റെ കറാം മൂർത്തി അങ്ങവളെ വീട്ടിൽനിന്ന പുറത്താക്കി, ദുഷ്ടതയും പാപവും നിറഞ്ഞ ഈ ലോകസമുദ്രത്തിൽ എടുത്തെറിഞ്ഞു! അവളുടെ ഭർത്താവിവിടെയുണ്ടായിരുന്നെങ്കിൽ തീർച്ചയായും അവളെ രക്ഷിക്കുമായിരുന്നു, അദ്ദേഹം

അവളുടെ കുററമില്ല! ഈ ആപൽഘട്ടത്തിൽ, സ്വന്തം സഹോദരനാവളുടെ രക്ഷയ്ക്കുണ്ട്. വരൂ കല്യാണി, ഇന്നു മേവാഡിലെ ഒരു ചെറുവനത്തിലെ—രണ്ടു സഹോദരീസഹോദരന്മാർ, അവരുടെ ചെറുതോണിയെ—വിക്ഷുബ്ധമായ പ്രപഞ്ചസമുദ്രത്തിലിതാ തള്ളിയിറക്കുന്നു! ഈ തോണി കരപററുമോ ഇല്ലയോ എന്നു പരീക്ഷിക്കാം. അച്ഛാ വന്ദനം! (അജയൻ നമസ്കരിച്ച്, ഇരുവരും ഇറങ്ങിപ്പോവുന്നു; ഗോവിന്ദസിംഹൻ സ്തംഭിച്ചു നിന്നുപോവുന്നു.)

---

## രംഗം 7.

(സ്ഥാനം—ചിററൂർ കോട്ടയിലെ ഒരു കാട്.)

സമയം—സന്ധ്യ.

(സംഗ്രാമസിംഹനും അജയസിംഹനും ഒരു മരച്ചുവട്ടിലിരിക്കുന്നു. ദൂരത്തു മലനിരയുടെ ഇടയിൽക്കൂടി സൂര്യനസ്തമിക്കുന്നു):

സംഗ്രാ—ഈ കോട്ടയിലിരിക്കുന്നതു എനിക്കു മരിക്കുന്നതിനു തുല്യമാണ്; ചിററൂർക്കോട്ട ഒന്നാംതരം തടവുമുറിതന്നെ. എത്ര പുരാതനം, എത്ര ഭയങ്കരം, എത്ര അന്ധകാരനിബിഡം! ആവൂ, ഇങ്ങിനെയൊരു രാജ്യമോ! ഇത്ര വമ്പിച്ച മരങ്ങൾ ഞാൻ മറെറാന്നും കണ്ടിട്ടില്ല; അങ്ങനെ ഞാനിന്നുതന്നെ ആഗ്രായിലേയ്ക്കു തിരിച്ചുപോവും.

അജയ—ജ്യേഷ്ഠാ, എനിക്കു ഈ പ്രദേശം വളരെ മനോഹരമായിത്തോന്നുന്നു, ഓരോ മലയുടെ ഇടുക്കിൽനിന്നും പുരാതനപുരുഷന്മാരുടെ വീരചരിതങ്ങൾ ഉറന്നൊഴുകുന്നു. എന്താണു ജ്യേഷ്ഠാ, പിതൃപിതാമഹന്മാരുടെ ശ്ലാഘ്യചരിതങ്ങൾ നിങ്ങളെ കോരിത്തരിപ്പിക്കുന്നില്ലേ?

സംഗ്രാ—പിന്നെയുമെടുത്തു അവൻ ആ പ്രാചീനഗൗരവം! അതൊക്കെ പഴംകഥകളല്ലല്ലേ? അതു വിചാരിച്ച് ഇന്ന് എന്തിനു തെളിഞ്ഞിരിക്കുന്നു.

അരുണ—എന്നാൽ മുത്തച്ഛ എനിക്കു വൎത്തമാനമല്ല, ഭൂതകാലമാണ് അധികസുന്ദരമായിത്തോന്നുന്നതു. വൎത്തമാനം തീവ്രവും സ്പഷ്ടവുമാണ്; ഭൂതകാലം തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞിരിക്കുന്നു; അതു് അസ്പഷ്ടമാണ്! ഭൂതകാലം നീലാകാശമാണ്, അതു രഹസ്യപ്രസംഗമാണ്; അതൊരു മധുരസ്വപ്നമാണ്!

സഗര—വിചാരിച്ചപോലെ പാറി. മുതിരുന്തോറും അമ്മയുടെ വഴിക്കുതന്നെയാണല്ലോ നിന്റേയും പോക്ക്. നിന്റെ അമ്മയും നിന്റെ പ്രായത്തിൽ ഇതൊക്കെത്തന്നെയാണു പറയാറ്. ഇമ്മാതിരിയൊക്കെ പറഞ്ഞുപറഞ്ഞ് ഒടുവു നാടുവിട്ടുപോയി. ഇതുവരെ കണ്ടുകിട്ടീട്ടില്ല; അവളെവിടെയാണെന്നൊന്നും ഒരു വിവരവുമില്ല.

അമ്മ—എന്റെ അമ്മ ഇങ്ങിനെയൊക്കെ പറയാറുണ്ടായിരുന്നോ?

സഗര—ഉവ്വ്, ഇമ്മാതിരി വാക്കുതന്നെയാണ് അവൾക്ക് അവസാനം അന്തകനായതു്. അവൾ 'മേവാഡ്, മേവാഡ്,' എന്നു വിളിച്ചു ഭ്രാന്തത്തിയായി, വീടുവിട്ടു ഓടിപ്പോയി.

അരുണ—ഞാനെന്റെ അമ്മയെ തിരഞ്ഞുപിടിക്കും.

സഗര—ഈ കാട്ടിലോ? അന്വേഷിച്ചാൽപ്പിന്നെ ഈ കാട് കരികുടൽതന്നെ. പിന്നെ നല്ല കഥ!

അരുണ—മുത്തച്ഛ ഞാൻ ആഗ്രായിലേയ്ക്കു വരുന്നില്ല, മുത്തച്ഛൻ വേണമെങ്കിൽ പൊയ്ക്കോളു. എനിക്ക് ഈ വന്യപ്രദേശത്തെ വിട്ടുപോരാൻ മനസ്സുവരുന്നില്ല, പോരാതെ എന്റെ അമ്മയുള്ള കാട് എനിക്കു വീടാണ്. ഞാൻ വാസ്തവത്തിൽ ഇത്രകാലവും ഇരുന്നതു് ആഗ്രായിലല്ല!

സഗര—എനിക്കീഭയം മുമ്പേയുണ്ടായി, അതുപോലെ പാറി! ചിസ്സി, നീ ആഗ്രായിലെ തനി വെണ്ണക്കല്ലുകൊണ്ടു പണിത ബാദ്ഷാവിന്റെ മണിമേട കണ്ടിട്ടില്ല. അതുകൊണ്ടാണു നീ ആഗ്രായിലേയ്ക്കു വരുന്നില്ലെന്നു പറയുന്നതു്. പോവുക, ഇ

അവണ്ണം നിനക്കു ഞാനീക്കെട്ടിടം മുഴുവൻ നടന്നു കാണിച്ചു തരാം.

അരുണ—എനിക്കതൊന്നും കാണേണ്ട, മൊഗളന്റെ ആ മണിമാളികയേക്കാൾ ഇടിഞ്ഞുപൊളിഞ്ഞ ഈ കോട്ടയാണെനിക്കു ശ്രേഷ്ഠമായിത്തോന്നുന്നതു്.

സഗര—ആഗ്രായിൽ പള്ളികളെത്രയുണ്ടു്, അറിയുമോ? ഏഴുപതെണ്ണു്, ഏഴുപതെണ്ണം ഞാൻമേലെ, ഞാൻമേലെ എന്ന നിലയിൽ നില്ക്കുന്നവ, അരുണ, നിനക്കു പള്ളികളുടെ ചിത്രവേല കാണേണ്ടേ?

അരുണ—മുത്തച്ഛാ, തറക്കല്ലുകൾകൊണ്ടു കെട്ടിപ്പൊന്തിച്ച ആ പെരുംകോട്ടകളല്ല, ഇടിഞ്ഞുപൊളിഞ്ഞ എന്റെ ജന്മഭൂമിയിലെ, ദേവാലയങ്ങളാണെനിക്കാനന്ദംതരുന്നതു്. മൊഗലന്റെ കാൽച്ചുവട്ടിലിരുന്നു ഭുജിക്കുന്ന അമൃതല്ല പ്രേമമയിയായ എന്റെ മാതാവിന്റെ മടിയിൽകിടന്നു കഴിക്കുന്ന കഞ്ഞിവെള്ളമാണെനിക്കു മേലെ! ഈ ഐശ്വര്യങ്ങൾക്കുവേണ്ടി നിങ്ങൾ സർവ്വതും ഉപേക്ഷിക്കപ്പെട്ടു. വീടു, സ്വന്തം സഹോദരൻ, അനേകായിരം പുണ്യശാലകൾകൊണ്ടു നിറഞ്ഞ ജന്മഭൂമി! മൊഗളർ ദിവസേന നിങ്ങൾക്കു സാമ്രാജ്യം വാരിക്കോരിത്തരുന്നു. എന്നാൽ ആ വിലപ്പെട്ട സാമ്രാജ്യമോരോന്നിലും മറെറാന്നുകൂടി കലർന്നിട്ടുണ്ടു്. മൊഗളന്റെ കാൽപ്പാടി; മൊഗളർ നിങ്ങളെ നോക്കി മന്ദഹസിക്കുന്നു. എന്നാലാമന്ദഹാസത്തിന്റെ പിന്നിൽ ഒന്നൊളിച്ചിരിക്കുന്നുണ്ടു്. പരിഹാസം.

[സത്യവതി വരുന്നു.]

സത്യ—ആയുഷ്മാനായിരിക്കു മകനേ!

സഗര—ആര്? സത്യവതിയോ? ഞാൻ സ്വപ്നം കാണുകയാണോ? അല്ല; ഇതു സത്യവതിതന്നെയാണു്. സത്യവതി നീ ഇവിടെ എന്തിനു വന്നു?

ത്തന്മാരായിരിക്കുന്നു; പൂന്തോട്ടങ്ങളെ ചുടലകളാക്കാൻ ഉറച്ചു ശ്രമിക്കുന്നു. പലകുറി കലക്കീട്ടു കലങ്ങാത്ത മേവാഡിനെ അടിയോടെ തകർക്കാൻ തക്കം നോക്കിനില്ക്കുന്നു. അവർ, ആ പുണ്യഭൂമിയെ അതിന്റെ സന്താനങ്ങളുടെ രക്തപ്പുഴകളൊഴുക്കി മലിനമാക്കുന്നു; അക്ബറുടെ കാലുകളിലിടുന്ന ചെരിപ്പ് അതു ഇടച്ചുകൊടുത്തു! അവർ അവരുടെ മ്ലേച്ഛശക്തിയെ പിൻബലമായിക്കരുതി—അവരുടെ സ്വന്തം സഹോദരപുത്രനെ രാജ്യഭ്രഷ്ടനാക്കാൻ—റാണാ പ്രതാപന്റെ മകൻ അമരസിംഹനെ രാജ്യഭ്രഷ്ടനാക്കാൻ—ചിറ്റൂരിൽവന്നു താമസമുറപ്പിച്ചു; ഇത്രയായിട്ടും അങ്ങു ചോദിക്കയാണ—'എന്തപരാധമാണു ഞാൻ ചെയ്തിട്ടുള്ളതു്!' അച്ഛാ? പൊയ്ക്കൊള്ളുവിൻ; അങ്ങയുടെ വഴിയൊന്നു വേറെ, ഞങ്ങളുടെ വഴിയൊന്നു വേറെ! ഇരുവരും അവരവരുടെ വഴിക്കു നടക്കുക. വരൂ മകനേ, അന്ധകാരം നിറഞ്ഞ ഈ ദുർദ്ദിനത്തിൽ, നീയാണെനിക്കു വഴിത്തുണ! ഇതാ് എന്റെ ശക്തി ക്ഷീണിച്ചിരിക്കുന്നു. വരൂ, മകനേ, വരൂ:

[അമരനെയുംകൂട്ടി പോവാൻ പുറപ്പെടുന്നു].

സഗര—അരുതു്, സത്യവതി, നീ പോവരുതു്! ഇതാ നിങ്ങളുടെ സോദരനുണ്ടു്. ഇന്നോളം കണ്ണിനു മൂടു വെച്ചിരിക്കുന്നു; ഇന്നു ഞാൻ ഉണർന്നിരിക്കുന്നു. ഇന്നാണെന്റെ പ്രേമമയിയായ മാതാവിനെ ഞാൻ കണ്ടിരിക്കുന്നു! ഇതാ, അടിമത്തത്തിന്റെ ആ വിഷച്ചെടി ഈ നിമിഷം എന്റെ ഹൃദയഭൂമിയിൽനിന്നു ഞാൻ പറിച്ചുകളഞ്ഞിരിക്കുന്നു. ഇന്നുമുതൽ, എന്റെ മാതൃഭൂമിക്കുവേണ്ടി, ഞാൻ ദാരിദ്ര്യവും കഷ്ടപ്പാടും ഉപവാസവും സ്വയം ഗ്രഹിച്ചിരിക്കുന്നു. വരൂ മകളേ, ഞാൻ നിന്നെ, സന്തപ്തമായ ഈ പിതൃഹൃദയത്തോടു ചേർത്തു് കെട്ടിപ്പുണരട്ടെ!

സത്യ—ഈശ്വര! ഞാനിത്ര ഭാഗ്യവതിയാണോ; അച്ഛാ ഞാനിത്ര ഭാഗ്യവതിയാണോ! ഒരൊറ്റസ്സമയത്തു എനിക്കെന്റെ അ

ച്ഛനേയും മകനേയും രക്ഷിച്ചു കിട്ടിയോ? ഞാനിത്ര ഭാഗ്യവതിയാണോ? അച്ഛാ, അങ്ങ് ഉച്ചരിച്ച വാക്കുകൾ എല്ലാം സത്യം തന്നെയോ?

സഗര— അതെ മകളേ, ഇതു സത്യം, ചെറുപ്പത്തിലെന്റെ കണ്ണിനു കാഴ്ചയുണ്ടായില്ല; ഈ അന്ത്യഘട്ടത്തിൽ നിന്റെ അച്ഛന്റെ കണ്ണു തെളിഞ്ഞിരിക്കുന്നു. സത്യവതി എന്റെ സർവ്വാപരാധവും ക്ഷമിക്കണമേ?

സത്യ— പിതാവേ, പ്രിയപിതാവേ, (സത്യവതി മുട്ടുകുത്തി, അച്ഛന്റെ കാല്ക്കൽ കുമ്പിടുന്നു).

---

# മൂന്നാമങ്കം.

(സ്ഥലം— ഉദയപുരം രാജസഭ.)

(സമയം— പ്രഭാതം.)

(സാമന്തന്മാർ സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു).

ജയസിംഹൻ— ചരിത്രത്തിന്റെ വിസ്താരമേറിയ പൊന്നേടുകളിൽ തങ്കമഷികൊണ്ട് എഴുതിവെക്കേണ്ടവയാണു, കാമനേടിലെ സമരചരിത്രങ്ങൾ.

ഗോകുലസിംഗ്— വരേവളിന്റെ സൈന്യത്തിന് അകത്തു കടക്കാനുള്ള സ്വകാര്യവഴി അടച്ചുപൂട്ടിയിട്ടല്ലേ എത്രവലിയ സഹായമായി?

ഭൂപതി— ആ കാട്ടുവഴിയവർക്കറിഞ്ഞുകൂടെന്നാണു തോന്നുന്നതു്.

ഗോകുലസിംഗ്— എന്നാലൊന്നു നന്നായറിയാം— ഓടിയൊളിക്കാനുള്ള വഴി.

ജയസി— ഇന്നു മേവാഡിന്റെ ജീവിതത്തിൽ സൌഭാഗ്യപ്രഭാതമാണ്; ഇന്നു മേവാഡിലെ, രജതഗിരിശൃംഗങ്ങൾ പുതിയൊരുന്മേഷത്തോടെ ലോകത്തെ നിരീക്ഷിക്കുന്നു,

ഭൂപതി— ഈ പുലർവേളതന്നിൽ മേവാഡിന്റെ വിജയവാർത്തയെ— ഭാരതവർഷമൊട്ടുക്ക് പരസ്യപ്പെടുത്തട്ടെ,

[റാണാ അമരസിംഹൻ വരുന്നു].

(എല്ലാവരും എഴുന്നേല്ക്കുന്നു).

എല്ലാവരും — ജയിക്കട്ടെ; റാണാ അമരസിംഹൻ ജയിക്കട്ടെ!

(റാണാ സിംഹാസനസ്ഥനാവുന്നു)

(രാജകവി കിശോരദാസ് ഒരു വിജയഗാനം പാടുന്നു

റാണ — കിശോരദാസ്സ്, നിങ്ങളുടെ കവിതയിൽ ഒരു പാദം ചേർക്കാൻ മറന്നു.

കിശോര — ഏതു് പാദമാണാവോ?

റാണാ — * * *

കിശോര — എന്തിനാണു തിരുമേനി? (സസ്മിതം) അതെടുത്തു പറയേണമോ?

(സത്യവതി വരുന്നു).

റാണാ — ആര്? സഹോദരിയോ?

(എഴുന്നേററു വന്ദിക്കുന്നു).

റാണാ — വരൂ സഹോദരി!

സത്യ — മഹാരാജാവേ, ഞാനിത്രനേരം പുറത്തുനിന്നു, മേവാഡിന്റെ വിജയഗീതം കേട്ടുകൊണ്ടിരുന്നു; കേട്ട് കേട്ട് എന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. ഞാൻ മന്ത്രമുഗ്ദ്ധയാണ്. രാവണസംഹാരം കഴിഞ്ഞു, ശ്രീരാമചന്ദ്രൻ അയോദ്ധ്യയിലെ കോട്ടവാതിൽപ്പടിയിലേയ്ക്കു് വന്നു കയറുന്ന, ആ ചിത്രം എന്റെ മനോദൃഷ്ടിയിൽ നിഴലിച്ചു. ഇത്തിരി കഴിഞ്ഞപ്പോൾ ആ മധുരസംഗീതം നിലച്ചു; ഏതോ ഒരു ദിവ്യഗായകി തന്റെ പ്രശാന്തജ്യോതിസ്സുകൊണ്ടു് ഒരുമൂടുപടമിട്ട സ്വർഗ്ഗരാജ്യത്തിലേക്കു തിരിച്ചുപോവുന്നതായി എനിക്കുതോന്നി! ഞാനാദിവാസ്വപ്നത്തിൽനിന്നു ഞെട്ടിയുണർന്നു.

റാണാ — ഇങ്ങിനെ തന്നെയാണ്, എല്ലാ സംഗീതത്തിന്റേയും കലാശം! എല്ലാ സംഗീതവും ആനന്ദകോലാഹലത്തോടുകൂടി ആരംഭിക്കും; അവസാനം, ആ ദിവ്യസംഗീതത്തിന്റെ മധുരസ്വപ്നങ്ങൾ ഏതോ ഒരു ദീർഘനിശ്വാസത്തിൽ ലയിച്ചു് അദൃശ്യമാകും?

സത്യ—ഈ ആനന്ദോത്സവം കൊണ്ടാടേണ്ട ദിവസം എന്താണു താങ്കൾ നിരാനന്ദനായിരിക്കുന്നതു്; നിരാശനായിരിക്കുന്നതു? അങ്ങു നിരാശനാവരുതു്. ഇന്നു മേവാഡിന്റെ സ്വാതന്ത്ര്യദിനമാണു്!

റാണാ—സ്വാതന്ത്ര്യദിനം; അതെ, മിന്നിത്തിളങ്ങുന്ന വാക്കുകളു പ്രയോഗിക്കാം. സത്യവതി, കേൾക്കു, ഒരു പുതിയ വിശേഷം കേൾക്കു. കാമനേരിയിലെ യുദ്ധത്തിൽ ജയിച്ചതു നമ്മളല്ല.

സത്യ—ആരാണു പിന്നെ ജയിച്ചതു്? മൊഗളരോ?

റാണാ—അല്ല, രജപുത്രന്മാർതന്നെ; എന്നാൽ ആരിന്നു വിജയോത്സവം കൊണ്ടാടുന്നുവോ, അവരാരും യുദ്ധത്തിൽ ജയിച്ചവരല്ല! മേവാഡിന്റെ മാനം രക്ഷിച്ച, വീരസന്താനങ്ങൾ, യുദ്ധക്ഷേത്രത്തിൽനിന്നു മടങ്ങി വന്നില്ല! സത്യവതി, വിജയികളാരോ, അവരിന്നില്ല; ആരിന്നുണ്ടോ അവർ വിജയികളുമല്ല. വിജയക്കൊടി പറപ്പിക്കുന്നവർ ഘോഷയാത്രയിൽ, പെരുമ്പറ മുഴക്കുന്നവർ—അവരാരുംതന്നെ വിജയികളല്ല!

സത്യ—ഇതു വാസ്തവംതന്നെ; എന്നാലവരാരുംതന്നെ മരിച്ചിട്ടില്ല; അവരുടെ പുണ്യാപദാനം, ഉദയസാഗരത്തിന്റെ തിരമാലകളേറ്റു പാടിക്കൊണ്ടിരിക്കുന്നു; മഹാരാജാവേ, ഞാനൊരു പുതിയ വർത്തമാനവും കൊണ്ടാണിന്നു് ഇവിടെ വന്നിരിക്കുന്നതു്.

റാണാ—എന്താണതു്?

സത്യവ—മഹാരാജാവേ, എന്റെ പിതാവു സഗരസിംഹൻ, താങ്കൾക്കായി ചിറ്റൂർകോട്ട വിട്ടുതന്നിരിക്കുന്നു. യാതൊരു തടസ്ഥവുമില്ല; താങ്കളാണിന്നുമുതൽ ചിറ്റൂർകോട്ടയുടെ സർവ്വാധികാരി!

റാണാ—ചിറ്റൂർകോട്ട നമുക്കു വിട്ടുതരികയോ? നീ പറയുന്നതിന്റെ അർത്ഥം എനിക്കു മനസ്സിലായില്ല, സത്യവതി.

സത്യ—അതെ, മഹാരാജാവേ; രാജാസഗരസിംഹൻ ചിറ്റൂർകോട്ട നിങ്ങൾക്കു വിട്ടുതന്നിരിക്കുന്നു.

റാണാ—എന്താണീയവിചാരിതസംഭവം നടക്കാൻ? ചക്രവൎത്തിയുടെ ആജ്ഞപ്രകാരമോ?

സത്യ—അല്ലല്ല, അവിടുന്നു ചക്രവൎത്തിയുടെ കല്പനപ്രകാരമല്ല ഇതു ചെയ്തിട്ടുള്ളതു്. ചക്രവൎത്തി അച്ഛനു ചിറ്റൂർക്കോട്ട കൊടുത്തിരുന്നു, അതിന്റെ സൎവ്വാവകാശവും അവിടെയ്ക്കുണ്ടു്. അതുകൊണ്ടച്ഛൻ ആ കോട്ട തന്റെ സഹോദരപുത്രനു—വിട്ടിരുന്നു, അവിടുന്നു ആഗ്രായിലെയ്ക്കും പോയി!

റാണാ—സാമന്തന്മാരേ, ജയഭേരി മുഴക്കുവിൻ. പരേതനായ മാന്യപിതാവിന്റെ ദീൎഘസ്വപ്നം ഇന്നു സഫലമായി, അതിനു കാരണം അവിടുത്തെ പുത്രന്റെ ബാഹുബലമല്ല, സ്വന്തം സഹോദരന്റെ ഉദാരതാമാത്രമാണു്! പോകുവിൻ, ചിറ്റൂർക്കോട്ട കൈവശപ്പെടുത്തുവിൻ, സൈന്യങ്ങളോടുകൂടി നില്ക്കുവിൻ, മുമ്പോട്ടുതന്നെ നടക്കുവിൻ, ഒന്നു് ആക്രമിക്കുവിൻ! മരണംവരെ നിന്നുപൊരുതുവിൻ!

സത്യ—റാണാ അമരസിംഹൻ ജയിക്കട്ടെ!

---

രംഗം 2.

(സ്ഥലം—ഗ്രാമവീഥിയുടെപുറത്തുള്ളഇടിഞ്ഞുപൊളിഞ്ഞ ഗൃഹം)

സമയം—സന്ധ്യ.

[കല്യാണിയും അജയസിംഹനും ആ ഇടവഴിയിൽക്കൂടി നടക്കുന്നു.]

കല്യാണി—ജ്യേഷ്ഠാ, വയ്യ, ഇനി നടക്കാൻ വയ്യ.

അജയ—ഇന്നുരാത്രി ഇവിടെ കഴിച്ചുകൂട്ടാം; ഗ്രാമത്തിന്റെ അപ്പുറത്തു് ആ വഴിയോരത്തു് ഒരു പുരപ്പുറം കാണാനുണ്ടു്; ഒരു പടികയാണെന്നാണു തോന്നുന്നതു്. വാതിലില്ല; അകത്തന്ധകാരം.

കല്യാണി—ഒന്നുറക്കെ വിളിച്ചുനോക്കൂ.

അജയ—ആരാണകത്തു്? അകത്താരാണു്? ഒരൊച്ചയുമില്ല. ഇവിടെ ആൾപ്പാൎപ്പില്ലെന്നാണു തോന്നുന്നതു്.

കല്യാണി—ഇന്നു നമുക്കിവിടെ താമസിക്കാം. ഇനി നടക്കാൻ വയ്യ. വിശപ്പുമുണ്ട്.

അജയ— അങ്ങിനെയാവട്ടെ, നീയിവിടെത്തന്നെയിരിക്കണം. ഞാൻ ഗ്രാമത്തിലെയ്ക്കുപോയി ആഹാരത്തിനു വല്ലതുമൊക്കെ വാങ്ങിക്കൊണ്ടുവരാം.

കല്യാണി—പോയി വരു, എനിക്കു ഒരു പദം മുമ്പോട്ടു വെക്കുവയ്യ, ദാഹവുമുണ്ട്. വേഗം പോയിവരണം. എനിക്കു ഭയമുണ്ട്.

അജയ—ഇവിടെ ഭയപ്പെടാനൊന്നുമില്ല. ഞാനിതാ ഉടനെ എത്തി.

[അജയൻ പോവുന്നു]

കല്യാണി—ഇതുവരെ നിലം കണ്ടതല്ല എന്റെ പാദം! ഇന്നു നടന്നുനടന്നു കാൽ രണ്ടും ഉടഞ്ഞു ചെമ്പരത്തിപ്പൂപോലെയായി. എന്നാൽ ഈ ദുഃഖത്തിലൊരാനന്ദമുണ്ട്; ഈ കഷ്ടപ്പാടിലൊരു സുഖമുണ്ട്; ചാരിത്രരക്ഷയ്ക്കുവേണ്ടി ദുഃഖവും ദാരിദ്ര്യവും സ്വയംവരിക്കുന്നതു് എനിക്കു പരമാനന്ദമാണ്. എന്തു തടസ്ഥം തന്നെ വന്നാലും സമുദ്രത്തിന്റെ നേർക്കു കുതിച്ചുപാഞ്ഞൊഴുകുന്ന ഗംഗാനദിപോലെ ഞാനെന്റെ ജീവസർവ്വസ്വമായ ഭർത്താവിനെ ലക്ഷ്യംവെച്ചു പുരോഗമനം ചെയ്യുന്നു! എന്നാൽ അദ്ദേഹമെന്നെ ദാസീനിലയിലെങ്കിലും പരിഗ്രഹിക്കുമോ, ആർക്കറിയാം—ആരാണു് അവിടെ?

(ഭിക്ഷുവേഷത്തിൽ സംഗരസിംഹൻ വരുന്നു.)

സംഗര—മകളേ, ഞാനൊരു രാജപുത്രനാണ്. ഭയപ്പെടേണ്ട. നീയും ഒരു രാജപുത്രസ്ത്രീയാണെന്നു തോന്നുന്നു. എന്താണിവിടെ ഈ അസമയത്തു് തനിച്ചിരിക്കുന്നതു്?

കല്യാണി—തനിച്ചല്ല, എന്റെ ഭർത്താവു് ചില സാധനങ്ങൾ വാങ്ങാൻ ആ ഗ്രാമത്തിലേയ്ക്കു പോയിരിക്കുന്നു.

സംഗര—ശരി, അജയൻ മടങ്ങി വരുന്നതുവരെ നിന്നെ ഞാൻ രക്ഷിക്കാം. മുസൽമാൻപട്ടാളത്തിന്റെ കവച്ചുസ്ഥലമാണിതു്. ഇത്തിരി മുമ്പ് ആ ഇടവഴിയിൽവെച്ചു ഞാനൊരു നാലാളെ കണ്ടു. പേടിക്കാനൊന്നുമില്ല. ജ്യേഷ്ഠൻ വരുന്നതുവരെ, നിനക്കു ഞാനുണ്ടു്.

കല്യാണി—നിങ്ങൾ ഇവിടെത്തന്നെ ഇരുന്നു് എന്നെ രക്ഷിക്കണം. എനിക്കു പേടിയാവുന്നു.

(അണിയറയിൽനിന്നു്.)

ഈ ഇടിഞ്ഞുപൊളിഞ്ഞ വീട്ടിലോ? (വീണ്ടും അണിയറയിൽ) അതെ, ഇവിടത്തന്നെ. (ചിലർ വന്നു വാതിൽ തള്ളിത്തുറക്കുന്നു.)

കല്യാണി—ജ്യേഷ്ഠാ! ജ്യേഷ്ഠാ, അതാരാണു്?

(മൂന്നു കള്ളന്മാർ അകത്തു കടക്കുന്നു.)

ഒന്നാ—ഇവിടെത്തന്നെ, അതെ ഇവിടെത്തന്നെ.

രണ്ടാമൻ—പിടിച്ചോ! (ഒന്നാമൻ കല്യാണിയെ കടന്നു ബലാൽക്കാരമായി കടന്നു് പിടിക്കാൻ ഇടങ്ങുന്നു; കല്യാണി ദൂരെ മാറിനിന്നു് നിലവിളിക്കുന്നു) രക്ഷിക്കണേ, രക്ഷിക്കണേ!

സംഗരസിംഹൻ—മുമ്പോട്ടു വന്നു്; എടാ തെമ്മാടി!

ഒന്നാമൻ—ആരെടാ അതു്!

രണ്ടാമൻ—ആരായാലെന്താണു്, വെക്കെടാ അവന്റെ കഴുത്തിലാളും!

(സംഗരസിംഹനും കള്ളന്മാരും പൊരുതുന്നു. സംഗരസിംഹൻ മുറിവേറ്റു വീഴുന്നു.)

കല്യാണി—ജ്യേഷ്ഠ, ജ്യേഷ്ഠ!

(അജയൻ വരുന്നു.)

അജയ—കല്യാണി, ഭയപ്പെടേണ്ട, ഞാനിതാ എത്തിക്കഴിഞ്ഞു.

(അജയസിംഹൻ മൂന്നാളെയും വെട്ടി വീഴ്ത്തുന്നു.)

അജയ—ഇതാരാണു്, മറ്റൊരാളിവിടെ വീണിരിക്കുന്നതു്!

കല്യാണി—ഇദ്ദേഹമെന്നെ രക്ഷിക്കാൻ വന്നു; ലഹളയിൽ മുറിയേററു വീണുപോയി?

സഗര—ഏതാണ് നിങ്ങൾ?

അജയ—ഞാൻ സേനാപതി ഗോവിന്ദസിംഹന്റെ പുത്രൻ അജയസിംഹൻ, ഇവളെന്റെ സഹോദരി കല്യാണി!

സഗര—ആര്? മഹാബത്ഖാന്റെ പത്നി കല്യാണിയോ?

അജയ—അതെ, മഹാ, വീര, താങ്കളേതാണ്?

സഗര—ഞാൻ മഹാബത്ഖാന്റെ പിതാവ്. സഗരസിംഹൻ!

---

## രംഗം 3.

[സ്ഥലം—ജോധപൂരം മഹാരാജാവിന്റെ രാജധാനി.]

(സമയം—പ്രഭാതം).

(മാർവാഡ് രാജാ ഗജസിംഹനും സ്നേഹിതൻ ഹരിദാസനും പുത്രൻ അമരസിംഹനും ദൂതവേഷത്തിൽ അരുണനും പ്രവേശിക്കുന്നു.)

ഗജസിംഹ—ഈ വിവാഹകാര്യം ഞങ്ങൾക്കാർക്കും സമ്മതമല്ല. ഡില്ലി സാമ്രാട്ടിന്റെ സിംഹാസനത്തിനു കീഴ്പ്പെടാതെ അവിടത്തെ സൽപ്രഭുത്വത്തോടു എതിർത്തു നില്ക്കുന്ന രാജദ്രോഹിയുമായി ഒരു തരത്തിലുള്ള ബന്ധവും ഞങ്ങൾക്കാവശ്യമില്ല. ഏടോ, ദൂത, തന്റെ മഹാരാജാവിനോടു ഞാൻ പറഞ്ഞതായി ചെന്നു പറയൂ—ഞങ്ങൾക്ക് ഈ വിവാഹബന്ധം സമ്മതമില്ല. എന്താ ഹരിദാസ്ജി, അങ്ങിനെയല്ലേ?

ഹരിദാസ്—സബാഷ്, അതുതന്നെയാണുചിതം!

അരുണ—മഹാരാജാവേ, എങ്ങിനെയാണ് ഞങ്ങളുടെ മഹാരാജാവു രാജദ്രോഹിയായതെന്നു മനസ്സിലായില്ല. മേവാഡ്ഭൂമിയിൽ ഇതുവരെ മൊഗളൻ കാലെടുത്തു വെച്ചിട്ടില്ല. ജന്മഭൂമിയുടെ സ്വാതന്ത്ര്യരക്ഷയ്ക്കായി പൊരുതുന്നതു രാജദ്രോഹമാണെങ്കിൽ ഞങ്ങളുടെ രാജാവു രാജദ്രോഹിതന്നെ!

ഗജസി—റാണാ അമരസിംഹന്റെ പ്രവൃത്തിക്ക്, രാജ്യാഭിമാന

മെന്നല്ല, രാജ്യദ്രോഹം എന്നാണു പേര്. രജപുത്രസ്ഥാനമൊട്ടുക്ക്, ഡില്ലിസാമ്രാട്ടിന്റെ പുണ്യസിംഹാസനത്തിനു മുമ്പിൽ കുമ്പിട്ടിരിക്കുന്ന ഈ ഘട്ടത്തിൽ, മേവാഡുമാത്രം തലയുയർത്തിപ്പിടിച്ചു ഡംഭും നടിച്ചിരിക്കുന്നതു് ഉചിതമോ?

അരുണ—മനസ്സിലായി, ഇപ്പോൾ പറഞ്ഞതിന്റെ അർത്ഥം മനസ്സിലായി. രജപുത്രസ്ഥാനത്തിലെ മനസ്സുകളിൽനിന്നു സ്വാതന്ത്ര്യത്തിന്റെയും അഭിമാനത്തിന്റെയും രശ്മികൾ തേഞ്ഞുമാഞ്ഞു പോവുന്നു. ഈ ഘട്ടത്തിൽ, മേവാഡിന്റെ രജതശൃംഗംമാത്രം, സ്വാതന്ത്ര്യപ്രകാശം പൂശിയിരിക്കുകയോ? എന്നാണു മഹാരാജാവിനു കണ്ണുകടി സഹിക്കുന്നില്ലായിരിക്കാം? ഇന്ന് ഏതു കെങ്കേമനായ രജപുത്രന്റെയും തലയിൽ കിരീടമില്ല. നിങ്ങളുടെയെല്ലാം ശിരസ്സുകൾ, ഇന്നു നഗ്നങ്ങളാണ്! ഈ സ്ഥിതിയിൽ മീവാരരാജാവിന്റെ ശിരസ്സിൽ മാത്രമായി സ്വാതന്ത്ര്യമകുടം കിടന്നു തിളങ്ങുകയോ? ഇതു് ഒരിക്കലും കൂടാത്തതാണ്. ആ കിരീടത്തിന്റെ രത്നപ്രഭ നിങ്ങളുടെയെല്ലാം കണ്ണിൽ സൂചി തറയ്ക്കുന്നു. എന്നാലൊന്നു മാത്രം—റാണാ അമരസിംഹൻ നിങ്ങളെയല്ല, ഈ വിവാഹകാര്യത്തിൽ നിങ്ങളുദ്രോഹത്തെയാണ് വഞ്ചിച്ചതു്.

ഗജ—ദൂതാ, താൻ കുറെ കവിയുന്നു, മഹാരാജ ഗജസിംഹന്റെ മുഖത്തു നോക്കി ഇമ്മാതിരി വാക്കു പറയാൻ നിനക്കു ധൈര്യം വന്നു? എടോ തന്റെ അമരസിംഹൻ ഇത്ര വലിയ പ്രമാണിയാണെങ്കിൽ ഒന്നാണു ചെയ്യേണ്ടതു്. ഇരുപതിനായിരം രജപുത്രന്മാരെയും ഡില്ലിസാമ്രാട്ടിനെയും ജയിച്ചു ഭാരതവർഷം അടക്കി ഭരിക്കട്ടെ. എന്നാലയാളുടെ വിഡ്ഢിത്തത്തിനു് അർത്ഥമുണ്ട്.

അരുണ—ഈ വിഡ്ഢിത്തം ക്ഷത്രിയനു ഭൂഷണമാണ്, നിങ്ങൾ പറഞ്ഞതു വാസ്തവം. നാടിന്റെ മാനം രക്ഷിക്കാൻ അത്രയും വിഡ്ഢിത്തം നിങ്ങൾക്കുണ്ടായില്ല. അതെനിക്കുറപ്പുണ്ട്. എടോ ദൂതൻ അവദ്ധ്യനാണ്—എന്നു സ്മൃതിയില്ലെങ്കിൽ—

അരുണ—ഇമ്മാതിരിയും നിങ്ങളുടെ ബുദ്ധിയുണ്ട്? ദൂതൻ അവധ്യനാണെന്നു നിങ്ങളോടു പറയുന്നതു കേട്ടു മനസ്സിലാകി? ആൾ വലിയ ധൎമ്മിഷ്ഠൻതന്നെ.

ഗജസിംഹ—എടാ, ഞങ്ങളുടെ ധൈൎയ്യത്തിനും ക്ഷമയ്ക്കും ഉണ്ട് ഒരതിര്! മതി, മതി, നിന്റെ മഹാരാജാവിനോടു ചെന്നു പറയൂ ജോധപുരി മഹാരാജാവിന് ഈ വിവാഹബന്ധം സമ്മതമല്ല എന്ന്.

അരുണ—മഹാരാജാവേ, എന്നാൽപ്പിന്നെ (മടങ്ങി) ഒരു വാക്കുകൂടി പറയാനുണ്ട്; ഹന്ത! താങ്കൾ ദക്ഷിണാത്യയിലെ പല പല രാജ്യങ്ങളും ജയിച്ചിരുന്നു എന്നു കേട്ടിട്ടുണ്ട്. അടുത്തു മേവാഡിലെല്ലാം ഒന്നിറങ്ങാൻ ഭാവമുണ്ടെന്നു കേട്ടു. എന്നാലിതാ ഞാൻ താങ്കളെ മേവാഡിലെ സമരസത്രത്തിനു ക്ഷണിച്ചുകൊള്ളുന്നു. ബന്ധുജനസമേതം വന്നു വേണ്ടതു പ്രവൎത്തിപ്പാനപേക്ഷ.

(അരുണൻ പോവാൻ ഭാവിക്കുന്നു.)

ഗജസിംഹ—സാവധാൻ! എന്നാലിനി പോകാൻവരട്ടെ; എടോ ദൂത നമുക്കൊരുമിച്ചു പോവാം.

അരുണ—എന്നെ നിങ്ങൾ തടവിലിടുവാൻ ഭാവമാണോ?

ഗജ—അതെ; അമരസിംഹ, ഈ തെമ്മാടിയെ പിടിച്ചുകെട്ടു. കൽത്തുറുങ്കിൽ കൊണ്ടുപോയി ഇടുക.

അമര—ഇതെന്താണച്ഛാ? ദൂതനല്ലേ ഇവൻ? ദൂതവധം ക്ഷത്രിയന് ആവാമെന്ന് അച്ഛൻ ഏതു് ഏട്ടിലാണു കണ്ടതു്?

ഗജ—അമരസിംഹ! ഞാൻ നിന്റെ അടുത്തു ധൎമ്മാധൎമ്മവിവേകം പഠിക്കാൻ വന്നില്ല. പറഞ്ഞതു കേൾക്കാൻ ഭാവമുണ്ടോ? ഈ തെമ്മാടിയെപ്പിടിച്ചു കെട്ടിത്തടവിലിടുക.

അമര—ഞാനീയന്യായപ്രവൃത്തി ചെയ്യില്ല.

ഗജ—(സക്രോധം) നീയെന്റെ വാക്കു കേൾക്കാതിരിക്കുന്നോ? പടുമൂൎഖ—അമര, നീയെന്റെ സീമന്തപുത്രനാണു്;

നല്ലവണ്ണം ഓൎത്തു സംസാരിച്ചോ. നീ ഈ പ്രവൃത്തി ചെയ്യില്ലെങ്കിൽ നിനക്കു രാജ്യമില്ല, രാജ്യം ഇളയമകൻ യശോവന്തസിംഹനു പോവും. ആലോചിച്ചു പ്രവൎത്തിച്ചോ.

അമ—നിങ്ങളുടെ രാജ്യം നിങ്ങൾക്കുതന്നെയിരിക്കട്ടെ; ഈ സിംഹാസനം നിറയെ മൊഗളന്റെ കാൽപ്പൊടിയാണ്. ഇതിലിരിക്കാൻ എനിക്കിഷ്ടമില്ല. മൊഗളന്റെ ചെരിപ്പു ചുമന്നു നടക്കുന്ന പ്രവൃത്തിക്ക് എനിക്കു കഴികയില്ല.

ഗജ—ശരി. നന്നായി. ഈ ഘോരാപരാധത്തിനു ഞാൻ നിനക്കു മരണപൎയ്യന്തം ശിക്ഷ വിധിച്ചിരിക്കുന്നു; നിന്നെ ഞാൻ രാജ്യഭ്രഷ്ടനാക്കിയിരിക്കുന്നു.

അമ—ഇതാ, ഈ നിമിഷത്തിൽ ഞാൻ യാത്രയായി.

[അമരസിംഹൻ പോവുന്നു.]

ഗജസിംഹൻ—(ഇത്തിരിനേരം ചിന്തിച്ച്) പൊയ്ക്കോളൂ, എടോ ളൂ, പൊയ്ക്കോളൂ. തന്നെ ഞാൻ വിട്ടയച്ചിരിക്കുന്നു!

---

രംഗം 4.

(സ്ഥലം—മഹാബത് ഖാന്റെ ഗൃഹത്തിന്റെ പൂമുഖം):

(സമയം—രാത്രി.)

(മഹാബത് ഖാൻ തനിച്ചിരിക്കുന്നു)

മഹാബ—ഞാനവളെ മനസ്സുകൊണ്ട് പണ്ടേ ഉപേക്ഷിച്ചു കഴിഞ്ഞിരിക്കുന്നു; പിന്നെയുമെന്താണ് അതേ വിചാരം എന്റെ ഹൃദയത്തെ ശല്യപ്പെടുത്തുന്നത്. പ്രേമവിഹ്വലമായ, അവളുടെ ആ കോമളമുഖം ഇന്നും എന്റെ ഹൃദയത്തിൽ പ്രതിഫലിച്ചു കാണുന്നു. ഞാനോ അനാസ്ഥനായ വെറും ചിപ്പിയായിരിക്കുന്നതിനുള്ളി· ഞാനെന്തിനവളുടെ പ്രേമലേഖനം എടുത്തു വലിച്ചെറിഞ്ഞു? ആ പവിത്രചാരിത്രം—ആ ദിവ്യ കമനീയരൂപം ഇവയെന്റെ മുറ്റത്തു വന്നു നിന്നു.

മ്പോൾ ഞാൻ അപമാനിച്ചയച്ചു! ഞാനെന്തു മനുഷ്യനാ? അവളുടെ അച്ഛനോടുള്ള അസഹ്യവൈരത്തിന്റെ ഒരാവരണത്തിൽക്കൂടി ആ ഉജ്ജ്വലപ്രേമം, ഇളംപുഞ്ചിരിതൂകിനില്ക്കുന്നതു ഞാൻ കണ്ടില്ല! എന്റെ ആ പ്രേമസർവ്വസ്വത്തെ—എവിടെ വെച്ചിട്ടെങ്കിലും—ഒരു നോക്കു കണ്ടുകിട്ടിയിരുന്നെങ്കിൽ—ഹാ! ഞാൻ തീർച്ചയായും സാഞ്ജലിബന്ധം അവളുടെ കാൽക്കൽ വീഴുമായിരുന്നു; മാപ്പിനിരക്കുമായിരുന്നു!

(കാവൽക്കാരൻ വരുന്നു)

കാവൽക്കാരൻ — മഹാരാജ ഗജസിംഹൻ മുഖം കാണിക്കാൻ വന്നുനില്ക്കുന്നു.

മഹാബത് — ഗജസിംഹൻ? ജോധപുരിരാജാവായ ഗജസിംഹൻ?

കാവ — അതെ, യജമാനനേ!

മഹാ — ശരി; (പോവുന്നു) വരാൻ പറയൂ—

മഹാബത് — ഗജസിംഹനിവിടെ എന്താണു കാര്യം? ശിവ; മൊഗളന്റെ ചെരിപ്പുചുമന്നു നടക്കുന്ന നീചൻ! ഇതാ, എത്തി.

(ഗജസിംഹൻ വരുന്നു).

ഗജസിംഹ — വന്ദനം.

മഹാബത് — വന്ദനം! എന്താണീ ചാളയിലേക്കു എഴുന്നള്ളിയതാവോ?

ഗജസിംഹ — ചക്രവർത്തി തിരുമനസ്സിൽനിന്നു കല്പിച്ചയച്ചിരിക്കുന്നു; ഇത്തവണ മഹാബത് ഖാൻതന്നെ, മേവാഡ് യുദ്ധത്തിനു പോവണമെന്നു കല്പിച്ചയച്ചിരിക്കുന്നു.

മഹാബത് — ഉവ്വോ?

ഗജസിംഹ — ഉവ്വ്.

മഹാബത് — ഞാനെത്ര തവണയായി പറയുന്നു എന്നെ മേവാഡിലേക്കു മാത്രം അയക്കരുതെന്നു എങ്കിലും അദ്ദേഹം ഈ അപേക്ഷയെ നിരസിക്കുന്നു.

ഗജസിംഹ — മൊഗൾസൈന്യം ഇത്തവണയും മേവാഡിനോടേ

ററു തോററു. ബാദ്ഷാവിനു വലിയ ആധിയായിരിക്കുന്നു; അദ്ദേഹത്തിൻെറ ശുദ്ധകീർത്തിക്കു പററിയ ; ഈ ചളി കഴുകിക്കളയാൻ, ഒരൊററ ആളെ അദ്ദേഹം കാണുന്നുള്ളൂ. മഹാബത് ഖാൻ!

മഹാബത്—നിങ്ങളെന്തൊക്കെയാണു പുലമ്പുന്നതു്?

ഗജസിംഹ—ഇതു ഞാൻ പറയുന്നതല്ല; പരക്കെയുള്ള അഭിപ്രായമാണിതു്.

മഹാബത്—ഉം—എന്താണു്?

(പൂമുഖത്തു ഉലാത്തുന്നു.)

ഗജസിംഹ—ഇത്തവണ നിങ്ങൾ തീച്ചയായും മേവാഡ് യുദ്ധത്തിൽ വാളെടുക്കണം; മേവാഡ് നിങ്ങളുടെ ജന്മഭൂമിയാണെന്നെനിക്കറിയാം. റാണാ അമരസിംഹൻ താങ്കളുടെ സഹോദരനാണെന്നും എനിക്കറിയാം. എന്നാൽ ഒരു കൊല്ലത്തിനിപ്പുറം—എല്ലാം മാറി മറിഞ്ഞിരിക്കുന്നു. റാണാ അമരസിംഹൻ ഇന്നു് നിങ്ങളുടെ ജ്യേഷ്ഠസഹോദരനല്ല! നിങ്ങളിന്നു ഹിന്ദുവല്ല, മുസൽമാനാണു്. നിങ്ങളെന്നു ഇസ്ലാംമതം സ്വീകരിച്ചുവോ അന്നു് മുറിഞ്ഞു മേവാഡും നിങ്ങളുമായുള്ള ബന്ധം! പിന്നെന്താണിനിയും ആലോചന?

മഹാബത്—(ആലോചിച്ചു) മേവാഡ് എൻെറ ജന്മഭൂമിയല്ലെങ്കിൽ എത്ര നന്നായിരുന്നു!

ഗജസിംഹ—മേവാഡ് എന്താണു നിങ്ങളെ പിടിച്ചു മിണുങ്ങിക്കളയുമോ? ഒരൊററത്തവണ മേവാഡിലേക്കു പോയിവന്നാൽ മതി. നിങ്ങളുടെ ഈ മനോഭാവം തീരെ മാറും. നിങ്ങൾ യുദ്ധം ചെയ്യണമെന്നില്ല. രാജ്യം കണ്ടു മടങ്ങിയാൽ മതി. മേവാഡിലെ തെരുവീഥികളിൽക്കൂടി നിങ്ങൾ പോവുമ്പോൾ, നഗരവാസികൾ വിരൽ ചൂണ്ടിക്കാട്ടിപ്പറയും—അതാ പ്രതാപസിംഹൻെറ ജ്യേഷ്ഠപുത്രൻ; മതംമാറിയ ആളാണു്; വൃദ്ധന്മാർ താങ്കളെക്കണ്ടു മുഖം തിരിക്കും; ചെറുപ്പക്കാർ

തീപ്പൊരിപ്പറക്കുന്ന കണ്ണുകളോടെ താങ്കളെ നോക്കും; സ്ത്രീകൾ ജനാലകളിൽക്കൂടി എത്തിനോക്കി നിങ്ങളെ ശപിക്കും. മഹാബത്ഖാൻ, നിങ്ങൾ വിചാരിക്കേണ്ട; രജപുത്രന്മാർ ഒരിക്കൽക്കൂടി താങ്കളെപ്പിടിച്ചാശ്ലേഷിക്കുമെന്നു നിങ്ങൾ സ്വപ്നേപി വിചാരിക്കേണ്ട!

മഹാബത്—ആ!

രാജ—മരണപര്യന്തം നിങ്ങളൊരു മുസൽമാനായിത്തന്നെയിരിക്കേണ്ടിവരും; കാരണം നിങ്ങളിതുവരെ ഒരു മുസൽമാനായിരുന്ന് അവരുടെ സുഖദുഃഖങ്ങളിൽ നിങ്ങൾ പങ്കുകൊണ്ടിരുന്നു. ഞാൻ പറയുന്നതു നിങ്ങൾ ശ്രദ്ധിക്കുന്നില്ലേ?

(സന്യാസിവേഷത്തിൽ സഗരസിംഹൻ വരുന്നു.)

സഗര—മഹാബത്ഖാൻ!

മഹാബത്—ആര്? അച്ഛനോ! ഈ വേഷത്തിലെന്താണിവിടെ വരാൻ?

സഗര—ഞാനിപ്പോൾ സന്യാസം സ്വീകരിച്ചിരിക്കയാണ്.

മഹാ—അതെന്തിനാണച്ഛാ?

സഗര—മഹാബത്ഖാൻ, നിനക്കൊരു പക്ഷേ അത്ഭുതം തോന്നാം. എന്നാലെന്റെ സന്യാസത്തിൽ ഒരു അത്ഭുതവുമില്ല. ഞാൻ സന്യസിച്ചതെന്താണെന്നു നിനക്കറിയാമോ? ഞാൻ ജാതി, മതം, രാജ്യം ഇവയെല്ലാം ശേഷക്രിയചെയ്തു ജീവിതത്തിന്റെ ആദിമഘട്ടം മുഴുവൻ വൃഥാവിലാക്കി! മതം, രാജ്യം എല്ലാം മറന്നു. ഉച്ഛൃംഖലനായി കുടികഴിഞ്ഞു, അവമാനത്തിന്റെ നശ്വരങ്ങളായ ദിവാസ്വപ്നങ്ങൾ കണ്ടു. എന്നാലഹരിനിലയിൽനിന്നു ഞാൻ പെട്ടെന്നു ഞെട്ടിയുണർന്നു; കണ്ണിനു പുതിയൊരു കാഴ്ചയുണ്ടായി. എന്റെ ജീവിതത്തിന്റെ സന്ധ്യാകാലത്തു് എനിക്കിതാ കർത്തവ്യബോധത്തിന്റെ വിസ്തൃതമാർഗ്ഗം കണ്ടു കിട്ടിയിരിക്കുന്നു. ഇനി ഞാൻ പിച്ചപ്പാത്രവുമായി മൊഗലന്റെ മുമ്പിൽ ചെല്ലില്ല. ഞാൻ സന്യസിച്ചതെന്താണെന്നു നിനക്കറിയാമോ?

മഹാ—ഇല്ലച്ഛ!

സഗര—എത്രയോ സംവത്സരങ്ങൾ ഇതിനെ പിന്നിട്ടശേഷം ഇതിനിടയൊരു ദിവസം മാതൃഭൂമിയുടെ വിളി—പ്രേമമയിയും ദീനയുമായ ആ മാതാവിന്റെ അതിദൂരത്തുനിന്നുള്ള വിളി—ഞാൻ കേട്ടു. എത്ര ഗംഭീരവും, എത്ര കരുണാപൂർവ്വവും, എത്ര ഗൽഗദിതവുമായിരുന്നു ആ ആഹ്വാനം! മഹാബത്ഖാൻ നിനക്കാ പ്രേമാഹ്വാനത്തെപ്പറ്റി ചിന്തിക്കാൻകൂടി ശക്തിയില്ല! ഞാനെന്റെ പാപങ്ങൾക്കു പ്രായശ്ചിത്തം ചെയ്യുന്നുണ്ട്, നീയും നിന്റെ പാപത്തിന്നു പ്രായശ്ചിത്തം ചെയ്യണം. അതു പറയാനാണു ഞാനിന്നിവിടേയ്ക്കു വന്നിരിക്കുന്നതു്.

മഹാ—എന്റെ പാപങ്ങൾക്കു പ്രായശ്ചിത്തമോ?

സഗര—അതെ. ഞാൻ ജന്മഭൂമിയെ മറന്നു കളിച്ചു, നീ മൊഗലന്റെ ദാസ്യം പൂടി. പോരാത്തതു മ്ലേച്ഛനുമായി! നീ മതദ്രോഹംചെയ്തു. നിന്റെ പാപത്തിന്നു് അറ്റമില്ല!

മഹാ—അച്ഛാ, ഞാനൊരു പാപവും ചെയ്തതായി എനിക്കോർമ്മ വരുന്നില്ല. എന്റെ വിശ്വാസം ഇസ്ലാംമതം സത്യമാണെന്നാണ്.

സഗര—മകനേ, മഹാബത്ഖാൻ, നിനക്കീവിശ്വാസം എങ്ങിനെയാണുണ്ടായതു്. നീ ഖുറാൻ പഠിച്ചിട്ടുണ്ടു്. അതു നല്ല ഗ്രന്ഥമാണു്. വൈദികമതം അതിനെ അനാദരിക്കുന്നില്ല. ഹിന്ദുമതം അതിനോടു വാദിക്കുന്നുമില്ല. എന്നാൽ ഒന്നു ചെയ്യാൻ നീ മറന്നു. നിന്റെ പിതൃപിതാമഹന്മാരുടെ—വ്യാസൻ, കപിലൻ, ശങ്കരാചാർയ്യർ—ഈ മഹാത്മാക്കളുടെ ഗ്രന്ഥങ്ങൾ പഠിച്ചശേഷം മതിയായിരുന്നു ഈ മതമാറ്റം! ഹാ വിഡ്ഢി, അനഭിജ്ഞനായ നിനക്ക് എവിടുന്നുണ്ടായി ഈ ധർമ്മാധർമ്മബോധം! എല്ലാ മതത്തിന്റെ മൂലമന്ത്രം പ്രവൃത്തിഭേദവും ആത്മജയവുമോ, എല്ലാ മതത്തിന്റെ പരമവികാസം സർവ്വേശ്വരയോഗമോ, ആ മതത്തെ—നിന്റെ സ്വന്തം മത

ത്തെ — മറക്കുകനിമിത്തം ഹേ മഹാബത്ഖാൻ, നീയെത്ര വലിയ പാപിഷ്ഠനായിരിക്കുന്നുവെന്നു നിനക്കറിയാമോ?

മഹാ — ഇതെല്ലാം കേട്ട ഞാൻ തളൎന്നിരിക്കുന്നു! ഇനി അവിടുന്നു —

സഗര — ഞാനിന്നു മതവ്യാഖ്യാനത്തിന് പുറപ്പെട്ടിരിക്കുകകൊണ്ടു തളരും, നീ തീൎച്ചയായും തളരും, ഞാൻതന്നെ തളൎന്നുപോവുന്നു. പണത്തിന്റെ കിലുകിലശബ്ദം കേൾപ്പിക്കാത്ത ഒരു ലോകത്തിലിരുന്നു മനുഷ്യനെന്നുകൊണ്ടു ജീവിച്ചുകൂടാ, തീൎച്ചയായും ജീവിക്കാം. അന്തരമൊരു ജീവിതത്താൽ വെഷ്ളിതനായിരിക്കുകയാണു ഞാൻ! ഉന്നതാദൎശം, ഉയൎന്ന ലക്ഷ്യം ഇവയുടെ മാറാക്കമ്പിയെങ്കിലും ചുറ്റാത്ത മനുഷ്യഹൃദയമില്ല; യാദൃച്ഛികങ്ങളായ ഏതെങ്കിലും ചില സംഭവങ്ങളുടെ വിരലുകൾ തട്ടുമ്പോൾ അവ പാടുവാൻ ഇടയാവുന്നു; ആ നാദലഹരിയാൽ ഹൃദയം വിക്ഷുബ്ധമാവുന്നു, അവൻ പുനൎജ്ജന്മം ജനിക്കുന്നു. ഈ ഘട്ടങ്ങളിൽ മനുഷ്യാത്മാവ് അതിന്റെ കൂട്ടുവിട്ട് അനന്തതയിലേയ്ക്കു പറക്കുന്നു, ഈ തത്വം കല്യാണിയൊരു ദിവസം എനിക്കു പറഞ്ഞുതന്നു.

മഹാ — കല്യാണിയോ?

സഗര — അതെ; അവളൊരു ദിവസം ഇതെനിക്കുപദേശിച്ചു; ആ സ്വരം ഇന്നും വീണാനാദംപോലെ എന്റെ ചെവിയിൽ മുഴങ്ങുന്നു! മഹാബത്ഖാൻ, കല്യാണിയുടെ അച്ഛൻ അവളെ വീട്ടിൽനിന്ന് അടിച്ചു പുറത്താക്കിയ വിവരം നീയറിയുമോ?

മഹാ — അടിച്ചു പുറത്താക്കുകയോ; എന്തിന്?

സഗര — മ്ലേച്ഛനായ ഭൎത്താവിനെവെച്ചു പൂജിച്ചതിന്?

മഹാ — അച്ഛനവളെ എവിടെവെച്ചു കണ്ടു?

സഗര — ഒരു നിൎജ്ജനഗ്രാമത്തിൽ, ഇടിഞ്ഞുപൊളിഞ്ഞ ഒരു വീട്ടിൽ.

മഹാബത് — അച്ഛൻ, ഇതാണോ, നിങ്ങളുടെ ഉദാരമായ ഹിന്ദുമതം! ഹിന്ദുക്കൾക്ക് മുസൽമാന്മാരോട് ഇത്ര വൈരം? ഇത്ര

പൈശാചികൾക്കു പാതിവ്രത്യത്തെ വെച്ചു പൂജിച്ചതിനു ഒരു സാധ്വിയെ, ചവുട്ടിപ്പുറത്താക്കിയ മതം! ഞാൻ പ്രായശ്ചിത്തം ചെയ്യണം. ഇല്ലേ? ഉവ്വ്; ഞാൻ പ്രായശ്ചിത്തം ചെയ്യും. തീൎച്ചയായും ചെയ്യും. എന്നാൽ മുസൽമാനായതിനല്ല; മുസൽമാനാവും മുമ്പു കുറച്ചുകാലം ഹിന്ദുവായിരുന്നു പോയില്ലേ, അതിനാണു ഞാൻ പ്രായശ്ചിത്തം ചെയ്യുക; ഈ നികൃഷ്ടമതത്തിന്റെ കുമാൎഗ്ഗത്തിൽക്കൂടി, നടന്നുപോയതിനു തീൎച്ചയായും ഞാൻ പ്രായശ്ചിത്തം ചെയ്യും.

സഗര—എന്താണിതു് മഹാബത് ഖാൻ?

മഹാബത്—കുറച്ചുമുമ്പുവരെ, ഹിന്ദുക്കളോടു ദയയും സ്നേഹവും എനിക്കുണ്ടായിരുന്നു. ഈ നിമിഷംമുതൽ ഞാനതിന്റെ അടിവേരു് പുഴക്കിക്കളഞ്ഞിരിക്കുന്നു. ഇന്നുമുതൽ എന്റെ ഓരോ രോമവും മുസൽമാനാണു്! അച്ഛാ, ഞാൻ അധികം സംസാരിക്കാത്തവനാണെന്നും, മഹാബത് ഖാന്റെ പ്രതിജ്ഞ അചലമാണെന്നും അങ്ങേക്കറിവുള്ളതാണു്.

സഗര—മഹാബത് ഖാൻ!

മഹാബത്—എന്റെ സ്വഭാവം, അച്ഛനറിയാം; അങ്ങയുടെ യുക്തിയും, ഉപദേശവും അതാ ആ തോട്ടിൽ കിടക്കുന്നു!

[മഹാബത് ഖാൻ പോവാൻ ഭാവിക്കുന്നു].

സഗര—നീയിത്രത്തോളം അധഃപതിക്കാനാണു ഭാവമെങ്കിൽ പോവൂ; പോയിവരുന്നോളൂ; നരകത്തിന്റെ അന്ധകൂപത്തിൽ ചാടിച്ചത്തോളൂ! മ്ലേച്ഛ, വിധൎമ്മികുലാംഗാര! [സഗരസിംഹൻ പോവുന്നു]. മഹാബത് ഖാൻ മന്ദഗമനത്തോടെ ഉലാത്തുന്നു [ഇതിനിടയ്ക്കു്]

മഹാബത്—എന്തൊരു വാക്ക്! എന്തൊരു വിദ്വേഷം! എന്തൊരു നിൎദ്ദാക്ഷിണ്യം! വെറുതെയല്ല! ഹിന്ദുക്കളുടെ മുസൽമാന്മാരുടെ കാലടിച്ചുവട്ടിൽ ഈ വൎഗ്ഗം ചതഞ്ഞരഞ്ഞുപോകുന്നതു്? അതിലത്ഭുതവുമില്ല. മുസൽമാന്മാൎക്കീവൎഗ്ഗത്തോടിത്രവെ

കം തോന്നുന്നതിലും തെല്ലുതത്വമില്ല. ഇതാണോ ആ ഉദാരവും സർവ്വോൽകൃഷ്ടവുമായ ഹിന്ദുധർമ്മം? മറ്റൊന്നായാലെന്താണ്; ഉദാരമായ ഇസ്ലാംമതം, വിധർമ്മിയായ സഹോദരനെ സാദരം പിടിച്ചാശ്ലേഷിക്കുന്നു; എന്നാൽ ഹിന്ദുമതമോ, ദിവ്യർഷിയായാലും വേണ്ടില്ല, വിധർമ്മിയെ ദൂരത്തു വരവെച്ചു നിർത്തുന്നു! എന്തൊരു മൗഢ്യം; എന്തൊരഹങ്കാരം! എന്തൊരു മൂഢ്! ഈ ദുരഹങ്കാരം തീവെച്ചു ചാമ്പലാക്കിയാലല്ലാതെ ഗുണവും വരാനില്ല. [ഗജസിംഹനോട്] ഞാൻ മേവാഡ് യുദ്ധത്തിന്നു പോവുന്നു; പറയുവിൻ; മഹാബത്ഖാൻ യുദ്ധത്തിന്നു പോവാൻ ഒരുക്കമാണെന്നു ചക്രവർത്തിയോടു ചെന്നുപറയുവിൻ! (ഗജസിംഹൻ സാശ്ചര്യം നോക്കുന്നു).

മഹാബത്—എന്താണു മഹാരാജാവേ, ഇത്ര അത്ഭുതപ്പെട്ടു നോക്കുന്നതു? ഞാൻ മേവാഡിനെ ആക്രമിക്കുന്നതു എന്തിനാണെന്നു നിങ്ങൾക്കറിയാമോ?

ഗജസിംഹ—നിങ്ങൾ ചക്രവർത്തിയുടെ കീഴിൽ ഒരു ശമ്പളക്കാരനാണ്! അത്—

മഹാബത്—അല്ലല്ല; അതുകൊണ്ടല്ല. ഹിന്ദുമതത്തെ—ദുരഹങ്കാരം നിറഞ്ഞ ആ ഹിന്ദുമതത്തെ—തീവെച്ചു, കരിച്ച് ചാമ്പലാക്കുവാനാണു ഞാൻ മേവാഡിലേക്കു പോവുന്നതു; അതിനെ വെട്ടി തുണ്ടുതുണ്ടാക്കിയിടാനാണു മേവാഡിലേക്കു പോവുന്നതു. നിങ്ങളുടെ വർഗ്ഗത്തെ നാമാവശേഷമാക്കാനാണു ഞാൻ മേവാഡിലേക്കു പോവുന്നതു—അറിയിക്കുവിൻ. ചെന്നു വിവരം തിരുമനസ്സറിയിക്കുവിൻ! [ഗജസിംഹൻ വന്ദിച്ച് ഒരു വഴിക്കും മഹാബത്ഖാൻ മറ്റൊരു വഴിക്കും പോവുന്നു].

---

രംഗം 5.

[സ്ഥലം—ജഹാംഗീറിന്റെ ദർബാർ.]

(സമയം—പ്രഭാതം.)

[ചക്രവൎത്തി ജഹാംഗീറും, സാമന്തരും, ഹിദായത്താലിയും].

ജഹാംഗീർ—ഈ തോൽവി മരണപൎയ്യന്തം ഞാൻ മറക്കില്ല. എന്താണ പൎവേജ് അവസാനം ചെയ്യുന്ന്. അവന് ഇത്ര ശക്തികൂടി ഉണ്ടായില്ലേ; അവനെങ്ങിനെ, എന്തുകൊണ്ടു തോററു?

ഹിദായ—രാജകുമാരനു താൻ തോല്ക്കണമെന്നുണ്ടായിരുന്നില്ല; അക്കാൎയ്യം എനിക്കുറപ്പുണ്ട്.

ജഹാംഗീ— നിങ്ങളെക്കൊണ്ടൊക്കെ ഒന്നിനുമാവില്ല; നിങ്ങളാരും ഒരു വ്യാധിക്കുള്ള മരുന്നുകളല്ല;

ഹിദായ—അങ്ങ് അരുളിച്ചെയ്യുന്ന് എത്രയോ വാസ്തവമാണ്.

ജഹാംഗീ—ഹിദായത്താലി, നിങ്ങൾ യുദ്ധത്തിൽ തടവുപുള്ളിയായി പിടിക്കപ്പെട്ടു; എന്നോ ആ റാണാവിന്റെ ദയകൊണ്ടു നിങ്ങളെ വിട്ടയച്ചു. അബ്ദുല്ല, ആൺകുട്ടി! അവൻ നിന്നു പൊരുതി വീരചരമടഞ്ഞു! നിങ്ങൾക്ക യുദ്ധത്തിനുപോയിട്ടു, മരിക്കാനുംകൂടികഴിഞ്ഞില്ല!

ഹിദായ—വാക്കമാത്രം പോരല്ലോ. ഞാൻ യുദ്ധത്തിനു പോയി മരിച്ചു മടങ്ങണമെന്നു തീൎമ്മാനിച്ചു, എന്നാലെന്തു ചെയ്യട്ടെ. എന്റെ ബീബിക്ക ഞാൻ മരിക്കുന്നതിൽ ലവലേശം ഇഷ്ടമില്ല.

ജഹാംഗീ—മതി; മതി. മിണ്ടാതിരി!

[സഗരസിംഹൻ വരുന്നു].

ജഹാംഗീർ—ഇതാ, രാജാസഗരസിംഹൻ വരുന്നു; രാജാ സ്വാഹേബ്!

സഗര—ജഹാപനാഹ്!

ജഹാംഗീ—നിങ്ങളെ മെവാഡിലെ രാജാവാക്കി ചിറ്റൂരിലേക്കയച്ചു; നിങ്ങളുടെകോട്ട റാണാ അമരസിംഹനു വിട്ടുകൊടുത്തു എന്നു കേട്ടു.

സഗര—ഉവ്വ്, ഞാൻവിട്ടുകൊടുത്തു.

ജഹാംഗീർ—ആരുടെ കല്പനപ്രകാരം?

സഗര—ഇതിനാരുടെ കല്പനയും ആവശ്യമില്ല.

ജഹാംഗീർ—എന്തുകൊണ്ട്?

സഗര—ന്യായപ്രകാരം റാണാ അമരസിംഹനാണ് ചിറ്റൂർ കോട്ടക്കവകാശി. അതുകൊണ്ടുതന്നെ?

ജഹാ—ഓഹോ, അങ്ങിനെ വിചാരിച്ചു ഇല്ലേ?

സഗര—നിശ്ചയമായും അക്ബർ ബാദ്ഷാ ചിറ്റൂർക്കോട്ടയെ കീഴടക്കിയതു ധർമ്മയുദ്ധത്തിലല്ല, അദ്ദേഹം ജയമല്ലനെ ചതിച്ചു കൊന്നു.

ജഹാ—മഹാരാജാവേ, തങ്ങളെന്നുമുതൽക്കാണിങ്ങിനെ ന്യായം പറയാൻ പഠിച്ചതു്?

സഗര—ആ പുതിയ വെളിച്ചം കണ്ട ദിവസം മുതല്ക്കു്?

ജഹാംഗീർ—പുതിയ വെളിച്ചം കണ്ടുവോ?

സഗര—ഉവ്വ്, ഞാൻ ഒരു പുതിയ പ്രകാശം കണ്ടു. എന്റെ കണ്ണിനെ മറച്ചിരുന്ന ഒരു തിരിശ്ശീല പെട്ടെന്നു നീങ്ങി; ഭഗവാൻ ശ്രീരാമചന്ദ്രന്റെ കാലംമുതൽ ഇക്കഴിഞ്ഞ കാലംവരെയുള്ള ചരിത്രം, എന്റെ കൺമുമ്പിൽക്കൂടി കടന്നുപോയി. ഞാനിവ പ്രത്യക്ഷമായി കണ്ടു—ബാപ്പാറാവുവിന്റെ, വിജയ കഥകൾ, സഗരസിംഹന്റേയും ചൂഡാജിയുടേയും ജീവിതസമർപ്പണം! കുംഭന്റെ ധൈര്യം; ഇതൊന്നും പോരാ, സൂര്യോദയത്തിനു മുമ്പുള്ള ദിവ്യപ്രകാശത്തിനുള്ളിൽക്കൂടി—പ്രതാപസിംഹന്റെ—എന്റെ സ്വന്തം സഹോദരനായ പ്രതാപസിംഹന്റെ—ആ വീരഖഡ്ഗം ധഗധഗാൽക്കാരത്തോടുകൂടി കിടന്നു മിന്നുന്നതു ഞാൻ കണ്ടു. ലജ്ജകൊണ്ടു എന്റെ ശിരസ്സു തനിയെ താണു!

ജഹാംഗീർ—പിന്നെ എന്തുണ്ടായി?

സഗര—ഞാനും ആ പരമ്പരയല്ലേ; ആ രക്തംതന്നെയല്ലേ എന്റെ ഞരമ്പുകളിൽ കൂടി ഓടുന്നതു്? എന്നൊരു വിചാരം മിന്നൽ വേഗത്തിലുദിച്ചു! മ്ലേച്ഛദാസ്യം മൂടി, കുലദ്രോഹം മ

ള്ള കഥ എന്റെ സർവ്വാംശവും തളർത്തി! എങ്കിലും വിശ്വാസവും ശാന്തിയും ഞാൻ കൈവിട്ടില്ല. ഞാനതിൽ പിന്നീടു പല വീരോചിതകൃത്യങ്ങളും ചെയ്തു. ഇതിനെല്ലാററിനും പുറമെ, ഞാനൊരു ദിവസം മറെറാരുകാഴ്ച കണ്ടു.

ജഹാംഗീർ—എന്തുകാഴ്ചയാണതു്, താങ്കൾ കണ്ടതു്?

സഗര—ഇതു പുരാണമല്ല. ഇതു് ഇതിഹാസവുമല്ല. എന്റെ പുത്രി—മൊഗളരുടെ കിംകരനായ എന്റെ പുത്രി—തന്റെ ജന്മഭൂമിയുടെ—മൊഗളരതിന്റെ സ്വാതന്ത്ര്യമകുടം നിലത്തു ചവുട്ടിയുതിട്ടാൻ ഉറച്ചു് ശ്രമിക്കുമ്പോ, അവളുടെ ആ ജന്മഭൂമിയുടെ മാനം രക്ഷിക്കാൻ രാപ്പകൽ അലഞ്ഞു നടക്കുന്നതു ഞാൻ കണ്ടു. കീറിപ്പറിഞ്ഞ വസ്ത്രവുമുടുത്തു, അലഞ്ഞു നടക്കുന്നതു ഞാൻ കണ്ടു. എന്റെ കണ്ണുകളിൽ വെള്ളം നിറഞ്ഞു. എന്റെ തൊണ്ട വററി. ലജ്ജ, ചിന്ത, സ്നേഹം ഇവയാൽ എന്റെ ഹൃദയം നിബിഡമായി! എനിക്കു സഹിക്കാൻ കഴിയാതായി. ഞാൻ ചിററൂർകോട്ട എന്റെ സഹോദരപുത്രനു വിട്ടുകൊടുത്തു, നേരെ ഇങ്ങോട്ടു പോന്നു!

ജഹാംഗീ—നിങ്ങൾ മരിക്കാനൊരുങ്ങി വന്നിരിക്കയാണെന്നു തോന്നുന്നു.

സഗര—അതെ. ഇന്നു ഞാൻ കല്പിച്ചുകൂട്ടി മരിക്കാനൊരുങ്ങീട്ടാണു് ഇങ്ങോട്ടു പോന്നിരിക്കുന്നതു്. എന്നാൽ ഞാൻ അന്നു പുതിയൊരു പാഠംപഠിച്ചു.

ജഹാംഗീ—എന്തു പാഠമാണതു്?

സഗര—ത്യാഗം, ആത്മത്യാഗം! ചക്രവർത്തി ലോകത്തിൽ രണ്ടു സാമ്രാജ്യങ്ങളുണ്ടു്; ആദ്യത്തേതിന്റെ പേരു സ്വാർത്ഥം, മറേറതിന്റെ പേരു ത്യാഗം! ഒന്നിന്റെ പിറവി നരകത്തിൽനിന്നു, മറേറതിന്റെ ജനനം സ്വർഗ്ഗത്തിൽനിന്നു്. ഒന്നിന്റെ രാജാവു പിശാചു്, മറേറതിന്റെ ചക്രവർത്തി സർവ്വേശ്വരൻ. ഞാനിതുവരെ പിശാചിന്റെ നാട്ടിൽ താമസിച്ചു, എന്നാലാ

ദിവസം ഞാൻ ത്യാഗത്തിൻെറ രാജ്യം കണ്ടു—അവിടെ ചില പുഷ്പങ്ങളുണ്ട്; ബുദ്ധൻ, ക്രിസ്തു, ഗൌരാംഗൻ! ആ രാജ്യത്തിൽ ചില നിയമങ്ങളുണ്ട്; സ്നേഹം, ഭക്തി! അവിടെ ശിക്ഷകളുണ്ടു; ശുശ്രൂഷ, ദയ! സമ്മാനങ്ങളുണ്ട്; അനുകമ്പ, അർപ്പണം! അന്നത്തെ ദിവസം ഞാൻ ആ നാട്ടിലെ പ്രജയായി! ഞാനീ വയസ്സുവരെ എൻെറ കൈകൊണ്ടു വാൾ തൊട്ടിരുന്നില്ല. എന്നാൽ ആത്മരക്ഷണാർത്ഥം അന്നു ഞാൻ വാളെടുത്തു. അന്നത്തെ ഖഡ്ഗപാതം ഖഡ്ഗപാതമായിട്ടല്ല, പുഷ്പവർഷമായിട്ടാണെനിക്കു തോന്നിയത്.

ജഹാംഗി—പിന്നെന്തുണ്ടായി?

സഗര—പിന്നീട് ആത്മത്യാഗം വഴിക്കു പാപനിവൃത്തി വരുത്താൻ നോക്കിക്കൊണ്ടിരുന്നപ്പോൾ, ഞാൻ ഒരു കാലത്തു വലിയ മരണഭയമുള്ളവനായിരുന്നു, എന്നാൽ ഇന്നു ഞാനതിനെ സ്വാഗതം ചെയ്യുന്നു. പൂർണ്ണഹൃദയത്തോടുകൂടി സ്നേഹിക്കുന്നവന്—ആത്മത്യാഗം ചെയ്യുന്നവന്—മരണഭയമെവിടെ?

ജഹാംഗീർ—ശരി, എന്നാൽ മരിക്കാനൊരുങ്ങിക്കൊള്ളൂ.

[ജഹാംഗീർ ക്രുദ്ധനായി ഖഡ്ഗം കാട്ടുന്നു.]

സഗര—എന്നെ പിടിക്കാൻ മററാരും അദ്ധ്വാനിക്കേണമെന്നില്ല, ഞാൻതന്നെയായിക്കൊള്ളാം.

[അരയിൽ തിരുകിയിരിക്കുന്ന കഠാരയെടുത്തു മാറത്തു കുത്തിത്തുറന്നു, നിലത്തു വീണു പിടയുന്നു.]

ഞാനെൻെറ പാപത്തിനു പ്രായശ്ചിത്തം ചെയ്തിരിക്കുന്നു, പ്രായശ്ചിത്തം, ഇതാ ചുടുചുടുന്നനെയുള്ള ഈ ജീവരക്തം!

---

## നാലാമങ്കം.

(സ്ഥലം—ഉദയസാഗരൻെറ തീരം.)

(സമയം—നിലാവുള്ള രാത്രി.)

(അമരസിംഹൻ സിംഹാസനത്തിലിരിക്കുന്നു, തിരമാലകളുടെ ഗീതം കേട്ടുകൊണ്ടിരിക്കുന്നു. അടുത്ത് ഒരു മരത്തിൽ ഒരു ക

യിൽ പാടുന്നു; റാണാ കണ്ണടച്ചു പികഗീതിയും കേട്ടുകൊണ്ടിരിക്കുന്നു; അധികം ദൂരത്തല്ലാതെ ചില സ്ത്രീകൾ പാടുന്നു.)

റാണാ—പാട്ടിലും കൂത്തിലും മുങ്ങിക്കിടക്കുന്ന ചിലർ ഈ ലോകത്തിലുണ്ട്. ദുഃഖസമയത്തു ഭൂകമ്പമുണ്ടായാൽക്കൂടി അവരറിയില്ല. എന്താണീലോകം! മനുഷ്യന്റെ ബാലിശബുദ്ധിക്കു കളിക്കാൻ ചില കളിപ്പാട്ടങ്ങളിട്ടു കൊടുക്കുന്നു. അങ്ങിനെ ചില നേരംപോക്കുകളും ഇല്ലായിരുന്നില്ലെങ്കിൽ ഈ ചുട്ടമരുഭൂമിയിൽക്കൂടി ആർ നടക്കും? അതാ മാനസി എത്തി!

(മാനസി വരുന്നു.)

മാനസി—അച്ഛാ, ഇവിടെയിരിക്കാൻ തുടങ്ങീട്ട് എത്ര നേരമായി? പോവാം, നമുക്കു കൊട്ടാരത്തിലേക്കുതന്നെ പോവാം, ഇവിടെ മഞ്ഞു വീഴുന്നു.

റാണാ—ഇതാ നില്ക്കൂ; ഞാനും വരാം; ഉദയസാഗരത്തിന്റെ ഇളങ്കാററു മനസ്സിനെ കുളുർപ്പിക്കുന്നു മാനസി.

മാനസി—ഉവ്വ്; കുളുർപ്പിക്കുന്നു.

റാണാ—ഈ ലോകം ശൂന്യമാണെന്നു നിനക്കെപ്പോഴെങ്കിലും തോന്നാറുണ്ടോ?

മാനസി—ലോകം ശൂന്യം?

റാണാ—അതെ, ലോകം മുഴുവനും ശൂന്യം; മനുഷ്യനു ചിന്തിച്ചു ഋഷിയായിക്കൂടാ. ഉയർന്ന് അമാത്യനായിക്കൂടാ, അതാണു ദൈവേച്ഛ. നോക്കൂ, അതിനാണ് ഇന്ദ്രജാലം കാണിച്ചു മയക്കുന്നതു്?

മാനസി—എന്റെ ദൃഷ്ടിയിലീലോകം ശൂന്യമല്ല; ഇതു ഭയങ്കരവുമല്ല.

റാണാ—ഈ നിലാവുള്ള രാത്രിയെ നോക്കൂ! ഈ തിരമാലകളുടെ മധുരഗീതം കേൾക്കുക. ഈ അലകളുടെ ഇളംതെന്നലാസ്വദിക്കുക. ഈ വക ദിവ്യാനന്ദത്തിൽ—മാതാവിന്റെ സമാശ്ലേഷസുഖത്തിൽനിന്ന്—വിടുർത്തി, മനുഷ്യനെ നീചങ്ങളും ക്ഷണി

കങ്ങളുമായ ക്ഷുദ്രസുഖങ്ങൾ പിടിച്ചു വലിക്കുന്നു. മകളേ, ഞാ നീയന്ധകാരം നിറഞ്ഞ ലോകത്തെയുപേക്ഷിക്കും, ഇതി നെ ചവുട്ടിത്തള്ളും. ഇതെന്താണ്; ഐന്ദ്രജാലം!

മാനസി—ശരി; ഈ ലോകം ഐന്ദ്രജാലമായിരിക്കാം. ഒരു വി ശേഷണം കൂടി ചേർക്കണം; മധുരമായ ഐന്ദ്രജാലം! ഹാ, ഈ ബാഹ്യപ്രകൃതിയുടെ മുഖം എത്ര സുന്ദരമായിരിക്കുന്നു, അ തിന്റെ ഹൃദയം എത്ര മാർദ്ദമായിരിക്കുന്നു! ഗ്രീഷ്മത്തിന്റെ അസഹ്യതാപം ഭൂമിയെയിട്ടു വരട്ടുമ്പോഴേയ്ക്കു, ആകാശത്തുനി ന്ന് ആട്ടഹാസിച്ചുംകൊണ്ടു വർഷർത്തു വന്നണയുന്നു. ഹേമന്ത ത്തിന്റെ ഹിമവേധകംകൊണ്ടു ഭൂമുഖം കോച്ചിവലിക്കുമ്പോൾ വസന്തത്തിന്റെ മൃദുഹസ്തപല്ലവം, ആ ആവരണത്തെ പെ ട്ടെന്നു വലിച്ചു കീറിയിടുന്നു. പകലത്തെ ജീവിതസമര ത്തിൽ നാം കിടന്നുറങ്ങുമ്പോൾ—പ്രേമമയിയായ രാത്രി, മാ താവെന്നപോലെ നമ്മുടെ എരിപൊരികൊള്ളുന്ന ശിരസ്സുക ളെ തന്റെ മടിത്തടത്തിൽ ചായ്ക്കുന്നു. ഇതുകൊണ്ടൊന്നും ആയില്ല; പ്രകൃതിയുടെ ഭയകതിരില്ല.

റാണാ—അതിന്റെ അതിരെവിടെയാണ്?

മാനസി—മനുഷ്യന്റെ ചിന്താലോകത്തിൽ. അച്ഛാ അതാ ആ താമരക്കുളത്തിലെയ്ക്കൊന്നു നോക്കൂ.

റാണാ—ഉവ്വ് മകളേ, ഞാൻ നോക്കുന്നുണ്ട്.

മാനസി—ആ ചെന്താമരക്കുളത്തിൽ പൂനിലാവു പൊഴിയുന്നതു കണ്ടെന്നില്ലേ?

റാണാ—ഉവ്വ്.

മാനസി—അച്ഛനതിനെ പിടിക്കാൻ കഴിയുമോ?

റാണാ—എന്തിനെ?

മാനസി—താമരക്കുളത്തിൽ കൊഞ്ചിക്കുഴഞ്ഞു കളിക്കുന്ന ആ പൂ നിലാവിനെ, തിരമാലകൾ തമ്മിൽതമ്മിൽ മുട്ടിമുട്ടുമ്പോഴുണ്ടാ വുന്ന മനോഹരസംഗീതത്തെ! അച്ഛാ, ഇരിട്ടു ലോകമൊട്ടുക്കു

വ്യാപിക്കുമ്പോൾ—അതിന്റെ തിരശ്ശീലയിൽ ജലതലം ക്ഷോഭിതമാവുമ്പോൾ—ഇളങ്കാററു തന്റെ ലീലാവിലാസങ്ങളെ നിൎത്തുമ്പോൾ—ആ സൌന്ദൎയ്യമെല്ലാമെങ്ങോട്ടു പോവുന്നു? ആ സംഗീതമെല്ലാം എവിടെച്ചെന്നു ലയിക്കുന്നു.

രാണോ—നീ തന്നെ പറയൂ മകളേ, അതൊക്കെയെങ്ങോട്ടാണു പോവുന്നതു്?

മാനസി—എങ്ങോട്ടു പോവുന്നു എന്നു് തീൎച്ചപ്പെടുത്തി പറയാൻ വയ്യാ. എന്നാലൊന്നു പറയാം. ആ സൌന്ദൎയ്യം നശിക്കില്ല, എല്ലാം അനശ്വരതയിലേയ്ക്കു് ഉയരുന്നു, അപാരതയോടു ചേൎന്നു് അപാരമാവുന്നു! അതനശ്വരമാകുന്നതിവിടെയാണു്—വിരഹിയുടെ വിഷാദത്തിൽ, കവിയുടെ സ്വപ്നത്തിൽ, മാതാവിന്റെ പ്രേമത്തിൽ, ഭക്തന്റെ ഭക്തിയിൽ, മനുഷ്യന്റെ അനുകമ്പയിൽ!! മനുഷ്യന്റെ സൌന്ദൎയ്യം, ഭൂമിയിലെ വെളിച്ചം, സുഗന്ധം, ഝങ്കാരം, നൃത്തം ഇതെല്ലാം പ്രകൃതിയുടെയാണു്, അല്ലെങ്കിലതെല്ലാം നിരൎത്ഥകം!

രാണോ—മനുഷ്യൻ സുന്ദരനാണെന്നു് എങ്ങിനെ പറയാം, നാം ഒരു ചോറുരുളയെടുത്തു വായിലേയ്ക്കു കൊണ്ടുപോവുമ്പോൾ മനുഷ്യലോകത്തിന്റെ സൎവ്വദൃഷ്ടികളും അതിന്മേൽപ്പതിയുന്നു. ആ ചോറുരുളകൊണ്ടു നാമവരെ വഞ്ചിക്കയാണെന്നു തോന്നും ആ നോട്ടം കണ്ടാൽ! എന്തു ദുര! എന്തസൂയ!

മാനസി—ഇതു് അനാദിയായി മനുഷ്യഹൃദയത്തിനു പിടിപെട്ട ഒരു വ്യാധി മാത്രമാണു; മനുഷ്യന്റെ അനുകമ്പയെ നിലനിൎത്തിപ്പോരുന്നതു് ഈ വ്യാധിയാണു്. ഈ വ്യാധിയില്ലെങ്കിൽ പരാൎത്ഥജീവിതത്തിനു സ്ഥാനമെവിടെ? അനുകമ്പയ്ക്കു സ്ഥാനമെവിടെ? ശുശ്രൂഷയ്ക്കു സ്ഥാനമെവിടെ? ആ വ്യാധിയില്ലെങ്കിൽ നാമാരുടെ ദുഃഖം തീൎക്കണം? നാമാരെ ശുശ്രൂഷിക്കണം? ഈ ലോകം ഒരു യാദൃച്ഛികസംഭവമല്ല; ഇതു കാൎയ്യകാരണഘടിതമാണു്; ഇതു മിഥ്യയല്ല, ഇതു സാൎത്ഥകമാണു്. എന്നാ-

ചിരു പൂൎവ്വസ്ഥിതിയിൽനിന്നു് അന്ധകാരത്തിലേയ്ക്കു് അധഃപതിച്ചിരിക്കുന്നു. ഇതു് അനാഥമായിരിക്കുന്നു; ഇതിനെ ഉദ്ധരിക്കണം; വെളിച്ചത്തേയ്ക്കു് ഉയൎത്തണം; അതാണു മനുഷ്യന്റെ ധൎമ്മം.

റാണാ—നീ പറയുന്നതു വാസ്തവംതന്നെ, എനിക്കു തലചുററുന്നു, ഇനിക്കിനി ഒന്നും ആലോചിക്കവയ്യാ.

[അണിയറയിൽ.]

മാനസീ, മാനസീ.

മാനസി— അമ്മേ, ഇതാ ഞാൻ എത്തിപ്പോയി. അച്ഛനും പോരുകയല്ലേ?

മാനസി—എല്ലാം അന്ധകാരം; ഘോരമേ അന്ധകാരം.

[മാനസി പോവുന്നു.]

റാണാ—ഇതൊരു സ്വപ്നകഥയാണു്. അഭിനയിച്ചു കാണേണ്ട കഥയാണു്. പ്രപഞ്ചത്തിന്റെ സാരള്യതസൌന്ദൎയ്യമാണു്. ഇളംതെന്നൽവീശുന്നു; ആകാശം നിൎമ്മലമായിരിക്കുന്നു; സൎവ്വചരാചരവും പ്രശാന്തമായിരിക്കുന്നു. ഉദയസാഗരത്തിന്റെ മുകളിൽക്കൂടിമാത്രം സംഗീതവീചികൾ നടന്നുപോവുന്നുണ്ടു്; ഏതോ ചില സ്വൎഗ്ഗീയശില്പികളുടെ ദിവ്യകനകകളേബരങ്ങൾ, വീചിപരമ്പരയിൽ സ്നാനംചെയ്തുപോകുന്നതായെനിക്കുതോന്നുന്നു; ഈ തിരമാലകളിൽ സ്ഫുരിച്ചുകാണുന്ന വെൺനുരകൾ അവരുടെ ഇളംപുഞ്ചിരിയാണു. മരങ്ങളുടെ ഇലകൾ, പൂനിലാവിൽ തലയാട്ടുന്നു. ഇളങ്കാറെറാട്ടുകളിക്കുന്നു. അവയുടെ മൎമ്മരത്തിൽക്കൂടി, ഞാനാ ദിവ്യകിന്നരന്മാരുടെ കിളിക്കൊഞ്ചലുകൾ കേൾക്കുന്നു; എല്ലാം ദിവ്യസൌന്ദൎയ്യമനുസരിച്ചു് ആനന്ദം നിശ്ചലമായിത്തീരുന്നു, കാടു്; മല; പുഴ! [റാണിവരുന്നു].

റാണി—മഹാരാജാവേ!

റാണാ— [illegible]

റാണി—മതി, മതി, എനിക്കു മനസ്സിലായി; ഇമ്മാതിരി ഉപദ്രവമൊന്നും നന്നല്ല. നിങ്ങൾ ഉണൎന്നു സ്വപ്നംകാണുന്ന ആളാണ്!

റാണാ—ഞാൻ സ്വപ്നമെങ്കിലും കാണുന്നുണ്ട്. നീയതുംകൂടിയില്ലല്ലോ!

റാണി—അതെന്തു കാണുന്നതാണ്?

റാണാ—എന്താണെന്നോ നിണക്കുതന്നെ വഴിയെ അറിയാം.

റാണി—എന്തറിയാനാണു, ജോധപുരത്തുനിന്നു പോയ ആളു ഇനിയും മടങ്ങിയെത്തീട്ടില്ല. സത്യവതിയുടെ മകനെയാണയച്ചിരുന്നതു്. അവനിനിയും മടങ്ങിയെത്തീട്ടില്ല.

റാണാ—അവനിന്നപ്പോഴ്, മടങ്ങിയെത്തി.

റാണി—ഉവ്വോ? കല്യാണകാൎയ്യം എന്തു തീൎച്ചപ്പെടുത്തി?

റാണാ—ജോധപുരം രാജകുമാരനെ മാനസിക്കു ഭൎത്താവായി കിട്ടില്ല!

റാണി—എന്തുകൊണ്ടു്?

റാണാ—എന്തോ? അദ്ദേഹത്തിനു നമ്മളുമായുള്ള ബന്ധം ഇഷ്ടമില്ല!

റാണി—കാരണം?

റാണി—ഞാൻ മുമ്പുതന്നെ പറഞ്ഞു; അങ്ങിനെയും ഇങ്ങിനെയും ആയിട്ടു മാനസിയുടെ വിവാഹം നടക്കില്ല! ഇമ്മാതിരി ബഹളത്തിൽ എന്തു വിവാഹമാണ്?

റാണാ—ഞാനും വിചാരിക്കുന്നതാണ്. മാനസിയുടെ ജീവിതം വിവാഹസുഖത്തിനുള്ളതല്ല, ഈ വിവാഹാലോചനതന്നെ വലിയ അബദ്ധമായിപ്പോയി!

റാണി—എന്താണതിൽ അബദ്ധം?

റാണാ—ജോധപുരി രാജകുമാരനുമായി മാനസിയുടെ വിവാഹം ആലോചിച്ചതു് അബദ്ധം! ഒരുപിടി സൈന്യവുമായി നാം ഡില്ലി ബാദ്ഷാവിനോട്ട് എതിൎത്തതു് അബദ്ധം; നാം ജനിക്ക

വിവാഹബന്ധത്തിലേൎപ്പെട്ടതും അബദ്ധം! ഈ ലോകം—പോരാ—സൎവ്വവും, അബദ്ധമയം?

റാണി—നാം തമ്മിൽ വിവാഹം നടന്നില്ലെങ്കിൽ അതൊരു വലിയ അബദ്ധമാകുമായിരുന്നു. എന്താണിങ്ങനെ ചിരിക്കുന്നതു്.

റാണാ—മഹാരാജ ഗജസിംഹൻ ആഗ്രായിലേയ്ക്കു പോയിട്ടുണ്ടെന്നു കേട്ടു.

റാണി—എന്തിനു്?

റാണാ—അവിടെച്ചെന്നു ബാദ്ഷാവിന്റെ ചെവിയിലൂതാൻ തന്നെ. എന്നിട്ടു മേവാഡിനോടവസാനത്തെ കൈയൊന്നു പരീക്ഷിക്കും.

റാണി—പിന്നെ? എന്താണിങ്ങിനെ ചിരിക്കുന്നതു്? ഇതു ചിരിച്ചു പറയേണ്ട കാൎയ്യമല്ല.

റാണാ—ഇതിലും വലിയ കാൎയ്യം—വിസ്മരിച്ചു ചിരിക്കാനുള്ള കാൎയ്യം എന്താണിനി? റാണി, നീയും വേണ്ടത്ര ചിരിച്ചോളൂ.

റാണി—എന്തു, എനിക്കു നിങ്ങളെപ്പോലെ, ഭ്രാന്തൊന്നും പിടിച്ചിട്ടില്ല.

റാണാ—ഒരു വിശേഷവൎത്തമാനമുണ്ടു്; പറയട്ടെ; കേൾക്കണോ? ഇതാ വന്നു, മേവാഡ് ചുടല!

റാണി—വിചാരിച്ചപോലെ പറ്റി. എനിക്കൊന്നും കേൾക്കേണ്ടു; പറഞ്ഞേയ്ക്കൂ. മാനസിയുടെ കല്യാണം നടത്തണേ!

റാണാ—എങ്ങിനെ?

റാണി—മാർവാഡിനെ ആക്രമിക്കുക.

റാണാ—ഇവ്വ. നിന്റെ മുഖം നിനക്കിന്നു സാക്ഷി പറഞ്ഞു; നീ ഒരു ക്ഷത്രിയാണിയാണെന്നതിനു് ഇന്നു നിന്റെ മുഖം സാക്ഷിപറഞ്ഞു! നിനക്കിതറിയാമോ? ശക്തിയുള്ളവൻ ശക്തിയാണു വലുതു്. ജോധപൂരം രാജാവിനു് ശക്തിയുണ്ടു്. അതു് നമുക്കില്ല. നമുക്കു ശക്തിയുണ്ടായിരുന്നു; അതും പൊടിക്കത്തി!

## രംഗം 2

(സ്ഥലം—മെവാഡിൽ മഹാബത്ഖാന്റെ കൂടാരം)

(സമയം—പ്രഭാതം)

(മഹാബത്ഖാനും പർവേജും ഗജസിംഹനും സംസാരിക്കുന്നു.)

മഹാബത്—ഷാഹ്ജാദെ, സാഹേബ്, താങ്കളിനി താമസിക്കാതെ ഒരു ലക്ഷം സൈന്യവുമായി പോകുവിൻ! പോയി ചിത്തൂർ കോട്ട വളയുവിൻ!

പർവേജ്—അങ്ങിനെ തന്നെ.

[പർവേജ് പോവുന്നു]

മഹാബത്—മഹാരാജാവേ, നിങ്ങൾ പോയി ഒരറ്റം മുതൽ മറ്റെ അറ്റം വരെ—ഒന്നൊഴിയാതെ—മെവാഡിലെ ഗ്രാമങ്ങൾക്കു തീവെക്കുവിൻ! വല്ലവരും തടഞ്ഞാൽ, കഥ തൽക്ഷണം തീർത്തേക്കുക! ഈ പ്രവൃത്തിക്കു പോന്നവർ താങ്കളാണ്: എന്നാലൊരു കാര്യം—സ്ത്രീകളെമാത്രം തൊട്ടു പോവരുത്!

ഗജസിംഹ—ഞാനൊരൊറ്റ രജപുത്രനെ—ഒററക്കുട്ടിയെക്കൂടി—മെവാഡിൽ ബാക്കി വെക്കില്ല.

മഹാബത്—മുസൽമാന്മാർക്കുള്ളതിൽ, പതിന്മടങ്ങധികമുണ്ട് ഒരു രജപുത്രന് രജപുത്രനോടു വൈരം എന്നെനിക്കറിയാം. ഹിന്തുസ്ഥാനത്തിന്റെ പുരാതന ചരിത്രം വായിച്ചാൽ അറിയാം. ഒരു ഹിന്തുവിനു മറ്റൊരു ഹിന്തുവിനെ കുഴിയിൽ പെടുത്തിയാലുണ്ടാവുന്ന ആനന്ദം സ്വർഗ്ഗം കിട്ടിയാൽ കൂടി ഉണ്ടാവില്ല. രജപുത്രകുലത്തെ നാമാവശേഷമാക്കുവാനുപയോഗിക്കുന്ന ശക്തി, ഒരു രജപുത്രൻ മറ്റൊരു വിഷയത്തിലും ഉപയോഗപ്പെടുത്തില്ലെന്നെനിക്കറിയാം. ഇതുകൊണ്ടാണ്, ഇക്കാര്യം ഞാൻ നിങ്ങളെത്തന്നെ ഭരമേല്പിച്ചത്.

മഹാബത്—എന്നാലിനി കാര്യം നടക്കട്ടെ.

ഗജസിംഹ—വന്ദനം!

[ഗജസിംഹൻ പോവുന്നു.]

ക്കുക. ഇതുവരെ കളിച്ചുംകൊണ്ടിരുന്നു; ഇത്തവണ കാൎയ്യമായിട്ടുതന്നെയാണു ഭാവം. മന്ദഹസിച്ചുംകൊണ്ടു യുദ്ധംചെയ്യാനാണു ഭാവം. ഇപ്രാവശ്യം വലിയ വിപ്ലവമുണ്ടാവും. സഹോദരനും സഹോദരനും തമ്മിൽ പടവെട്ടും; ഭാരതവൎഷം മുഴുവൻ ഈ നേരമ്പോക്കു നോക്കിനില്ക്കും.

സത്യ—മഹാബത്ഖാന്റെ കൂടെ ജോധപൂരം രാജാവു—ഗജസിംഹനും വന്നിട്ടുണ്ടെന്നു കേട്ടു.

റാണാ—വാസ്തവമാണ്; അദ്ദേഹം വലിയ ഉദാരൻ; ഗജസിംഹരാജാവു മേവാഡിന്റെ ക്ഷണം സ്വീകരിച്ചു; നമ്മുടെ ക്ഷണം സ്വീകരിക്കില്ലെന്നു ഞാൻ സംശയിച്ചു. ആ സംശയം അസ്ഥാനത്തിലായി.

സത്യ—ആ കഴുതയാണിതിന്റെയെല്ലാം തിരിപ്പുകാരൻ! രാജപുത്രസ്ഥാനത്തിനു കൊള്ളിവെച്ച നീചൻ, ഗജസിംഹനാണ്.

റാണാ—അരുതു്; അതിനെയൊന്നും പറയരുതു്. അദ്ദേഹം പണ്ഡിതൻ! പരമവൈഷ്ണവൻ! നാം തന്നെയാണു മേവാഡിനു കൊള്ളിവെച്ചതു്. നമുക്കു ഭക്തിയില്ല; ഇത്ര കാലമായിട്ടും നാം ആ ഈശ്വരനെ, ആരാധിച്ചിട്ടില്ല — ഏതീശ്വരനെന്നോ? ബില്വീശ്വരൻ! 'ബില്വീശ്വരാ വാ, ഭക്തേശ്വരാ വാ?' ഗജസിംഹൻ! ഹാ—എത്ര അന്തസ്സുള്ള പേര്! ഒരൊററ ആളിൽതന്നെ ഗജവും സിംഹവും; ഇമ്പിച്ചക്കുള്ള സടാഭാരവും!

സത്യ—രാജപുത്രനോട്, രാജപുത്രൻ യുദ്ധത്തിനു പുറപ്പെട്ടിരിക്കുന്നു; ഇടംകൈക്കു വലംകൈക്കെതിരെ യുദ്ധത്തിനു പുറപ്പെട്ടിരിക്കുന്നു.

റാണാ—ഇത്തവണ സൎവ്വവും ബലി!—ഇതു് അവസാനത്തേതാണ്. നന്ദിഭൃംഗികളോടുകൂടി, ത്രിപുരാരിതന്നെ പുറപ്പെട്ടിരിക്കുന്നു!

സത്യ—ഹാ! ഹതഭാഗ്യമായ മേവാഡേ!

[സത്യവതി കണ്ണീർ തുടക്കുന്നു.]

റാണാ—ഭാരതവംശം സൃഷ്ടിക്കുമ്പോൾ സൃഷ്ടികർത്താവു് അതിന്റെ ശിരസ്സിൽ—"സ്വന്തം കൈകൊണ്ടു മരണം" എന്നെഴുതി വെച്ചിരുന്നു. ഒന്നു് എടുത്തറിച്ചു നോക്കുക; തക്ഷശിലയെ നോക്കൂ; ജയചന്ദ്രന്റെ ചരിത്രം നോക്കൂ; ഗജസിംഹനേയും മഹാബത് ഖാനേയും, നോക്കൂ. വിധിവാക്യം എന്തു സംശകം? അക്ഷരംപ്രതി ഈ ചരിത്രപുരുഷന്മാർക്ക സാദൃശ്യമില്ലേ? പോവൂ. സന്നാഹമൊരുക്കൂ. സൈന്യങ്ങളെ ഒരുക്കി നിർത്തൂ.

[സത്യവതി പോവുന്നു.]

റാണാ—മനുഷ്യൻ സ്വന്തംവാളുകൊണ്ടു വെട്ടിമരിക്കുന്നു; എല്ലാം സ്വന്തം ദോഷത്താൽ നശിക്കുന്നു—സമുദായം, മതം, രാജ്യം. ശക്തിയുള്ള കാലം വ്യാധി, പീഡ പുറത്തു കാണുന്നില്ല; പ്രായാധിക്യത്തിൽ രോഗം മൂർച്ഛിക്കുന്നു. ഓരോ വീട്ടിലും ഓരോ വിഭീഷണന്മാരുണ്ടു്!

[ഗോവിന്ദസിംഹൻ വരുന്നു.]

റാണാ—ഗോവിന്ദസിംഹജി, എന്താണു വിശേഷം?

ഗോവിന്ദ—മഹാരാജ്! മഹാബത് ഖാൻ നിരപരാധികളായ ഗ്രാമവാസികളുടെ വീടുകൾ കൊളുത്തിവെച്ചു നശിപ്പിക്കാൻ തുടങ്ങിയിരിക്കുന്നു.

റാണാ—സബാഷ്! അങ്ങനെതന്നെ ചെയ്യണം മഹാബത് ഖാൻ! മഹാബത് ഖാൻ അങ്ങിനെ ചെയ്തില്ലെങ്കിൽ, അതിലാണത്ഭുതപ്പെടേണ്ടു്.

ഗോവിന്ദ—എന്തു്! അതിനെ ചെയ്യണമോ? ഈ—കലമ്പോൾ ഞാനിതിനു പകരം ചോദിക്കാതെ വിടില്ല!

റാണാ—തീർച്ചയായും പകരം ചോദിക്കണം; അല്ലെങ്കിൽ മേവാഡിന്റെ പ്രാണൻ മുഴുവൻ പോവില്ലേ!

ഗോവിന്ദ—മഹാരാജാവു് ഇത്തവണ യുദ്ധം ചെയ്യുമോ?

റാണാ—യുദ്ധം ചെയ്കില്ലേ? സംശയമോ? ഗോവിന്ദസിംഹജി, നമ്മുടെ ഭാഗം ദൈന്യമേറ്റുപോവുമോ? ആവശ്യമായിട്ടുണ്ടാകുമോ?

അതുതന്നെ ജാസ്തിയാണ്. മരിക്കാൻ എന്തിനാണ് അധികം ആളുകൾ! മഹാബത്ഖാന്റെ ഭാഗത്തു ലക്ഷത്തിൽപ്പരമുണ്ട് അല്ലേ? ഇരിക്കട്ടെ; നമുക്കെന്താണ്?

ഗോവിന്ദ—റാണാ! [തല കുനിക്കുന്നു.]

റാണാ—ഗോവിന്ദസിംജി, എന്ത്, താങ്കളും തല കുനിക്കയോ? ഛീ എന്താണിത്? ഉണർന്നിരിക്കുവിൻ; ഇന്നാഘോഷിക്കേണ്ട ദിവസം; വീടുവീടാന്തരം മംഗളവാദ്യങ്ങൾ കിടന്നു മുഴങ്ങേണ്ട ദിവസം; മേവാഡിലെ, വീടുതോറും ഈ ആര്യഭൂമിയുടെ രക്തധ്വജം പാറിക്കളിക്കേണ്ട പുണ്യദിവസം; ഉണർന്നിരിക്കുവിൻ; ഉദയപുരം കോട്ടയിൽ, മേവാഡിന്റെ രക്തധ്വജം ഒരാവൃത്തികൂടി ഉയർത്തപ്പെടട്ടെ; കണ്ണുനിറയെ ഒന്നു കാണണം; രണ്ടുദിവസംകൂടി കഴിഞ്ഞാൽ ആ കാഴ്ച നമുക്കു കാണാൻ സാധിച്ചില്ലെന്നു വരാം!

ഗോവിന്ദ—നിന്നു പോയതാം; ഒരുമിച്ചു മരിക്കാം. എന്നാൽ ഒരൊററ ആധി! ആരാണ് അമ്മയെ നോക്കാൻ? ആരാണ് ഈ അന്ത്യഘട്ടത്തിൽ ആ പവിത്രപാദങ്ങളെ ശുശ്രൂഷിക്കാൻ?

റാണാ—ഇക്കാര്യത്തിലെന്തിനു ദുഃഖിക്കുന്നു? ആരുടെ അമ്മയാണു മരിക്കാത്തത്? എല്ലാവരുടെ അമ്മയും മരിക്കും. നമ്മുടെ അമ്മയും മരിക്കും. നമുക്കും മരിക്കാം.

ഗോവിന്ദ—അതു ശരി!—

റാണാ—വരൂ ഗോവിന്ദസിംജി, വരൂ. എന്നെന്നേക്കുമായി വേർപെടുന്നതിനു മുമ്പായി മേലാൽ തമ്മിൽ കാണാൻ വയ്യാത്തവിധം വേർപെടുന്നതിനു മുമ്പായി, ഒരിക്കൽകൂടി നമുക്കു ഗാഢാശ്ലേഷം ചെയ്യാം; വരൂ!

[രണ്ടാളും, ഗാഢാശ്ലേഷം ചെയ്യുന്നു]

എന്നാൽ പോവൂ; മരിക്കാനൊരുങ്ങിക്കൊള്ളൂ.

[ഗോവിന്ദസിംഹൻ പോവുന്നു].

[റാണി വരുന്നു].

റാണാ — റാണീ, ഇന്നു ഉത്സവദിവസമാണ്. ഉത്സവംകൊണ്ടാട്ടെ,

റാണി — എന്താ, മാനസിയുടെ കല്യാണം തീൎച്ചപ്പെടുത്തികഴിഞ്ഞോ?

റാണാ — മാനസിയുടെ കല്യാണമല്ല, മേവാഡിന്റെ കല്യാണമാണിന്നു തീൎച്ചപ്പെടുത്തിയതു്.

റാണി — മേവാഡിന്റെ കല്യാണമോ? അതെങ്ങിനെയാണ്?

റാണാ — ഇക്കുറി മേവാഡ് ശ്മശാനമാവും, അതോടൊപ്പം മേവാഡിന്റെ കല്യാണവും നടക്കും.

റാണി — എന്താണിപ്പറയുന്നതു്?

റാണാ — എന്താണിപ്പറയുന്നതെന്നോ? പറയുന്നതിനു വലിയ അൎത്ഥമുണ്ടു്! ഇക്കുറിയത്തെ യുദ്ധം അസാധാരണയുദ്ധമാണ്; ശത്രുവും ശത്രുവുംതമ്മിലുള്ള യുദ്ധമല്ല, ജ്യേഷ്ഠനും അനുജനും തമ്മിലുള്ള യുദ്ധമാണിന്നു നടക്കാൻ പോവുന്നതു്. കൈകൊട്ടിച്ചിരിക്കൂ, ആഹ്ലാദത്തിൽ തുടിച്ചുനില്ക്കൂ! ഇക്കുറി മേവാഡിന്റെ കല്യാണം കഴിയും. വരൻ; നാശം; സൎവ്വനാശം!

[റാണാ പോവുന്നു].

റാണി — ഭ്രാന്തു മുഴുത്തു. ഞാൻ മുമ്പുകൂട്ടി വിചാരിച്ചു, അതുപോലെ തന്നെ കലാശിച്ചു. എല്ലാവൎക്കും ഭ്രാന്ത്! ഞാനെന്തു ചെയ്യട്ടെ! [മാനസി വരുന്നു].

മാനസി — അമ്മേ, അച്ഛനെന്തു പറ്റി? അവിടുന്നു ഭ്രാന്തനെപ്പോലെ അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നു. അമ്മേ, അച്ഛനെന്തു പറ്റി?

റാണി — എന്തു പറയാനാണ്. ഭ്രാന്തു മുഴുത്തു. പോയിനോക്കട്ടെ!

[റാണി പോവുന്നു].

മാനസി — ഈ മഹാബത് ഖാൻ ഒരു രജപുത്രനാണ്! ഗജസിംഹനും ഒരു രജപുത്രനാണ്; എന്തൊരസൂയ, എന്തൊരു വിദ്വേഷം, അധമജാതി; ഈ വൎഗ്ഗം അധഃപതിച്ചില്ലെങ്കിൽ പിന്നെയാരധഃപതിക്കും? സഹോദരന്മാർ തമ്മിൽ യുദ്ധം, മദ്ധ്യസ്ഥനില്ലാത്ത യുദ്ധം!!

---

## രംഗം 4.

(സ്ഥലം—മേവാഡിലെ ഗ്രാമത്തിലുള്ള പാത.)

(സമയം — സന്ധ്യ).

[സത്യവതിയും അരുണനും.]

സത്യവതി—അരുണാ!

അരുണ—എന്താ അമ്മേ!

സത്യ—നടന്നു തളർന്നുപോയോ മകനേ?

അരുണ—ഇല്ലമ്മേ!

സത്യ—ഇന്നു നമുക്ക് ഈ ഗ്രാമത്തിൽ താമസിക്കാം.

അരുണ—എന്തിനാണ്. ഇന്നിവിടെ താമസിച്ചിട്ടെന്താണു കാര്യം?

സത്യ—ഗ്രാമക്കാരോടെല്ലാം ഒഴിച്ചുപോവാൻ പറയണം.

അരുണ—എന്തിനാട്ട്!

സത്യ—പോർക്കളത്തിലേയ്ക്കു. മേവാഡിലെ വീരകുലം നശിച്ചുപോയിരിക്കുന്നു, പുതിയൊരു വീരസംഘത്തെ നമുക്കു സൃഷ്ടിക്കണം. പൂജിച്ചു പുതിയൊരു പുരാണവായന വേണം. പോവാം നമുക്കു, നടക്കൂ.

[ഇരുവരും പോവുന്നു.]

(വഴിയാത്രക്കാർ വരുന്നു.)

ഒന്നാമൻ—ഇത്ര വിശേഷപ്പെട്ടോരു ഭൂമി ഇന്നു ശ്മശാനമാവാനാണു പോവുന്നതു്!

രണ്ടാമൻ—ഇത്തവണ മഹാബത്ഖാൻ തന്നെയാണത്രെ പുറപ്പെട്ടിരിക്കുന്നതു്. ഇനി രക്ഷയില്ല!

ഒന്നാമൻ—മഹാബത്ഖാൻ വലിയ വീരനാണോ?

രണ്ടാമൻ—ആവൂ! പള്ളക്കേ പാറയട! അതു ചോദിക്കാനുണ്ടോ?

നാലാമൻ—അവനെന്നാണീയുദ്ധം വശാക്കിയതു്? ഞാനവനെ യിന്നലെയൊരു കൈക്കുഞ്ഞായി കണ്ട നല്ല ഓർമ്മ എനിക്കുണ്ട്. അത്ഭുതം!

രണ്ടാ—ഇങ്ങിനെ എല്ലാവരും കണ്ടിട്ടുണ്ടാവും, ഓരോരാൾ വെവ്വേറെയാളെ ആയിരിക്കുമെന്നുമാത്രം വ്യത്യാസം. ഇന്നലത്തെ കുട്ടി ഇന്നല്ലാതെ യുദ്ധവീരന്മാരായിരിക്കുമെന്നുണ്ടോ?

നാലാ—നിങ്ങളുടെ തർക്കപാണ്ഡിത്യം എന്റെ അടുത്തു കൊണ്ടുവരണ്ട. ആളെ തിന്നുന്ന മനുഷ്യൻ!

ഒന്നാ—അതാ, ആ ഗ്രാമത്തിനു തീവെച്ചുവെന്നാണു തോന്നുന്നതു്.

എല്ലാവരും—എവിടെ? എവിടെ?

ഒന്നാ—അങ്ങോട്ടു നോക്കു, അതാ പുക പൊങ്ങുന്നു.

നാലാ—അതു മേഘമാണു, പുകയല്ല!

രണ്ടാ—മേഘം പിന്നെ ഭൂമിയിൽനിന്നു പൊങ്ങി ആകാശത്തേക്കു പോവുന്നതാണല്ലോ. മേഘം നിലത്തിങ്ങിനെ ചുറ്റിപ്പറികളിക്കയോ, മൂപ്പരേ!

നാലാ—എന്നാൽ വല്ല പൊടിയും പൊങ്ങുന്നതായിരിക്കും.

രണ്ടാ—അതു വാസ്തവം, അഗ്രഹാരത്തിന്റെ നാട്ടിലെ പൊടിക്കു നിറം കറുപ്പാണു്!

നാലാ—നിങ്ങൾ ന്യായശാസ്ത്രം പഠിച്ചു കുറെ ശാസ്ത്രിയായി.

ഒന്നാ—അതാ കേൾക്കുന്നു, ഗ്രാമവാസികളുടെ മുറവിളി!

എല്ലാവരും—അതെ, അതെ.

നാലാ—ഛേ, അതു മുറവിളിയൊന്നുമായിരിക്കില്ല. വല്ലവരും പാടുകയായിരിക്കും, അതല്ലെങ്കിൽ വല്ല കഴുതയും കരയുന്നുണ്ടാവും!

രണ്ടാ—രണ്ടാളും നല്ല ചേർച്ച! എന്താ പാണ്ഡിത്യം!

ഒന്നാ—അതാ, അതാ, ഇങ്ങോട്ടുതന്നെ ഓടിവരുന്നു. ഗ്രാമക്കാർ മുറവിളിയിട്ടുകൊണ്ടിതാ ഇങ്ങോട്ടുതന്നെ ഓടിവരുന്നു.

മൂന്നാ—അവരുടെ പിന്നാലെ പട്ടാളക്കാരുമുണ്ടു്, തോക്കുമായി ഗ്രാമമൃഗങ്ങളെ വേട്ടയാടുന്നു.

[അണിയറയിൽ.]

ഇതാ കാൽപിടിക്കാം, കൊല്ലരുതേ, എന്നെ കൊല്ലരുതേ!

ഒന്നാ—അയ്യോ, അയ്യോ, അതാ സാധുക്കൾ!

[കല്യാണിയും അജയനും വരുന്നു.]

അജയ—(വഴിയാത്രക്കാരോട്) സഹോദരന്മാരേ, എന്താണു നിങ്ങളീയക്രമം നിന്നു കാണുന്നത്? പാവങ്ങളെ രക്ഷിക്കവിൻ.

എല്ലാവരും—ഞങ്ങളെന്തു ചെയ്യാനാണ്.

അജയ—എന്തു ചെയ്യുന്നമെന്നു ചോദിക്കയാണോ? നിങ്ങളീ യക്രമം എങ്ങിനെ കണ്ടുനില്ക്കുന്നു?

നാലാ—ഞങ്ങളുംകൂടി ഇരയാകണമെന്നാണു നിങ്ങളുടെ ഉപദേശത്തിന്റെ ഭാവാർത്ഥം! വേണ്ട, കൂട്ടരേ, ഓടുക, നമുക്കോടുക! അവരടുത്തെത്തും മുമ്പ നമുക്കോടി രക്ഷപ്പെടുക.

കല്യാണി—ഓടിയതുകൊണ്ടു രക്ഷ കിട്ടുമെന്നു വിചാരിക്കേണ്ടാ, മൃത്യു നിങ്ങളെയും വലവീശിപ്പിടിക്കും. ആരും ശേഷിക്കില്ല. നിങ്ങളും ഗൃഹങ്ങളും അഗ്നിക്കിരയാവും!

ഒന്നാ—ഇപ്പോഴില്ലല്ലോ, വന്നാൽ അപ്പോൾ നോക്കാം. മരണമുണ്ടെന്നു വെച്ച് ആരെങ്കിലും ജനിച്ച ഉടൻ മരിക്കാറുണ്ടോ? അവരതാ എത്തി, നമുക്കോടുക.

[അജയസിംഹനും കല്യാണിയും ഒഴികെ ബാക്കി എല്ലാവരും ഓടുന്നു.]

അജയ—മുറവിളി അടുത്തടുത്തു വരുന്നു. തോക്കിന്റെ ശബ്ദം കേൾക്കുന്നു. കല്യാണീ! നീ കുറച്ചു മാറിനില്ക്കൂ, ഞാൻ ഈ പാവങ്ങളെ രക്ഷിക്കട്ടെ.

കല്യാണി—ആയതാവട്ടെ. (മാറി നില്ക്കുന്നു.)

അജയ—കല്യാണി, ഇവരെ എനിക്കു രക്ഷിക്കാൻ കഴിയുമോ ഇല്ലയോ എന്നു തീർച്ചപറയാൻ വയ്യാ, ഒന്നു കഴിയും, ഇവരെ രക്ഷിക്കാൻ എനിക്കു കഴിയില്ല. പ്രാണാർപ്പണം ചെയ്യാൻ കഴിയും. മാനസിക മുഖത്തുനിന്ന് ഉച്ചരിച്ചുകേട്ട ദിവ്യമന്ത്രം

ഞാനിന്നു് അനുഭവത്തിൽ വരുത്തും. ഇതാ അവരെത്തിക്കഴിഞ്ഞു!

[വാളുറയിൽനിന്നൂരുന്നു.]

[പേടിച്ചുവിറച്ചുകൊണ്ടു കുറെ വഴിയാത്രക്കാരും, അവരുടെ പിന്നാലെ മൊഗൾസൈന്യവും വരുന്നു.]

യാത്രക്കാർ—മഹാരാജ്, രക്ഷിക്കണെ, രക്ഷിക്കണേ!

(അജയസിംഹന്റെ കാല്ക്കൽ വീഴുന്നു.)

അജയ—സൂക്ഷിച്ചോളിൻ, ഇവരെ തൊട്ടുപോവരുതു്!

ഒരു ഭടൻ—ചിലക്കാതിരിക്കടാ!

(അജയനോടടുക്കുന്നു; അജയസിംഹൻ ഒററ വെട്ടിനു വീഴ്ത്തുന്നു. പട്ടാളക്കാരും അജയനുമായി യുദ്ധംചെയ്യുന്നു; ഓരോരുത്തനായി എല്ലാവരും നിലംപതിക്കുന്നു; പുതിയ ഭടന്മാരോടിയെത്തുന്നു).

അജയ—കല്യാണി, ഇനി രക്ഷയില്ല, ഓടിക്കൊള്ളൂ!

കല്യാണി—ജ്യേഷ്ഠന്റെ തല മരണത്തിന്റെ വായിലേക്കിട്ടുകൊടുത്തു ഞാനോടിപ്പോവുകയോ?

(കല്യാണി മുമ്പോട്ടുവരുന്നു. മൊഗൾ സേനാപതി അജയന്റെ നേരെ വെടിവെക്കുന്നു; അജയൻ വീഴുന്നു.)

കല്യാണി—(ഓടിയടുത്തുവന്നു) സഹോദരാ, എന്റെ പ്രിയ സഹോദരാ!

രണ്ടാ—ആരാളു്? പിടിക്കവളെ?

മൂന്നാമൻ—അയ്യോ! പാടില്ല. സ്ത്രീകളെ തൊടരുതെന്നു കല്പനയുണ്ടു്;

അജയ—കല്യാണി ഞാനിതാ പോവുന്നു, സർവ്വേശ്വരൻ നിന്നെ രക്ഷിക്കട്ടെ.

(അജയസിംഹൻ പിടഞ്ഞു മരിക്കുന്നു.)

കല്യാണി—(കരഞ്ഞുകൊണ്ടു) ജ്യേഷ്ഠ, പ്രിയപ്പെട്ട ജ്യേഷ്ഠ, അങ്ങെവിടെപ്പോയി?

(അജയന്റെ ശവശരീരം കല്യാണി കെട്ടിപ്പുണരുന്നു.)

നാലാമത്തെ ഭടൻ—എവിടെപ്പോയി എന്നോ? എല്ലാവരും എവിടെച്ചെന്നെത്തണമോ അവിടെയ്ക്കുതന്നെ.

കല്യാണി—(ശാന്തസ്വരത്തിൽ) ഇല്ല, ഞാൻ കരയുകയില്ല, ഹേ ക്ഷത്രിയ വീര, അങ്ങ് അങ്ങയുടെ ധർമ്മമനുഷ്ഠിച്ചു വീരചരമം പ്രാപിച്ചു. ദീനസംരക്ഷണാർത്ഥം പ്രാണത്യാഗംചെയ്തു; ഇല്ല, അങ്ങയുടെ വീരചരമത്തിൽ ഞാൻ പരിതപിക്കില്ല! പിന്നെ ഇവരോ, ദുഷ്ടപിശാചിന്റെ ഭയങ്കരഭൂതന്മാർ! മനുഷ്യരക്തത്തിന്നായി ദാഹിക്കുന്ന പിശാചിന്റെ ഭൂതന്മാർ. ഇവർ നിരപരാധികളായ ഗ്രാമീണഗൃഹങ്ങളെ തീവെച്ചു ചാമ്പലാക്കി, പാവപ്പെട്ട വഴിയാത്രക്കാരെ വെട്ടിവീഴ്ത്തി! ജഗൽപ്രഭോ, ഈ ജനവിദ്രോഹികൾക്ക നരകത്തിലും സ്ഥലമില്ലാതെ വരട്ടെ!

ഒരു പട്ടാളക്കാരൻ—ഇതിൽ കുറ്റക്കാർ ഞങ്ങളല്ല; ഞങ്ങൾ വെറും കൂലിവേലക്കാർ. സേനാപതിയുടെ കിങ്കരന്മാർ.

കല്യാണി—ആരാണു നിങ്ങളുടെ സേനാപതി?

ഒന്നാമൻ—കേട്ടിട്ടില്ലേ, സേനാപതി മഹാബത് ഖാൻ!

മൂന്നാ—വരിൻ; നമുക്കു പോവുക. അതവിടെക്കിടന്നു പുലമ്പിക്കൊട്ടെ, നമുക്കു പോവുക.

കല്യാണി—ഈ ഭയങ്കരകൃത്യം അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം നടന്നതോ? ഛേ! അല്ല; ഒരിക്കലുമല്ല.

നാലാ—പോവുക, നമുക്കു പോവുക.

കല്യാണി—ഇതാ ഞാനുമുണ്ടു നിങ്ങളുടെകൂടെ.

ഒന്നാ—എങ്ങോട്ട്.

കല്യാണി—നിങ്ങളുടെ സേനാപതിയുടെ സന്നിധിയിലേയ്ക്കു്.

രണ്ടാ—നീ അവിടെച്ചെന്നിട്ട് എന്തോ ഞങ്ങളെ—

മൂന്നാ—നമ്മളെ ഇവൾ കുടുക്കിൽ പെടുത്തുമോ?

നാലാ—പോരികയാണെങ്കിൽ കൂടെ പോന്നോട്ടെ; നമുക്കെന്തു ചേതം?

രത്നാ—എന്നാൽ വരുന്നാളു.
ലേഖാ—ശരി, വരൂ.
കല്യാണി—പോവുക!!

---

## രംഗം 5.

(സ്ഥലം—ഉദയപുരത്തിലെ രാജസഭ)
(സമയം—പ്രഭാതം.)
(റാണാ ഗോവിന്ദസിംഹൻ, സാമന്തന്മാർ.)

അജയ—മഹാരാജാവേ, നമ്മളാലാവുന്നതൊക്കെ നാം നോക്കി, ഇനി യുദ്ധം അസാദ്ധ്യം തന്നെ.

റാണാ—അല്ല, അജയ! നാം നിസ്സംശയം നിന്ന് പൊരുതുന്നു. ഇനി പിന്മാക്കമില്ല, എനിക്കു കേൾക്കാനിനി ചെവിയില്ല; സൈന്യം ഒരുക്കമില്ലേ?

കേശവസിംഗ്—മഹാരാജാവേ, എന്തു സൈന്യമാണിനിയുള്ളത്? അടിച്ചുകൂട്ടി നോക്കിയാൽതന്നെ, എല്ലാംകൂടി നോക്കിയാൽതന്നെ, അയ്യായിരം കാണില്ല. ഈ ഒരുപിടി സൈന്യം മൊഗളസൈന്യത്തോടെങ്ങിനെ എതിരിടും?

റാണാ—എങ്ങിനെ എതിരിടുമെന്നോ? ഈ അയ്യായിരം ഇന്നു നമുക്ക് അഞ്ച് ലക്ഷമാണ്!

അജയസിംഗ്—മഹാരാജാവേ, ഇതാവണ സന്ധിയാണ ഭേദം.

റാണാ—അരുത്; സന്ധിയുടെ പേരു കേൾക്കരുത്. ഇതുതന്നെ ഞാൻ ആദ്യംതന്നെ നിങ്ങളോടു പറഞ്ഞതു്. അന്നു നിങ്ങളാരും ഇതു ചെവിക്കൊണ്ടില്ല. അന്നവർ തന്നെത്താൻ ഇങ്ങോട്ട് വന്നിരുന്നു. ഇനിയതും ഉണ്ടാവില്ല. ശാശ്വതമായി നമുക്കിനി സന്ധിക്കർഹതയില്ല! ഇനി മുകിലന്റെ മുമ്പിൽ പിച്ചപ്പാത്രവുമായി ചെന്നു നില്ക്കാൻ കഴിയില്ല!

കേശവ—എന്നാൽ—

റാണാ—ഇനി ഉപദേശിച്ചിട്ടു, ഒരക്ഷരം എന്നോടു സംസാരിക്കരുത്! യുദ്ധംചെയ്ക, മരിക്ക, ഇത്രയേ ഇനി ബാക്കിയുള്ളു; എന്താ ഗോവിന്ദസിംഹ്ജി?

രംഗം 6.

(സ്ഥലം—മഹാബത്ഖാന്റെ കൂടാരം.)

(സമയം—പ്രഭാതം.)

(മഹാബത്ഖാൻ; ഗജസിംഹൻ.)

ഗജസിംഹ—റാണാ അമരസിംഹൻ, പടവെട്ടു പോർക്കളത്തിൽ വന്നുവോ?

മഹാ—ഉവ്വ്, മഹാരാജാവേ, എന്നാലദ്ദേഹം മടങ്ങിപ്പോയതു തനിച്ചാണ്. അയ്യായിരത്തിൽ നാലായിരവും തീർന്നു!

ഗജ—അയ്യായിരം സൈന്യവുംകൊണ്ട് ഒരു ലക്ഷത്തോടു യുദ്ധത്തിനു വന്നില്ലേ? വല്ലാത്ത ധൈര്യം!

മഹാ—അതെ; ആ ധൈര്യം അത്ഭുതധൈര്യംതന്നെ. എന്നാൽ മഹാരാജാവേ, ഇന്നെനിക്കു് ഒരു കാര്യമാലോചിച്ചു മനസ്സ്—

ഗജസിംഹ—ഖാൻസാഹേബ്, ആലോചിക്കേണ്ട വിഷയം തന്നെയാണതു്.

മഹാബത്—എനിക്കുണ്ടായ വിചാരം എന്താണെന്നു് ഉച്ചരിക്കാൻകൂടി നിങ്ങൾക്കു ശക്തിയില്ല; എന്റെ വിചാരത്തിന്നു് എന്താണു കാരണം? അറിയുമോ?

ഗജസിംഹ—പറയുക തന്നെ; കേൾക്കാം—

മഹാ—ഞാൻ ഇസ്ലാംമതക്കാരനായിട്ടും, ഒരു വിചാരം എന്റെ ആത്മാവിന്റെ അടിത്തട്ടിലുറന്നുവന്നു വരുന്നു! അയ്യ്, ഞാനൊരു രജപുത്രനാണെന്നാണ്; അയ്യായിരം സൈന്യവുംകൊണ്ട് ഒരു ലക്ഷം സേനയോടു പൊരുതാനിറങ്ങിവന്ന, റാണാ അമരസിംഹന്റെ സ്വന്തം സഹോദരനാണെന്നാണ്; പ്രാണൻ കളഞ്ഞിട്ടും മാനം രക്ഷിക്കാൻ പുറപ്പെട്ട ആ വീരശ്രേണിയുടെ സഹോദരനാണെന്നാണ്. എന്തൊരു ക്രോധം!! എന്തൊരു ക്ഷമ! എന്തൊരു ധൈര്യം!—മഹാരാജാവേ, മുസൽമാനാണെങ്കിലും ഞാനൊരു രജപുത്രനാണ്!

ഗജസിം—സംശയമോ?

മഹാബത് — എന്നാൽ, ഇപ്പുറത്തെ നിങ്ങളും ഒരു രജപുത്രൻതന്നെയാണ്. മനസ്സാലോചിച്ചുനോക്കൂ; നിങ്ങളെന്നേക്കാൾ അധഃപതിച്ചവനാണ്. ആണുങ്ങളുടെ മുമ്പിൽ കാട്ടാൻ കൊള്ളരുതാത്ത മുഖം! ഇതെന്തിനു നിങ്ങളുയർത്തിപ്പിടിച്ചു നില്ക്കുന്നു; നിങ്ങൾ പ്രവർത്തിച്ചതെന്താണെന്നും, നിങ്ങളിന്നാരായിരിക്കുന്നുവെന്നും മനസ്സാലോചിച്ചുനോക്കൂ. എന്റെ കാര്യം പോകട്ടെ; അതിന്റെ കഥയൊന്നു വേറെ. "ഞാനിന്നൊരു രജപുത്രനല്ലാതായി" എന്ന സ്മരണ വരുമ്പോഴെ എനിക്കു കണ്ണീർ ഇടയ്ക്കുണ്ടാകുന്നു; എന്നാൽ നിങ്ങളോ— ഇന്നും ഒരു രജപുത്രനായിത്തന്നെയിരിക്കുന്ന നിങ്ങളോ!

ഗജസിംഹ — യുദ്ധത്തിൽ വന്ന് അമരസിംഹനെ വധിക്കുകയോ? തടവുകാരനായിപ്പിടിക്കുകയോ ചെയ്യില്ലേ?

മഹാബത് — ഇല്ല; അതിനെ ചെയ്യരുതെന്നു ഞാൻ പ്രത്യേകം കല്പന കൊടുത്തിരുന്നു. ഇതിനൊത്തുള്ള മഹാവീരനെക്കിട്ടുന്നതു ലോകത്തിലപൂർവ്വമാണ്. ഇത്തരം ശത്രു ഒരു മഹാഗ്രന്ഥമാണ്; ഞാനാഗ്രന്ഥത്തെ വെട്ടിനുറുക്കുകയില്ല!

ഭടി — കല്പന.

മഹാബത് — എന്നാൽ പോകാം.

[ഗജസിംഹൻ പോവുന്നു].

അതാ, ഉന്നതമായി കത്തിജ്ജ്വലിക്കുന്ന മേവാഡിലെ ഗ്രാമങ്ങൾ കാണപ്പെടുന്നു. ഗ്രാമവാസികളുടെ മുറവിളിയും കേൾക്കപ്പെടുന്നു! ഹിന്ദുമതമേ—നിസ്സാരയായ ഹേ ഹിന്ദുമതമേ! ഞാനിതാ നിന്നെ മുഖഛേദം ചെയ്തിരിക്കുന്നു; നിന്റെ മോഹകാന്തത്തോടൊപ്പം, ചുട്ടെരിച്ചു ചാമ്പലാക്കിയിരിക്കുന്നു. നിന്റെ ആ ഔദ്ധത്യത്തെ പൊട്ടിച്ചു തുണ്ടമാക്കിയിരിക്കുന്നു!

(നാല് ഭടന്മാരോടുകൂടി കല്യാണി വരുന്നു)

മഹാബത് — (ഭടന്മാരോട്) ഏതാണീസ്ത്രീ?

ഒന്നാമ—എനിക്കറിഞ്ഞുകൂടാ, ഇവളെ വഴിയിൽവെച്ചു കണ്ടു; ഞങ്ങളുടെ കൂടെപ്പോന്നു!

മഹാബത്—(കല്യാണിയോടു) നിങ്ങളാരാണ്?

കല്യാണി—എന്നെയറിഞ്ഞിട്ടു നിങ്ങൾക്കു കാര്യമൊന്നുമില്ല.

മഹാബത്—എന്തിനാണിവിടേക്കു വന്നതു്?

കല്യാണി—നിങ്ങളോടൊരു ചോദ്യം ചോദിച്ചു പോവാൻ വന്നതാണ്.

മഹാബത്—എന്തു ചോദ്യം? എന്താണു വിഷയം?

മഹാബത്—നിങ്ങളുടെ പട്ടാളക്കാർ, നിരപരാധിയായ എന്റെ സഹോദരനെ വധിച്ചു!

മഹാ—നിന്റെ സഹോദരനെ കൊന്നുവോ? ശിപായികളേ, എന്താണീ സ്ത്രീ പറയുന്നതു്?

ഒന്നാമ—ഞങ്ങൾ ഗ്രാമവാസികളെ വെട്ടി വീഴ്ത്തുന്നതിനിടയിൽ ഒരാൾ ഞങ്ങളെ തടുത്തു; ഞങ്ങളയാളെ വെടിവെച്ചു വീഴ്ത്തി! അതിവളുടെ സഹോദരനായിരുന്നു; ഇതാണു നടന്ന സംഭവം!

മഹാബത്—(കല്യാണിയോടു്) ഇവൻ പറഞ്ഞതു ശരിയല്ലേ?

കല്യാണി—അതെ, താങ്കളുടെ ഭടന്മാർ സാധു ഗ്രാമക്കാരെ നിർദ്ദയം വെടിവെച്ചു വീഴ്ത്തുന്നതു കണ്ടു്, ആ അന്യായത്തെ എതിർത്തു; ആത്മരക്ഷണം ചെയ്തു. സ്വധർമ്മം അനുഷ്ഠിച്ച കുറ്റത്തിന് ഇവരവനെ വധിച്ചു!

മഹാബത്—നിങ്ങളുടെ ജ്യേഷ്ഠൻ, യുദ്ധം ചെയ്തു, അതിൽ പരമകമ്മ മരിച്ചു അല്ലേ?

കല്യാണി—അതെ,

മഹാബത്—എന്നാൽ ദേവി, ഇതിലവർ കുറ്റക്കാരല്ല, അവർ സ്വധർമ്മമനുഷ്ഠിച്ചു! എന്റെ കല്പനപ്രകാരമാണ് അവരിതു ചെയ്തതു്. ഭടന്മാരേ, നിങ്ങൾക്കെല്ലാവർക്കും ഇനി പോകാം.

(ഭടന്മാർ പോകുന്നു)

കല്യാണി—നിരപരാധികളായ, സാധുകൃഷിക്കാരെ വെട്ടിയറുത്തു തള്ളിയതു് നിങ്ങളുടെ കല്പനപ്രകാരമാണോ?

അഹ്മദ്—അതെ, ഞാൻ കല്പന കൊടുത്തിരുന്നു.

കല്യാണി—വീടുകൾ കൊള്ളി വെച്ചതോ?

അഹ്മദ്—അതെ, വീടു കൊള്ളിവെച്ചതും.

കല്യാണി—എനിക്കതു വിശ്വാസം വരുന്നില്ല! അങ്ങിത്ര നിഷ്ഠുരനാണെന്നു്, എനിക്കു വിചാരിക്കാൻ സാധിക്കുന്നില്ല! എനിക്കതു വിശ്വാസം വരുന്നില്ല!

അഹ്മദ്—എന്നെപ്പററി ഇത്രത്തോളം കടന്നു് ആലോചിക്കാൻ—?

കല്യാണി—എന്റെ സ്വാമി അത്ര നിഷ്ഠുരനല്ല!

അഹ്മദ്—നിങ്ങളുടെ സ്വാമിയോ?

കല്യാണി—അതെ; എന്റെ സ്വാമിതന്നെ! എന്റെ പ്രിയ! മഹാപ്രഭു 'നന്നായി നോക്കൂ, അങ്ങു് എന്നെ തിരിച്ചറിഞ്ഞില്ലേ? അങ്ങു പണ്ടു് പരിത്യജിച്ച ആ ഹിന്ദുസ്ത്രീയായ കല്യാണിയാണു ഞാൻ!

അഹ്മദ്—കല്യാണിയോ? അപ്പോൾ, എന്റെ ഭടന്മാർ വധിച്ചതു് അജയസിംഹനെയാണല്ലേ?

കല്യാണി—അതെ; ഒരു കാലത്തിലും അങ്ങയെ ധ്യാനിച്ചു് അങ്ങയുടെ പവിത്രപ്രേമത്താൽ എന്റെ ജീവിതകാലത്തെ ശൂന്യമാക്കിക്കളഞ്ഞിട്ടു് എന്റെ ചെറുതോണിയെ ഈ അപാരസമുദ്രത്തിൽവെച്ചു തള്ളിവിട്ടു! അന്നത്തെ ദിവസം എന്റെ സഹോദരനായ അജയസിംഹൻ സ്വന്തം എന്റെ അഭീഷ്ടം നിറവേററി, എന്റെ ദുഃഖത്തിൽ ഭാഗഭാക്കായി. വഴിയിൽവെച്ചു ഒരു തവണ അവിടുത്തെ ഭൃത്യന്മാർ എന്നെ ഉപദ്രവിച്ചു. എന്റെ രക്ഷയ്ക്കായി, അദ്ദേഹം സ്വയം ക്ഷതശരീരനായി! ഞാനിടിഞ്ഞു പൊളിഞ്ഞ വീട്ടിൽ താമസിച്ചു വളരെ ദിവസം എന്റെ സഹോദരനെ ശുശ്രൂഷിച്ചു. അടുത്തുള്ള ഗ്രാമങ്ങളിൽച്ചെന്നു ഭിക്ഷവാങ്ങി നാൾ പുലർത്തി ഞങ്ങ

ഹത്തെ മൃത്യുദംഷ്ട്രയിൽനിന്ന വീണ്ടെടുത്തു. ഇതു സൂക്ഷിച്ചു പൊതിഞ്ഞ ഞാൻ സംരക്ഷിച്ചു—അദ്ദേഹത്തിന്റെ ജീവിതത്തെ അങ്ങുന്റെ കയ്യിൽനിന്ന തട്ടിപ്പറിച്ചു! ഇനിയെന്തു മാത്രമായിട്ടെന്തിന്ന ബാക്കി വെയ്ക്കുന്നു? എന്നേയും കൊല്ലാം—ഹാ—അയ്യോ, നാഥ!

മഹാബത്—ഇല്ല കല്യാണീ, എനിക്ക മാപ്പു തരൂ! എന്റെ കുററം പൊറുത്തരുളു.

കല്യാണി—അനേകായിരം ഗ്രാമീണജനങ്ങളുടെ ഹത്യ നിങ്ങളുടെ കല്പനപ്രകാരമാണ നടന്നതെന്നോ?

മഹാബത്—അതെ, അതെല്ലാം എന്റെ കല്പനപ്രകാരമാണ നടന്നത്. ഞാൻ രജപുത്രവംശത്തെ നാമാവശേഷമാക്കാൻ കല്പന കൊടുത്തു?

കല്യാണി—ഭഗവാനേ! അങ്ങെന്താണിതു പ്രവർത്തിച്ചത്? ഇതാണൊ എന്റെ ആരാദ്ധ്യദൈവം? ഈ ഘാതകനെ ധ്യാനിച്ചിട്ടാണൊ ഞാൻ സന്ന്യാസിനിയായത്? മരണത്തിനുകൂടി വേണ്ടാത്തവളായില്ലേ ഞാൻ! ഈശ്വരാ!, മനുഷ്യലോകത്തിലെ ഒരു അഭാഗിനിയിതാ ഒരൊററദിവസം, തന്റെ സഹോദരനേയും, തന്റെ ഭർത്താവിനേയും ഒരുമിച്ച് ഉപേക്ഷിച്ചിരിക്കുന്നു.

(രൂപം മറയുന്നു)

മഹാബത്—എന്നാൽ നിനക്കറിയാമോ, എന്തിനുവേണ്ടിയാണു ഞാൻ—

കല്യാണി—വേണ്ട, പ്രഭോ, എനിക്കിനിയൊന്നും കേൾക്കേണ്ട, കേട്ടതെല്ലാം മതി! എന്റെ സ്വപ്നലോകം തകർന്നു! ഞാനിതുവരെ നിങ്ങളെ മനഃപൂർവ്വം ആരാധിച്ചു; ഇതുവരെ നിങ്ങളായിരുന്നു എന്റെ ദൈവം; ഈ നിമിഷംമുതൽ ആ ദൈവം ഒരു രാക്ഷസനായിരിക്കുന്നു! അവളുടെ ഉററ ശത്രുവായി കലാശിച്ചിരിക്കുന്നു. എനിക്ക മോഗളരോടു വൈരമുണ്ട്; എ

ന്നാൽ, അതിൽ നീതിയുണ്ട് നിങ്ങളോട്! മൊഗളർ ഹിന്ദുവിന്റെ ആരും അല്ല. അവരുടെ ധർമ്മം. കാഫർമാരെ വധിക്കാൻ അവരെ ശാസിക്കുന്നു. അവരതനുഷ്ഠിക്കുന്നു. നിങ്ങളോ, ഒരു രജപുത്രനായ നിങ്ങളോ—രജപുത്രസ്ഥാനത്തിന്റെ വീരസന്താനമായ നിങ്ങളോ—സ്വന്തം ധമനികളിൽക്കൂടി രജപുത്രരക്തം ഓടിക്കൊണ്ടിരുന്നിട്ടും—ധനലോഭംകൊണ്ടും വർഗ്ഗവിദ്വേഷംകൊണ്ടും സ്വന്തം പെറ്റമ്മയുടെ വയറ്റിൽ കത്തി കുത്തിയിറക്കി! നാഥാ, സഹിക്കവയ്യല്ലോ! നിങ്ങൾ മൊഗളരിലും, മൊഗളനായല്ലോ! മൊഗളർ മേവാഡ് ജയിച്ചു, വന്ന വഴി നോക്കി പോകുമായിരുന്നു; എന്നാൽ നിങ്ങളോ പാവപ്പെട്ട കൃഷിക്കാരുടെയും, സാധുഗ്രാമക്കാരുടെയും വീടുകൾ കൊള്ളയടിച്ചു പാപ്പരാക്കി! മൊഗളസൈന്യത്തിന് ചില ദോഷം പോരായ്മയുണ്ട്; നിങ്ങളതു തികച്ചും പൂർത്തിയാക്കി! നിങ്ങൾ മതത്തിന്റെ എച്ചിൽ തിന്ന് ആ മാംസഭോജികളെ ആ മ്ലേച്ഛന്മാരെ—ആ ക്രൂരഹിംസ്രമൃഗങ്ങളെ മേവാഡിലേക്കു തുറന്നുവിട്ടു! നിങ്ങൾ നിങ്ങളുടെ ജന്മഭൂമിയായ മേവാഡിനെ, ശ്മശാനമാക്കിത്തീർത്തു, നിരപരാധികളായ മനുഷ്യരുടെ മുറവിളികൊണ്ട് ആകാശത്തെ അന്ധകാരാവൃതമാക്കി മൊഗളർക്കിവക ദുരാഗ്രഹങ്ങളുണ്ടായിരുന്നില്ല! ഭഗവാനേ, ഇത്തരം ദേശദ്രോഹികൾക്ക്, അവിടുത്തെ സന്നിധിയിൽ ശിക്ഷകളൊന്നുംതന്നെയില്ലേ? ഈ കുലദ്രോഹിയുടെ തലയിൽ, ഇടിത്തീയെങ്കിലും വീഴില്ലേ?

മഹാബത്—കല്യാണീ, ഇല്ലാത്ത കുറ്റങ്ങളൊക്കെ ഞാൻ ചെയ്തതാക്കേണ്ട; നിറുത്തേണം!

കല്യാണി—എന്തിനു വേണ്ടിയോ? അതു വെറും നുണ!

മഹാബത്—നുണയല്ല; സത്യം! എന്ന് എന്നെ ആരാധിച്ച കുറ്റത്തിനു നിന്റെ അച്ഛൻ നിന്നെ വീട്ടിൽനിന്ന് അടിച്ചു പുറത്താക്കിയോ, അന്നു മേവാഡിനെതിരായി ഞാൻ ശസ്ത്രധാരണം ചെയ്തു!

റാണാ—അല്ല, മാനസി, ഇക്കുറിയുണ്ടായതു് യുദ്ധമല്ല; യുദ്ധക്ഷേത്രത്തിലൊരു തീമഴ പെയ്യുന്നാളുകണ്ടു; നമ്മുടെ സൈന്യം മുഴുവൻ വെന്തു വെണ്ണീറായി.

മാനസി—എങ്ങിനെ?

റാണാ—എനിക്കൊന്നും മനസ്സിലാക്കാൻ കഴിഞ്ഞില്ല. അതെന്തെന്നും എനിക്കറിഞ്ഞുകൂടാ. ആ യുദ്ധം ഈ ലോകത്തിലെയല്ല. ആകാശത്തിൽനിന്നുണ്ടായൊരുൽക്കാപ്രപാതം! ഇറങ്ങിവന്ന അഭിശാപത്തിന്റെ ഒരു ഭയങ്കരരൂപം; ഞാനൊരു നിമിഷം കണ്ണടച്ചു; എന്റെ ശരീരത്തിൽക്കൂടി, മനഃക്ഷോഭത്തിന്റെ മിന്നലൊന്നതിവേഗത്തിൽ മിന്നി. എന്റെ തല ചുററി. ഞാനമ്പരന്നു. കണ്ണുമിഴിച്ചു നോക്കിയപ്പോൾ ഉറങ്ങിയെഴുന്നേററപോലെയെനിക്കു തോന്നി. യുദ്ധക്ഷേത്രത്തിൽ ഞാൻ തനിച്ചായി. ഒരൊച്ചയില്ല; നാലുപാടും കുന്നുകൂടിക്കിടക്കുന്ന ശവശരീരങ്ങൾ. ഹാ, ആ കാഴ്ച എത്ര ഉദ്വേഗജനകമായൊരു കാഴ്ചയായിരുന്നു!

മാനസി—അച്ഛൻതന്നെയൊന്നു പരിഭ്രമിച്ചിരിക്കുന്നു; അവിടെയിരിക്കൂ; ഞാൻ ശുശ്രൂഷിക്കട്ടെ.

റാണാ—ഞാൻ ആ ഭയങ്കരശ്മശാനത്തിൽ ഒററക്കു്, അങ്ങുമിങ്ങും പാഞ്ഞുനടന്നു. എന്നെ ആരും തടുത്തില്ല; എന്നെയാരും കൊന്നതുമില്ല!

മാനസി—ഈ യുദ്ധത്തിൽ അങ്ങു തോൽവി സമ്മതിച്ചുവോ?

റാണി—തോൽവി സമ്മതിച്ചാലെന്തു് സമ്മതിച്ചില്ലെങ്കിലെന്തു്? തോൽവി സമ്മതിക്കാത്തതുകൊണ്ടുമാത്രം നാം ജയിക്കുകയും ഇല്ല. അതിലെന്തർത്ഥമുണ്ടു്. എന്റെ വിചാരം അതൊന്നുമല്ല. എന്നെയെന്തുകൊണ്ടു് ആരും എതിർത്തില്ല, എന്തുകൊണ്ടു് ആരും വന്നു സംഹരിച്ചില്ല. ഞാൻ ആ മഹാശ്മശാനത്തിൽ "മഹാബത് ഖാൻ, മഹാബത് ഖാൻ എന്നും, ഗജസിംഹൻ, ഗജസിംഹൻ എന്നും ഉറക്കെ വിളിച്ചുനടന്നു. എ

ന്നാലേതും എന്റെ അടുത്തു വന്നില്ല; എന്നെ എതിർത്തില്ല. ഇതിന്റെ കാരണം നിനക്കറിയാമോ, മാനസി?

മാനസി— അച്ഛാ, അതു ചോദിക്കാതിരിക്കണം.

രാണാ— ഒരൊററക്കാര്യമാണെനിക്ക മനസ്സിലാവാത്തതു്? മഹാബത് ഖാൻ യുദ്ധത്തിൽ ജയിച്ചു; എന്നാലിനിയും സാഹങ്കാരം അവനെന്തുകൊണ്ടു് ഉദയപൂരം കോട്ടയിൽ പ്രവേശിച്ചില്ല; എന്തുകൊണ്ടു കോട്ടകൈവശപ്പെടുത്തിയില്ല? ഇനി നടക്കാൻ ആ ഒരു കാര്യമേ ബാക്കിയുള്ളൂ.

മാനസി— തോററു തോററു, അതിലിനി വ്യഥാക്ലേശം വ്യർത്ഥം. യുദ്ധത്തിലെങ്കിലുമൊരു ഭാഗം തോല്ക്കാതെ കഴിയില്ല. അച്ഛൻ ദുഃഖിക്കരുതു്.

രാണാ— ശരി; നീ പറഞ്ഞതു ശരി. തോററു തോററു. ഇനി എന്തിനു ദുഃഖിക്കുന്നു. യുദ്ധത്തിലെങ്കിലുമൊരു ഭാഗം തോൽവി നിശ്ചയം? ഇല്ല, അക്കാര്യത്തിലെനിക്കു ദുഃഖമില്ല. എന്നാലവരാരും, എന്നെയെന്തുകൊണ്ടു കൊന്നില്ല?

[റാണി വരുന്നു.]

രാണാ—(റാണിയോടു) വലിയൊരു ചോദ്യം—നിന്നോടു ചോദിക്കുന്നു. ഇത്രയായിട്ടു്, അവർ എന്നെ എന്തുകൊണ്ടു കൊന്നില്ല?

റാണി—എന്താണിപ്പറയുന്നതു്?

[മാനസിയുടെ മുഖത്തു നോക്കുന്നു.]

രാണാ— കേൾക്ക് ആ ഭയങ്കരരാത്രിയിൽ—ആ ഭയങ്കര ശ്മശാനത്തിൽ—ശവം കൂമ്പാരം കൂടികിടക്കുന്നതിന്റെ നടുവിൽ ഞാൻ ഒററക്കുനിന്നു. ഹാ! അതെന്തൊരു കാഴ്ചയായിരുന്നു; അതിനെപ്പററിയൊന്നു ഊഹിച്ചുനോക്കാൻകൂടി നിനക്കു ശക്തിയില്ല. മുകളിൽ—ആകാശത്തു് അനന്തനിശ്ചലതാരകൾ; ഭൂമിയിലോ, അഗണിതഭീകരശവങ്ങൾ! അവയുടെ നടുവിൽ, മറെറാന്നുമില്ല, അന്ധകാരം; ഭയങ്കരമായ അന്ധകാരം! ഇഹലോകവും ഞാനുമായുള്ള ബന്ധം വേർപ്പെട്ടതായി അപ്പോൾ എ

നിക്കു തോന്നി! ആ യുദ്ധക്ഷേത്രത്തിൽ കൈവാളും വീശി ഞാൻ നടന്നു. എന്നാൽ കൈവാളിന്റെ വെട്ട്, അൎദ്ധരാത്രിയിലെ, തണുത്ത കാറ്റിനെമാത്രം ഛിന്നഭിന്നമാക്കി. ഞാൻ മഹാബത്ഖാൻ, മഹാബത്ഖാൻ എന്നുറക്കെ വിളിച്ചു; ഉത്തരമില്ല! ശൂന്യമായ അന്തരീക്ഷത്തിൽനിന്നു മഹാബത്ഖാൻ, മഹാബത്ഖാൻ എന്നു പ്രതിദ്ധ്വനിച്ചു! പിന്നീട്ട [തൊണ്ടവരളുന്നു] യുദ്ധഭൂമിയിലെല്ലാടവും ഞാനൊന്നു കണ്ണോടിച്ചുനോക്കി; അപ്പോൾ എനിക്ക് — എന്റെ സൗഭാഗ്യരാജ്യം എന്തോ ഒരു ഭൂകമ്പത്തിലിളകിമറിഞ്ഞു തകൎന്നു കിടക്കുന്നതായി തോന്നി! [ദൈന്യസ്വരത്തിൽ] ആ മഹാശ്മശാനത്തിലെ — ആ അൎദ്ധരാത്രിയിലെ ഇളങ്കാറ്റ്, മരിച്ചവരുടെ പ്രാണവായുകൊണ്ടു കനത്തതായി എനിക്കു തോന്നി; ഞാനൊന്നു നെടുവീൎപ്പിട്ടു; അതാകാശത്തിൽ ലയിച്ചില്ല. അതു അതിന്റെ ഭാരംകൊണ്ടു ഭൂമിയിലേയ്ക്കുതന്നെ വീണു! ഇല്ലെങ്കിൽ, തീൎച്ചയായും ആ ദീൎഘശ്വാസം നിലത്തുനിന്നു പൊടുകിലയടക്കമായിരുന്നു എന്നെനിക്കു തോന്നി.

റാണി — വരേണ്ടതു വന്നു; ഇനിയെന്തിന് അതിനെപ്പറ്റി വിചാരിച്ചു മനസ്സു പുണ്ണാക്കുന്നു?

റാണാ — ഇല്ല റാണി, നീ പറഞ്ഞതു വാസ്തവമാണ്. മേവാഡ് മരിച്ചു. നാമെല്ലാവരും അതു കണ്ടുനിന്നു; നാമിന്നു മേവാഡിന്റെ മൃതശരീരം, തോളിലേററി നടക്കുകയാണ്; ശരി. പോവുക. ഇതുംകൊണ്ടുതന്നെ നമുക്കു പോവുക!!

---

## രംഗം 2.

(സ്ഥലം — മേവാഡിലെ അന്തഃപുരത്തിലേയ്ക്കുള്ള ഒരു കവാടവഴി.)

[സമയം — രാത്രി. ദാസികൾ സംസാരിച്ചുകൊണ്ടിരിക്കുന്നു]

ഒന്നാമത്തവൾ — കഷ്ടം! ആ വയസ്സൻ ഗോവിന്ദസിംഹന്റെ ആധിക്കളവുണ്ടാവില്ല. ആ പാവത്തിന് ഒരു ആൺകുട്ടിയേ ഉണ്ടായിരുന്നുള്ളൂ.

രണ്ടാമത്തവൾ—എന്നാലൊന്നാലോചിക്ക മനസ്സിലാവാത്തത്. ആ ചാരണി റാണി എന്തിനാവോ, ആ ശവം ഗോവിന്ദസിംഹന്റെ വീട്ടിലേക്ക് എടുത്തെഴുന്നള്ളിച്ചത്? അതിന്റെ ആവശ്യം അവൾക്കേ അറിയൂ.

ഒന്നാമൾ—അവളുടെ സകല പ്രവൃത്തിയും ഇങ്ങിനെതന്നെയാണ്. ഒരാളുല്ലാത്ത പണിയ്ക്ക് വേറെ പണി വേണ്ട; ആവട്ടെ—ആള് ഒരു പരപ്പു കൂടീട്ടുണ്ടോ?

രണ്ടാമൾ—നാട്ടുപുറത്തു പൂഴിവാരിയിട്ടാൽ വീഴില്ല! ഗോവിന്ദസിംഹനെവിടെയൊട്ടില്ലതാനും? ചാരണി റാണിയുടെ മകനെ വിളിക്കാനയച്ചിട്ടുണ്ട്. ആ ശവത്തിന്റെ അടുത്തു റാണി നില്ക്കുന്നുണ്ട്? ജനക്കൂട്ടം കരച്ചുകലൊന്നിച്ചു തള്ളിത്തിരക്കി നോക്കുന്നു.

ഒന്നാമൾ—ഇരുട്ടത്തോ?

രണ്ടാമൾ—ഇരുട്ട്; കൂരാക്കൂരിരുട്ട്; പരക്കെ കരേറ്റു കാണാം. ഇത്തിരിയകലത്തായി ഒരു നിലവിളക്ക് കത്തുന്നുണ്ട്. അതാ, ആ വരുന്നതാരാണ്?

ഒന്നാമൾ—എവിടെ?

രണ്ടാമൾ—കാണുന്നില്ലേ, അതാ?

ഒന്നാമൾ—അതു രാജകുമാരിതന്നെ, നോക്കൂ സ്ഥിതി നോക്കൂ—തലമുടി ചിന്നിച്ചിതറിപ്പിന്നിലുലഞ്ഞുകിടക്കുന്നു; ഉടുവസ്ത്രം അയഞ്ഞുകിഴിഞ്ഞു നിലത്തിഴയുന്നു; നേത്രങ്ങൾ ആകാശോന്മുഖങ്ങളായിരിക്കുന്നു. കൈ രണ്ടും കൂപ്പിയിരിക്കുന്നു!

രണ്ടാ—നമുക്കു പോവുക; അതാ അവളിങ്ങോട്ടുതന്നെ വരുന്നു!

[ഇരുവരും വഴിക്കു വഴിയെ പോവുന്നു; മറ്റൊരു വഴിക്കു മാനസി വരുന്നു].

മാനസി—പോയി, അജയൻ എന്നെന്നേയ്ക്കുമായിപ്പോയി! അവ ആകാശത്തിൽച്ചെന്നദൃശ്യമാവുകയും ചെയ്തു. എന്നെ കൂടെക്കൂട്ടാതെ— എന്നോടൊരൊറ്റവാക്കു ചൊല്ലിപ്പറയാതെ—

അജയൻ എന്നെന്നേയ്ക്കുമായിപ്പോയി! ആ വൎത്തമാനം ശരിയോ? അയ്യൊ—എന്റെ തല ചുററുന്നു! ഭൂമിയിൽനിന്നു ചില പീതരൂപങ്ങൾ പുറപ്പെടുന്നതായെനിക്കു തോന്നുന്നു; അവ ആകാശത്തിൽച്ചെന്നു നൃത്യമാവുകയും ചെയ്യുന്നു. മേഘത്തിൽനിന്നു ഭയങ്കരം അഗ്നിജ്വാല പുറപ്പെടുന്നു! എന്റെ മുകളിൽനിന്ന് ആകാശവും, കാൽച്ചുവട്ടിൽനിന്നു ഭൂമിയും നീങ്ങിപ്പോവുന്നതായെനിക്കു തോന്നുന്നു; ഞാനെവിടെയാണ്? [കുറച്ചുനേരം കഴിഞ്ഞു] ഞാനെന്തു ദയയില്ലാത്തവളാണ്? എന്റെ ഹൃദയം എന്തു കരിങ്കല്ലാണ്? ഞാനിതുവരെ ഒന്നു തുറന്നു സംസാരിച്ചില്ലല്ലോ? എന്റെ മുഖത്തുനിന്ന് ഒരു വാക്കു കേൾക്കാൻ—കണ്ണുകളുടെ കരുണാപൂൎണ്ണമായ ഒരു കടാക്ഷം ആസ്വദിക്കാൻ എന്റെ അജയൻ, എത്ര ദിവസം എന്റെ മുമ്പിൽ ഭിക്ഷുകനായിരുന്നു? അന്നൊന്നിനും ഈ ബുദ്ധി തോന്നിയില്ല; എന്റെ അജയൻ എന്നോടു മുഷിഞ്ഞുപോയി. അജയ, ഇന്നു അമ്മയുടെ ചെന്താമരക്കാലടികളിൽ വീണു മാപ്പുചോദിക്കാൻ എന്റെ മനസ്സുഴറുന്നു, ഈ ഹൃദയം മുഴുവൻ തുറന്നുകാട്ടാൻ ഇന്നു ഞാൻ സന്നദ്ധയായിരിക്കുന്നു! ഹാ—എന്നാലതിനുള്ള സമയം തെററി?—

---

രംഗം 3.

(സ്ഥലം—ഗോവിന്ദസിംഹന്റെ ഗൃഹാങ്കണം).

(സമയം—രാത്രി).

(കൊട്ടകുററടിയ്ക്കുന്നു; അജയന്റെ ശവശരീരം നിലത്തു കിടത്തിയിരിക്കുന്നു. സത്യവതിയും നാലു ശവമെടുക്കുന്നവരും അടുത്തു നില്ക്കുന്നു; ഗോവിന്ദസിംഹൻ ശവത്തിന്റെ മുഖം സൂക്ഷിച്ചുനോക്കുന്നു).

ഗോവിന്ദ—ഇതു എന്റെ മകൻ അജയസിംഹന്റെ മൃതശരീരമാണോ? സത്യവതി, നീയിതെവിടെ കണ്ടെത്തി?

സത്യവ—പാതയുടെ മദ്ധ്യത്തു്;

ഗോവിന്ദ—ഇവനെങ്ങിനെ മരിച്ചു?

സത്യ—മഹാബത്ഖാന്റെ സൈന്യങ്ങൾ ഗ്രാമീണജനങ്ങളെ വെട്ടുവാളുമ്പോൾ, അവരെ രക്ഷിക്കാൻ, അജയൻ മടങ്ങാതെ യെത്തു 'യുദ്ധത്തിൽ വെടി'യേററു മരിച്ചു. ഇതാണ് അടുത്തു വട്ടത്തുകാർ പറഞ്ഞ വർത്തമാനം. കല്യാണിയെ അവർ പിടിച്ചുകൊണ്ടുപോയി.

ഗോവിന്ദ—മകനേ, അജയസിംഹാ, എനിക്കു മാപ്പുചോദിക്കാനുള്ള സമയംകൂടി നീ തന്നില്ലല്ലോ മകനേ! ഞാൻ അന്നു ക്രോധാക്രാന്തനായി; നീ വീടുവിട്ടുപോയി. ഒരു വാക്കു സംസാരിക്കാൻ ഇടയായില്ല; ഞാൻ നിന്നെ മടക്കിവിളിച്ചില്ല. നിന്റെയാത്ര മുടക്കാനും എനിക്കു തോന്നിയില്ല;—അയ്യോ! മകനേ, അജയ! അയ്യോ—നീയെനിക്കു മാപ്പുചോദിക്കാനുള്ള സന്ദർഭംകൂടിയുണ്ടാക്കിത്തന്നില്ലല്ലോ മകനേ? ഇതു ശണ്ഠയോ? ഇതു വൈരമോ? ഇതു നിന്റെ കിഴവനായ അച്ഛനല്ലേ; ഹാ—മകനേ! അജയ;

സത്യ—ഗോവിന്ദസിംഹജി; ദുഃഖിക്കരുത്; അജയൻ ക്ഷത്രിയോചിതമായ വീരമരണം പ്രാപിച്ചു. ആർത്തരക്ഷയ്ക്കായി അദ്ദേഹം സ്വജീവനെ ബലികഴിച്ചു. അജയൻ, എത്ര പുണ്യശ്ലോകൻ!

ഗോവിന്ദ—സത്യവതീ, നീ പറയുന്നതു സത്യംതന്നെ; അജയൻ സാധുസംരക്ഷക്കായി പ്രാണത്യാഗംചെയ്തു; അസഹായികളെ സഹായിക്കാൻ ജീവൻപരിത്യജിച്ചു; ഞാനെന്തിനു കരയുന്നു. ഇല്ല സത്യവതി ഞാൻ കരയില്ല:—ശവമെടുക്കട്ടെ. ശവസംസ്കാരം നടക്കട്ടെ:

(ഗോവിന്ദസിംഹൻ ശവത്തിന്റെ മുഖം മൂടുന്നു; ശവവാഹകന്മാർ ശവമെടുക്കാൻ തുടങ്ങുന്നു).

ഗോവിന്ദ—നില്ക്കുവിൻ; ഒരു ദയ ചെയ്യുവിൻ; ഒരു പ്രാവശ്യംകൂടി അജയന്റെ ചെന്താമരമുഖം, കാണട്ടെ—ഹാ—എന്റെ സർവ്വസ്വമേ, അജയൻ—ഹാ—അവനാരാണ്; എ

ന്റെ വാൎദ്ധക്യത്തിലെ യൌവ്വനം, അന്ധതയുടെ ഊന്നുവടി, എന്റെ ജീവിതസൎവ്വസ്വം—അജയ—അജയ! നിന്റെ ആ ചെന്താമരമുഖം ഒന്നു നോക്കിക്കാണട്ടെ മകനെ, ഇല്ലില്ല—സത്യവതീ—നീ പറഞ്ഞതു ശരിയാണ്; അജയൻ, അന്യൎക്കുവേണ്ടിയാണു പ്രാണത്യാഗം ചെയ്തതു. ഇല്ല ഞാൻ കരയില്ല—മിവാരലക്ഷ്മി—ഹേ ഭയങ്കരരാക്ഷസി—ഇത്രയധികം ജീവനെയെടുത്തു വിഴുങ്ങീട്ടും നിനക്ക് തൃപ്തിയായില്ലല്ലോ! കുലടെ, നീ പോവാനൊരുങ്ങിപ്പുറപ്പെട്ടുനില്ക്കുന്നു. ഇറങ്ങിപ്പൊയ്ക്കൂടെ? — സൎവ്വം—അനുവാദമുണ്ടു — ഒട്ടേറിയാലല്ലാതെ—നീ പടിയിറങ്ങിപ്പോവില്ലേ?—ഹാ രാക്ഷസി! എന്റെ സൌവൎണ്ണലോകം തകൎന്നു! ഇല്ലില്ല—ആര് പറഞ്ഞു, എന്റെ അജയൻ മരിച്ചുവെന്നു ആര് പറഞ്ഞു? ഇല്ല, എന്റെ അജയൻ മരിച്ചിട്ടില്ല! അവൻ മരിച്ചിട്ടേ ഇല്ല. അജയനല്ലേ, എന്റെ മുഖത്തുതന്നെ ഉററുനോക്കിക്കൊണ്ടു കിടക്കുന്നതു? അവൻ യുദ്ധത്തിൽ ജയിച്ചിരിക്കുന്നു. അജയ, ജീവിതസൎവ്വസ്വമെ, അജയ!

[ഗോവിന്ദസിംഹൻ മൃതശരീരത്തിന്റെ കഴുത്തുതന്നെ ചെന്നു കെട്ടിപ്പുണരാൻ ഭാവിക്കുന്നു. സത്യവതി വന്നു തടയുന്നു.]

സത്യ—ഗോവിന്ദസിംഹജി, ശോകോന്മത്തനാവരുത്; നിങ്ങളുടെ മകൻ ഇപ്പോൾ ഈ ലോകത്തിലില്ല!

ഗോവിന്ദ—ഇല്ലേ? എന്റെ മകൻ ഈ ലോകത്തിലില്ലേ? അതു വാസ്തവമാണൊ? ഞാനെങ്ങിനെ മറക്കട്ടെ. മകനെ, അജയ, ജീവിതസൎവ്വസ്വമെ, അജയ!

സത്യ—നിങ്ങൾ ധീരനാണ്, പുത്രശോകത്താൽ അധീരനാവരുത്; അതു നിങ്ങൾക്കു ഭൂഷണമല്ല.

ഗോവിന്ദ—എന്താണു സത്യവതി, പറയുന്നതു? സത്യവതി പറയു; ഉറക്കെപ്പറയു; എനിക്കു ചെവികൂട കേൾക്കുന്നില്ല.

എന്റെ ഉള്ളിലും പുറത്തും ഭയങ്കരമായ കൊടുങ്കാററടിക്കുന്നു! ഈശ്വരാ, ആരോർത്തു; ഭാവിയിതാണെന്നാരോർത്തു? അയ്യോ.

[കല്യാണി വരുന്നു.]

കല്യാണി—അച്ഛാ, അച്ഛാ!

ഗോവിന്ദ—ആരാണിതു കല്യാണിയോ? സർവ്വനാശിനി! നിന്റെ പ്രവൃത്തിയുടെ ഫലം നോക്കൂ, രാക്ഷസീ! എന്റെ അജയനെ തിന്നിട്ടു നില്ക്കയാണ്. എന്റെ മകനെ തിരികെത്തരൂ!

കല്യാണി—ജ്യേഷ്ഠാ, പ്രിയപ്പെട്ട ജ്യേഷ്ഠാ!

[അജയന്റെ മൃതശരീരത്തിൽ കിടന്നുരുളുന്നു].

ഗോവിന്ദ—മാറ്, ദൂരെ മാറ്! തൊട്ടുപോവരുതു, നീ എന്റെ അജയനെ തൊട്ടുപോവരുത്. കടന്നുപോ ദൂരെ, കൊലപാതകി!

[കല്യാണിയുടെ കുപ്പകഴുത്തു പിടിച്ചു തള്ളിയിടുന്നു.]

കല്യാണി—(എഴുന്നേററു) എന്നെ കൊല്ലൂ, എന്നെക്കൊല്ലൂ, ഞാൻ കൊലപാതകിയാണ്. തീർച്ചയായും ഞാൻ കൊലപാതകിയാണ്. എനിക്കാരാണു കല്യാണിയെന്നു പേരിട്ടതു്. എന്റെ പേര് കല്യാണിയെന്നല്ല, അകല്യാണിയെന്നാണ്. ഈ വീട്ടിലെ അമംഗളശില! മേവാഡിലെ ധൂമകേതു! ഭൂമിയിലെ കാളരാത്രി! എന്നെക്കൊല്ലൂ! ഈ സർവ്വനാശിനിയെ ഈ ലോകത്തിൽ വെച്ചുകൂടാ, ഞാൻ പോകുന്നതു് അങ്ങേക്കു നല്ല കാലത്തിനാണ്. എന്നെ കൊല്ലുവിൻ! ഈ നിമിഷത്തിൽ എന്നെ കൊന്നു കളയുവിൻ! [ഗോവിന്ദസിംഹന്റെ മുമ്പിൽ മുട്ടുകുത്തിയിരിക്കുന്നു, തല കുനിച്ചു കാണിക്കുന്നു.]

ഗോവിന്ദ—എന്റെ ഹൃദയം കലങ്ങിമറിയുന്നു, അതിനുള്ളിൽ ഒരു കൊടുങ്കാററുണ്ടാകുന്നു, നരകത്തിന്റെ അന്തർദ്ദാഹം! പിശാചിന്റെ ഘോരനൃത്തം! എനിക്കു സഹിക്കാൻ കഴിയുന്നില്ലല്ലോ, ഈശ്വരാ!

സത്യവതി—ഗോവിന്ദസിംഹജി, ക്ഷോഭാന്ധനാവരുതു്. ഈ വീരപുത്രന്റെ ശവസംസ്കാരം സാഭിമാനം നിർവ്വഹിക്കുവിൻ. നിങ്ങ

ളുടെ മകൻ പാവപ്പെട്ടവരെ രക്ഷിക്കാനാണു പ്രാണൻ കളഞ്ഞതു്! കരയരുതു്!

ഗോവിന്ദ—നീ പറയുന്നതു സത്യംതന്നെ; തീർച്ചയായും സത്യംതന്നെ! എന്റെ മകൻ പാവപ്പെട്ടവരെ രക്ഷിക്കാനാണു പ്രാണാർപ്പണം ചെയ്തതു്, ദീനശുശ്രൂഷക്കായിട്ടാണു പ്രാണാർപ്പണം ചെയ്തതു്; ഇല്ല. ഞാൻ കരയില്ല! മകളെ, അയ്യോ! നിന്റെ അച്ഛനെ—ഈ കിഴവനായ അച്ഛനെ—മാപ്പുതരൂ മകളേ! എന്റെ സന്താപം നിന്നോടല്ലാതെ ആരോടു പറയാനാണു മകളേ! [കരഞ്ഞുകൊണ്ടു്] ഞാൻ ഇന്നു കിഴവനായിരിക്കുന്നു, വളരെ കിഴവനായിരിക്കുന്നു, അയ്യോ! കല്യാണി, മകളെ.

കല്യാണി—അച്ഛാ!

ഗോവിന്ദ—(തൊണ്ടയിടറി) വരൂ, മകളെ വരൂ, എന്റെ മടിയിൽ വന്നിരിക്കൂ. വീട്ടിൽനിന്നടിച്ചിറക്കപ്പെട്ടവൾ—ഭർത്താവിന്റെ വഴിക്കു വീട്ടിൽനിന്നു് അടിച്ചിറക്കപ്പെട്ടവൾ—വരൂ, ഭാഗ്യംകെട്ട പെണ്ണേ, തുണയില്ലാത്ത കുട്ടി: വരൂ മകളെ. ഞാൻ പതിവ്രതാധർമ്മത്തെ അപമാനിച്ചയച്ചു, ആ കുററത്തിനു വേണ്ടുംവിധം ഈശ്വരനെന്നെ ശിക്ഷിച്ചു. സംസ്കാരകർമ്മം നടക്കട്ടെ!

[ആളുകൾ ശവമെടുക്കാൻ ഭാവിക്കുമ്പോഴേക്കും രാജകുമാരി വരുന്നു.]

[ഉന്മത്തരൂപിണിയായ മാനസി ഓടിക്കയറുന്നു. കേശഭാരം അഴിഞ്ഞുലഞ്ഞിരിക്കുന്നു, വസ്ത്രം കീറിത്തൂങ്ങിയിരിക്കുന്നു].

മാനസി—വരട്ടെ, വരട്ടെ, ഞാനും ഒരു നോക്കു കണ്ടോട്ടെ!

സത്യ—ആരു്? രാജകുമാരിയോ?

മാനസി—അജയ, പ്രിയതമ! ജീവിതസർവ്വസ്വമേ! സ്വാമി!

സത്യ—ഇതെന്താണു രാജകുമാരി? അജയൻ നിന്റെ സ്വാമിയോ?

മാനസി — അതെ; എല്ലാവരും കേൾക്കുവിൻ; ഒരു രഹസ്യവൎത്തമാനം എല്ലാവരും കേൾക്കുവിൻ! ഞാനിതുവരെ ഇതു പുറത്തു പറഞ്ഞിട്ടില്ല. ഇന്നതിനു സന്ദൎഭം കിട്ടി. അജയനും ഞാനും തമ്മിൽ വിവാഹം കഴിഞ്ഞിരിക്കുന്നു, എന്നാലതാരുമറിയില്ല; ഞാനും അറിയില്ല. ആരും അറിയാത്ത ഒരു നിഗൂഢവിവാഹം! ആത്മാവും ആത്മാവും തമ്മിലൊരു വിവാഹം! പ്രിയതമ, ഇതാ ഞാൻ കാണാൻ വന്നിരിക്കുന്നു; അങ്ങ് എവിടെയാണ്? ഇന്നിവിടെ നില്ക്കുന്നതു് അവിടുത്തെ ആ പ്രശസ്തയായ രാജകുമാരിയല്ല, പിന്നെയോ ഭിക്ഷുകി; അവിടുത്തെ പ്രേമദ്വാരത്തിലെ ഒരു ഭിക്ഷുകി! വെറും ഒരാസ്സി! ദീനഭിക്ഷുകിയില്ല. ദീന! ദീനതമ!! ഞാനങ്ങയെ എത്രമാത്രം സ്നേഹിക്കുന്നുവെന്ന് അങ്ങയോടിതുവരെ ഞാൻ തുറന്നു പറഞ്ഞിട്ടില്ല; എനിക്കുതന്നെയതു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല; മാപ്പുതരൂ; അജയ മാപ്പു തരൂ!

സത്യ — ഹാ! രാജകുമാരികൂടി ശോകാന്ധതയായിരിക്കുന്നു, മാനസി, വ്യസനിക്കരുതു്, അജയൻ സാധുരക്ഷക്കുവേണ്ടിയാണു പ്രാണത്യാഗം ചെയ്തതു്.

മാനസി — വാസ്തവമോ? ഹാ! മരിക്കുന്നതു് ഇങ്ങിനെ മരിക്കണം; ഹാ, പ്രിയ ശിഷ്യ! ഇന്ന് അങ്ങ് എന്റെ ശിഷ്യനല്ല, ഗുരുവായിക്കഴിഞ്ഞിരിക്കുന്നു. അവിടുത്തെ ജീവിതഗൌരവത്തിന്റെ രശ്മികൾ — പരലോകത്തെ പ്രകാശമാനമാക്കാതിരിക്കയ ഭൂമിയിലേയ്ക്കു വന്നിരിക്കുന്നു, ഭൂമിയെ ഉൽബുദ്ധമാക്കിയിരിക്കുന്നു! മരിക്കുന്നതു ഇങ്ങിനെ മരിക്കണം!

വൃദ്ധ ഗോവിന്ദസിംഹ! അങ്ങ് ധന്യൻതന്നെ; ഇങ്ങിനെയൊരു മകന്റെ അച്ഛനായ അങ്ങു തീൎച്ചയായും ധന്യൻതന്നെ, ഞാനും ധന്യതന്നെ; ഇങ്ങിനെയുള്ള ഒരു പുരുഷനെ ഭൎത്താവായി ലഭിച്ചതുകൊണ്ടു ഞാനും ധന്യതന്നെ! ഗോവിന്ദസിംഹ, നമുക്ക് അഭിമാനിക്കേണ്ട സമയമാണിതു, കരയേണ്ട സമയമല്ല!

ഗോവിന്ദ—(തൊണ്ടവരണ്ട്) രാജകുമാരി, അജയൻ രാജ്യരക്ഷക്കായി പ്രാണാർപ്പണംചെയ്തു, നാമെന്തിന കരയുന്നു? (തൊണ്ടയിടറി) അജയൻ രാജ്യത്തിനുവേണ്ടി—(ഗോവിന്ദസിംഹൻ എഴുനേററു കൈ തലക്കടിച്ചു, വാതിൽ ചാരിനില്ക്കുന്നു. കരഞ്ഞുകരഞ്ഞു ഹൃദയം സ്തംഭിക്കുന്നു.)

മാനസി—വ്യർത്ഥം! പുറമെ നിന്നുള്ള ഈ സാന്ത്വനങ്ങളുടെ, സമാശ്വാസം വ്യർത്ഥം! ഹൃദയാന്തർഭാഗത്തുനിന്നു പുറപ്പെടുന്ന ദീർഘനിശ്വാസത്തിന്റെ, ആവിയിൽ കലിഞ്ഞുപോകുന്ന ഈ സാന്ത്വനം വ്യർത്ഥം! എനിക്കും സഹിക്കാൻ കഴിയുന്നില്ലല്ലോ.

ഗോവിന്ദ—അജയ?

കല്യാണി—ഇതെല്ലാമെന്താണ്? എന്റെ കൺമുമ്പിൽ നടക്കുന്ന ഈ കഥയെന്താണ്? ഇതു സ്വർഗ്ഗമോ; ഭൂമിയോ; ഇവിടെയുള്ളവർ ദേവകളോ മനുഷ്യരോ; ഇതു ജീവിതമോ മരണമോ? ഞാനാരാണ്! [കല്യാണി മൂർച്ഛിച്ചുവീഴുന്നു.]

സത്യവതി—കല്യാണീ, കല്യാണീ!

ഗോവിന്ദ—മകളും മരിക്കുകയാണ്; മരിക്കട്ടെ! സുഖമായി മരിക്കട്ടെ!! നമുക്കെല്ലാവർക്കും ഒരുമിച്ചു മരിക്കാം. മകനും മകളും പോയി. ഞാനും മേവാഡും അടുത്തു പോകും. മകൻ പോയി. മകൾ പോയി— മേവാഡ്— എന്റെ സ്വപ്നമായ—മേവാഡ്—ഉടനെ മുങ്ങും;—അതാ മുങ്ങുന്നു:—അല്ല—അതാ മുങ്ങി! ഞാനും മുങ്ങട്ടെ!

[ഗോവിന്ദസിംഹൻ ഭ്രാന്തനെപ്പോലെ ഓടി അന്ധകാരത്തിൽ ലയിക്കുന്നു.]

---

## രംഗം 4.

[സ്ഥലം—മേവാഡിലെ ഒരിടുക്കുവഴി.]

(സമയം—സന്ധ്യ.)

[മഹാബത്ഖാൻ പാളയത്തിന്റെ പുറത്തു വന്നുനില്ക്കുന്നു].

ൎയ്യമനസ്സിന്റെ രശ്മികൾ മങ്ങിമാഞ്ഞു പോവുന്നതു നോക്കിക്കൊണ്ടിരിക്കുന്നു.]

മഹാബത് — അസ്തമനം കഴിഞ്ഞു!

[ഗജസിംഹൻ വരുന്നു.]

ഗജസിം — ഖാൻസാഹെബ്!

മഹാബത് — വരൂ, മഹാരാജാവേ!

ഗജസിം — താങ്കൾ സമരത്തിൽ ജയിച്ചു; ഇനിയുമെന്താണ് ഉദയപൂരം കോട്ട യെന്നാക്രമിക്കാത്തതു്?

മഹാബത് — ഇതിന്റെ ഉള്ളുകള്ളികളറിഞ്ഞിട്ടും താങ്കളെന്തിനി യനാവശ്യച്ചോദ്യം ചോദിക്കുന്നതു്?

ഗജ — ഇല്ല; വെറുതെ; ചോദിച്ചുവെന്നേ ഉള്ളൂ — ഖാൻസാഹെബ് — ഞാൻ കേട്ടു — മേവാഡിലെ സ്ത്രീകൾകൂടി ഇത്തവണ യുദ്ധത്തിൽ വാളെടുത്തുവെന്നു ഞാൻ കേട്ടു!

മഹാബത് — വാളെടുത്തുവോ? സ്ത്രീകളോ?

ഗജസിംഹ — അതെ സ്ത്രീകൾതന്നെ. ഇപ്പോഴറിയാം. അവരെത്തന്നിലാണു പടവെട്ടുന്നതെന്നു് ഇപ്പോളറിയാം. ഇക്കുറിയത്തെ യുദ്ധത്തിനൊരു — മാർദ്ദവം — ഒരു ശൃംഗാരത്തിന്റെ ചുവയുണ്ടാവും? ഞാനും ഈ യുദ്ധത്തിനു പോവും.

മഹാബത് — നിങ്ങളൊരു രജപുത്രനാണ്, എന്നിട്ടും രജപുത്രസ്ത്രീകളെ നിങ്ങളുപഹസിക്കുന്നു. നിങ്ങളൊരു തന്തയില്ലാത്തവനാണ്!

ഗജ — ഞാനൊരു രജപുത്രൻതന്നെയാണ്!

മഹാബത് — പോവൂ — കടന്നുപോവൂ! നിങ്ങളുടെ ഈ രജപുത്രത്വം നിങ്ങളുടെ വീട്ടിന്റെ മുകളിൽ ഒരുമായി കെട്ടിവെച്ചുവിൻ! എന്നെങ്കിലും ആവശ്യം വരും.

[ഗജസിംഹൻ പോവുന്നു]

മഹാബത് — ഇവരാണു രജപുത്രന്മാർ! ഇവരാണ്, ആൎയ്യധൎമ്മത്തിന്റെ വിജയപതാക പൊക്കിപ്പിടിക്കുന്നവർ! കേൾക്കു

ങ്ങൾ! ഹിന്തുക്കളേ, നിങ്ങളുടെ സാമ്രാജ്യത്തോടൊപ്പം മനക്കുടിപ്പോയി; മനക്കൂടി നഷ്ടപ്പെട്ടു; എന്താണെന്നോ? മനുഷ്യത്വം!

(ഒരു ഭടൻ വരുന്നു)

മഹാബത് — എന്താണു വന്നതു്?

ഭടൻ — ഷാഹ്ജാദ് സാഹേബ്, സൈന്യസമേതം വന്നെത്തിട്ടുണ്ടു്.

മഹാബത് — വന്നുവോ? ശരി?

(ഭടൻ പോവുന്നു)

മഹാബത് — രണ്ടാമതും സൈന്യം! എന്താവശ്യമാണു്? ഞാൻ മേവാഡിനെ ശ്മശാനമാക്കിക്കഴിഞ്ഞിരിക്കുന്നു; എന്നാൽ മോഗളസൈന്യങ്ങളോടുകൂടി ഞാൻ ഉദയപൂരം കോട്ട പിടിച്ചടക്കിയില്ല! ആ കൃത്യം ഷാഹ്ജാദ് സാഹേബ് നിർവ്വഹിക്കട്ടെ. എന്റെ പ്രവൃത്തി കഴിഞ്ഞു!

(ഗോവിന്ദസിംഹൻ വരുന്നു)

മഹാബത് — നിങ്ങളാരാണു്?

ഗോവിന്ദ — ഞാനോ; ഞാൻ മേവാഡിലെ ഒരു സേനാപതി!

മഹാബത് — ഇവിടെയെന്തിനു വന്നു?

ഗോവിന്ദ — പറയാം; കിതപ്പൊന്നു നില്ക്കട്ടെ!

മഹാബത് — എന്താണു്; താങ്കളെ റാണാ അമരസിംഹൻ സന്ധിചെയ്യാനയച്ചതാണോ?

ഗോവിന്ദ — ആ സംഭവത്തിനു മുമ്പ് ഒരു സംഭവം നടക്കണം; എന്റെ തലയിലിടിത്തീ വീഴണം.

മഹാബത് — പിന്നെന്തിനാണു് താങ്കൾ ഇങ്ങോട്ടു പോന്നതു്?

ഗോവിന്ദ — എനിക്കിപ്പോൾ ഒന്നാവശ്യമുണ്ടു്; മൃത്യു! ഞാൻ കിഴവനായിരിക്കുന്നു. എനിക്കു മരിക്കണം; എനിക്കു പടപൊരുതി മരിക്കണം! ആരുടെയെങ്കിലും കൈകൊണ്ടു പോരാ; എനിക്കു നിന്റെ കൈകൊണ്ടു മരിക്കണം. ഞാൻ നിന്നോടു പൊരുതി മരിക്കും.

മഹാബത് — നിങ്ങൾക്ക ഭ്രാന്തില്ലല്ലോ?

ഗോവിന്ദ — ഇല്ല. എനിക്ക് ഭ്രാന്തില്ല, ഞാൻ ദ്വന്ദ്വയുദ്ധത്തിൽ നിന്നെ കൊല്ലാൻ വന്നതാണെന്ന് നീ വിചാരിക്കുമായിരിക്കാം; ഈശ്വര! എന്നാലീ വാർദ്ധക്യകാലത്ത് എനിക്കതിനുള്ള ശക്തിയില്ല. ഇന്നത്തെ ദ്വന്ദ്വയുദ്ധത്തിൽ എനിക്ക നിന്നെ ജയിക്കാൻ കഴികയില്ല; എന്നാലെനിക്ക് മരിക്കാൻ കഴിയും. നിന്റെ കയ്യുകൊണ്ടുതന്നെ മരിക്കാൻ കഴിയും.

മഹാബത് — ഇതെന്താഗ്രഹമാണ്? എന്തൊരത്ഭുതമായ ആഗ്രഹമാണ്?

ഗോവിന്ദ — ഇതിലൊരത്ഭുതവുമില്ല; റാണാ പ്രതാപസിംഹന്റെ കൂടെ നടന്ന ചുരങ്ങളിലൊക്കെ ഞാൻ ഒമ്പതോളം യുദ്ധം ചെയ്തിട്ടുണ്ട്; എന്റെ ദേഹത്തിൽ മുറിവേൽക്കാത്ത സ്ഥലമില്ല. ഇപ്പോൾ ഈ അന്ത്യകാലത്തുള്ള ക്ഷതം—നിന്റെ ഖഡ്ഗം കൊണ്ടു വേണം.

മഹാബത് — അതുകൊണ്ട് എന്തു ലാഭമാണ് നിങ്ങൾക്കുണ്ടാവാനുള്ളത്?

ഗോവിന്ദ — ലാഭം മറ്റൊന്നുമില്ല; നീ ഇസ്ലാം മതക്കാരനാണ്; എങ്കിലും ഹിന്ദുവാണ്! റാണാ പ്രതാപന്റെ ജ്യേഷ്ഠപുത്രനാണ്; നിന്റെ കൈകൊണ്ടു മരിക്കാൻ, സുഖം കൂടും!

മഹാബത് — താങ്കൾ സാലുംബർ നേതാവായ ഗോവിന്ദസിംഹനാണോ?

ഗോവിന്ദ — ഹാ! ഹ! ഹ! നീയെന്നെ തിരിച്ചറിഞ്ഞു ഇല്ലേ? മനസ്സിലായോ; ഇപ്പോളെന്തിനാണ് എന്റെ കൈകൊണ്ടു മരിക്കുന്നതെന്നു നിനക്ക മനസ്സിലായോ? മഹാബത്ഖാൻ, നീ മേവാഡിനെ, തരിശ് നിലമാക്കി; എങ്കിലും നിന്നെ ഞാൻ ഉദയപുരം കോട്ടക്കകത്തു ചവുട്ടാൻ സമ്മതിക്കില്ല; മേവാഡിൽ ഒരു മൺപോലുമില്ല; നിനക്കിനി യുദ്ധം ചെയ്യേണ്ടിവരില്ല. ഞാൻ മേവാഡിലെ അന്ത്യവീരനാണ്! ഉദയപുരം കോട്ടയിലേക്ക തള്ളി പ്രവഹിക്കുന്ന മോഗളരെ എതിർക്കാൻ വന്നവ

നാണു ഞാൻ; എന്റെ ശിരച്ഛേദം ചെയ്തിട്ടു ഉദയപുരത്തിലേക്കു കടക്കാം; എന്റെ ചുടുരക്തംകൊണ്ടു കാൽ കഴുകീട്ട്, ഉദയപുരം കോട്ടയ്ക്കുള്ളിൽ കാൽ വെയ്ക്കണം! ഉം—എടുക്കൂ, വാളെടുക്കൂ!

(ഗോവിന്ദസിംഹൻ വാളെടുക്കുന്നു)

മഹാബത്—എന്നാൽ, മഹാക്ഷത്രിയ വീര, എനിക്കു ഉദയപുരം കോട്ടയിൽ വരണമെന്നില്ല!

ഗോവിന്ദ—നീ പോയാലും ശരി; പോയില്ലെങ്കിലും ശരി; എനിക്കു മരിക്കണം; എടുക്കൂ, വാളു!

മഹാബത്—കേൾക്കുവിൻ—

ഗോവിന്ദ—വേണ്ട, വേണ്ട, എനിക്കൊന്നും കേൾക്കേണ്ട. എന്റെ ഉള്ളിൽ ഒരു തീയ് ആളിക്കത്തുന്നുണ്ട്. എനിക്കു മകനില്ല; മകളില്ല, ഉം—എടുക്കൂ വാളു? എന്റെ ജന്മഭൂമി, മോഗളപാദദളിതമാവും മുമ്പ്—ആ ഭയങ്കരമായ കാഴ്ച ഈ കണ്ണുകൊണ്ടു കാണാനിടവരുന്നതിനുമുമ്പ്—എനിക്കു മരിക്കണം! ആര് മകളുടെ ഭർത്താവായിരുന്നിട്ടും പുത്രഘാതകനായോ, ആര് രജപുത്രസന്താനമായിരുന്നിട്ടും രാജ്യദ്രോഹിയായോ, ആര് ഹിന്ദുവായിരുന്നിട്ടും ഇസ്ലാംമതം സ്വയംവരിച്ചുവോ, ആര് മേവാഡ് രാജവംശത്തിലെയായിരുന്നിട്ടും ഭ്രാതൃദ്രോഹിയായോ, അവന്റെ കൈയ്കൊണ്ടു ഇന്നെനിക്കു മരിക്കണം! ഈ നിമിഷത്തിൽ മരിക്കണം!—എടുക്കൂ; വാളെടുക്കൂ!

മഹാബത്—(വാളൂരി) ക്ഷമിക്കണം— ഞാൻ അങ്ങയെ വധിക്കില്ല!

ഗോവിന്ദ—എനിക്കൊന്നും അറിയില്ല! ഇതാ തടുത്തോ!

മഹാബത്—ഗോവിന്ദസിംജി!

ഗോവിന്ദ—എന്നെ വധിക്കൂ; വേഗത്തിൽ വധിക്കൂ!

മഹാബത്—ഞാനിതാ ആയുധം വെച്ചു!

ഗോവിന്ദ—മഹാബത്ഖാൻ; സംശയം വേണ്ട; ഞാൻ നിന്നെ വിടില്ല; മരിക്കാൻവേണ്ടി വന്നവനാണു ഞാൻ, എനിക്കു മരിക്കണം, എടുക്കൂ, വാളെടുക്കൂ.

[ഗോവിന്ദസിംഹൻ ആക്രമിക്കാൻ ഒരുങ്ങുന്നു; ഇതിനിടയിൽ ഗജസിംഹൻ പിന്നിൽനിന്നു വെടിവെക്കുന്നു; ഗോവിന്ദസിംഹൻ വീഴുന്നു]

മഹാബത് — ഇതെന്താണു മഹാരാജാവെ, എന്താണു താങ്കളീ ച്ചെയ്തതു്?

ഗജസിം — ഇവനെ ഞാൻ കൊന്നു!

മഹാബത് — നിങ്ങളിതാരാണെന്നാണു് വിചാരിച്ചതു്?

ഗജസിംഹ — ഒരു കള്ളൻ. എത്രയോ കരിങ്കള്ളൻ!

ഗോവിന്ദ — ഞാനല്ല കള്ളൻ, അതു പറയുന്ന നീ തന്നെയാണു കള്ളൻ! അന്യന്റെ രാജ്യസമ്പത്തു പിടിച്ചുപറിക്കാൻ പുറപ്പെട്ട നീയാണു കരിങ്കള്ളൻ! മഹാബത്ഖാൻ, ഇനി പൊയ്ക്കോളൂ. ഉദയപുരം കോട്ട ചെന്നു കൈയേറിക്കോളൂ. നിങ്ങളെ ഇനി ആരും തടയില്ല. ഇനി നിനക്കു നിന്റെ പൊററമ്മയെ, വീട്ടുപണിക്കായി മൊഗളരെ പിടിച്ചുകൊടുക്കാം!! പുത്രധർമ്മം പൂർത്തിയാക്കാം.

അജയ! കല്യാണി!!

[ഗോവിന്ദസിംഹൻ പിടഞ്ഞു മരിക്കുന്നു]

## രംഗം 5.

(സ്ഥലം — ഉദയപുരം കോട്ടയുടെ മുൻവശത്തെ പാത.)

(സമയം — രാത്രി.)

(കോട്ട കാവൽക്കാരനും പുരവാസികളും നിന്നു സംസാരിക്കുന്നു.

ഒന്നാമൻ — എന്തെടോ, എന്തിനാണിന്നു റാണാജി കോട്ടയിൽനിന്നു പുറത്തു പോയതു്?

ഭടൻ — എന്തിനാണെന്നു് എനിക്കറിഞ്ഞുകൂടാ, ഒന്നറിയാം, 'മേവാഡിന്റെ പ്രവൃത്തി മുടിച്ചിരിക്കുന്നു; ഇനി ഇവിടെ വെച്ചു ഞാൻ വാൾ തൊടില്ല.' എന്നായി മഹാബത്ഖാൻചക്രവർത്തിക്കൊരു കത്തെഴുതിയിരുന്നുപോലും. അതുകൊണ്ടു് ഇക്കുറി ഖുർറം യുദ്ധത്തിനു വന്നിട്ടുണ്ടു്. ഒരു മൊഗളപുത്രൻ ഷാഹി

ജഹാവിന്റെ ഒരു കത്തു് ഇവിടെ കൊണ്ടുവന്നു. ആ കത്തിൽ സന്ധിയെപ്പററി എന്തോ ചിലതു് എഴുതിയിരിക്കുന്നതായി ഒരു ജനവാക്കുണ്ടു്. മൊഗൾദൂതൻ തിരിച്ചുപോയി പിറേറദിവസം—ഇന്നു് രാവിലെ—മഹാരാജാവു് ഒരു കുതിരപ്പുറത്തു കയറി ഷാഹ്ജഹാവിന്റെ കൂടാരത്തിലേയ്ക്കു പോയിരിക്കുന്നു.

വേറൊരുത്തൻ—പിന്നെ?

ഭടൻ—പിന്നത്തെ വർത്തമാനമൊന്നും എനിക്കില്ല!

മൂന്നാമതൊരുവൻ—റാണാജി ഇതുവരെ മടങ്ങിവന്നില്ലേ?

ഭടൻ—ഇല്ല!

നാലാമൻ—കൂടെയാരൊക്കെയുണ്ടു്?

ഭടൻ—ആരുമില്ല; ഒററയ്ക്കു്!

ഒരുവൻ—അതാ, ആ വരുന്നതാരാണു്?

രണ്ടാമൻ—റാണാജിയല്ല!

മൂന്നാ—റാണാജിയല്ല,

നാലാമ—ഉടുപ്പും നടപ്പും മററും രാജാവിന്റെ തന്നെ. (ശിപായിയോടു്) എടോ അതാരാണു്, തനിക്കറിയാമോ?

ഭടൻ—അയാൾ ജോധപുരി രാജാവു്, ഗജസിംഹൻ!

ഒന്നാ—ഇയ്യാളല്ലേ മഹാബത്ഖാന്റെ കൂടെ മേവാഡിനെ ആക്രമിക്കാൻ വന്ന ആൾ?

ഭടൻ—അതെ,

രണ്ടാമൻ—ഇയ്യാൾ രജപുത്രനല്ലേ?

മൂന്നാമ—രജപുത്രൻതന്നെ; പേരിനു; വാസ്തവത്തിൽ ഒരു മുസൽമാൻരജപുത്രരുടെ ഉഗ്ര ശത്രു:

[സൈന്യസമേതം ഗജസിംഹൻ വരുന്നു]

ഗജസിംഹൻ—(ഭടനോടു) കോട്ടവാതിൽപ്പടിയടച്ചിട്ടുണ്ടോ?

ഭടൻ—ഉവ്വു്. മഹാരാജ്!

ഗജസിംഹൻ—ഇന്നു മുതൽ ഈ കോട്ട നമ്മുടെയാണ്; ഇറക്ക പടി!

ഭടൻ—മഹാരാജ —പ്രഭുവിന്റെ കല്പനയില്ലാതെ പടി ഇറക്കാൻ വയ്യ.

ഗജസിംഹ—(സൈന്യങ്ങളോട്) ഇവന്റെ കയ്യിൽനിന്നു പടിവാതലിന്റെ താക്കോൽ തട്ടിപ്പറിക്കുവിൻ!

ഭടൻ—താക്കോലെടുക്കാം; എന്റെ തല വീണിട്ട്!

(ഭടൻ വാളൂരുന്നു.)

ഗജ—ശരി. എന്നാൽ കഴിഞ്ഞോട്ടെ.

പുരവാസി—സഹോദരരേ, നിങ്ങളെന്താണീയക്രമം നിന്നു കാണുന്നോ? എതിർക്കുവിൻ; ആ ഗജസിംഹനെ എതിർക്കുവിൻ!

(എല്ലാവരും ഗജസിംഹനോടടുക്കുന്നു.)

ഗജ—വിരുതന്മാരേ! ഇതാ.

(മൊഗളഭടന്മാർ, ഗജസിംഹനെ രക്ഷിക്കാൻ ഓടിവരുന്നു.)

(ഇതിനിടയിൽ, മൊഗൾസൈന്യത്തോടുകൂടി റാണാ അമരസിംഹൻ വരുന്നു.)

റാണാ—രജപുത്രരേ! വാളുറയിലിടുവിൻ!

(ഭടന്മാർ വാളുറയിലിടുന്നു.)

റാണാ—(ഗജസിംഹനോട്) മഹാരാജാവേ, ഇവിടെക്കെന്തിനാണാവോ എഴുന്നള്ളിയത്.

ഗജ—ഈ കോട്ട പിടിച്ചടക്കാൻ!

റാണാ—രാജാധിപ, റാണാ അമരസിംഹൻ യഥോചിതം താങ്കളെ അതിഥിസൽക്കാരം ചെയ്യാതെ വിടില്ല! പട്ടി! മൊഗളരുടെ എച്ചിലും നക്കി നടക്കുന്ന പട്ടി! നിനക്കുചിതമായ സൽക്കാരം അമരസിംഹനിതാ തരുന്നു!

(ഗജസിംഹനെ ഒരു ചവിട്ടു ചവിട്ടുന്നു; ഗജസിംഹൻ നിലത്തു മറിഞ്ഞുവീണു മണ്ണുകപ്പുന്നു.)

റാണാ—ധീരനായ രജപുത്രരേ, പടിവാതിൽ തുറക്കു!

(ഉടൻ വാതിൽ തുറക്കുന്നു, മൊഗൾസൈന്യത്തോട് ഇനി നിങ്ങൾക്കു പോവാം.) റാണാ കോട്ടക്കകത്തു കടക്കലും വാതിലടയ്ക്കലും ഒപ്പം കഴിയുന്നു.)

---

രംഗം 6.

(സ്ഥലം—മേവാഡിലെ ഗിരിപ്രാന്തം.)

(സമയം—സന്ധ്യ)

(സത്യവതിയും അരുണസിംഹനും ചില ചാരണികളും പാടുന്നു). (മൂന്നു ഭടന്മാരോടുകൂടി ഹിദായത്തലി വരുന്നു.)

ഹിദായ—നീയാരാണ്?

സത്യ—ചാരണി!

ഹിദായ—തെരുവിലും വഴിയിലും പാട്ടുപാടി നടക്കുകയാണോ നിന്റെ ജോലി?

സത്യ—അതെ; അതുതന്നെയാണു എന്റെ ജോലി!

ഹിദായ—ഇനിമുതൽ നിനക്ക് ഈ പാട്ടു പാടാൻ പാടില്ല!

സത്യ—എന്തുകൊണ്ട്?

ഹിദായ—ഇപ്പോഴീരാജ്യം നിങ്ങളുടെയല്ല; മൊഗളന്മാരുടെയാണ്!

സത്യ—മൊഗളർ ജയിച്ചോട്ടെ; മേവാഡിന്റെ സ്വാതന്ത്ര്യമകുടം അധഃപതിക്കുംവരെ ഞങ്ങൾ പൊരുതി. യുദ്ധത്തിൽ നിങ്ങൾ ജയിച്ചു; ഞങ്ങൾ കുനിഞ്ഞ ശിരസ്സുകൊണ്ടു മൊഗളനു സ്വാഗതംപറഞ്ഞു! ഇന്നു മൊഗളനും രജപുത്രനും സഗോത്ര്യരാണ്. ഇതെല്ലാം ശരി. ഇതെല്ലാം വാസ്തവം. എന്നാൽ ഞങ്ങളോടു നിങ്ങൾ കരയരുതെന്ന് എന്തിനു പറയുന്നു? നിങ്ങളുടെ മരണം എന്തിനു സന്തപ്താശ്രുവെത്തടയുന്നു? സാഹസവർകളെ, ലോകത്തിൽ തന്താങ്ങളുടെ അമ്മമാരെ എല്ലാവരും സ്നേഹിക്കുന്നു; മേവാഡിലെ ഹതഭാഗ്യന്മാർക്കുമാത്രം എന്തുകൊണ്ട് അതു പാടില്ല.

ഹിദായ—ഇല്ല, ഈ പാട്ട നിങ്ങൾക്ക പാടുവാൻ പാടില്ല!

അരുണ—ഞങ്ങൾ പാടും, ആരാണു തടയുന്നത്, കാണാമല്ലോ! പാട്ട അമ്മെ, അതെ പാട്ട് ഒരിക്കൽകൂടി പാട്ടു!

ഹിദായ—ഈ പാട്ട പാടിയാൽ നിങ്ങളുടെ കയ്യിൽ ചങ്ങല വീഴും.

സത്യ—പാട്ട പാടിയതിന്നു ചങ്ങലയിലിടുന്നതു ഞങ്ങൾക്ക സമ്മതം! നിങ്ങളുടെ ഇരുണ്ട കൽത്തുറുങ്കിലിരുന്നു ഞങ്ങളിതു മുക്തിഗീതം പാടും. മകനേ പാട്ടു; അതെ പാട്ട പാട്ടു!

ഹിദായ—ശരി. എന്നാൽ നിങ്ങളെയെല്ലാം തടവുകാരായിപ്പിടിച്ചിരിക്കുന്നു.

(ഹിദായത്തലി മുമ്പോട്ടുവരുന്നു.)

അരുണ—(വാളൂരിപ്പിടിച്ചു) പ്രാണനിൽക്കൊതിയുണ്ടെങ്കിൽ സൂക്ഷിച്ചോ; എന്റെ അമ്മയെ തൊട്ടുപോവരുത്!

ഹിദായ—എടാ, തെമ്മാടിച്ചെക്കാ! വെയ്ക്കെടാ അവിടെ വാള്!

അരുണ—(ക്രോധിച്ചു) വെയ്ക്കാം, വാളു വെയ്ക്കാം. എടാ! സൂക്ഷിച്ചുകളിച്ചോ!

ഹിദായ—പിടിക്കിനെടാ ഈ വികൃതിയെ!

[ഭടന്മാർ മുമ്പോട്ടുവരുന്നു, ഇരുവരും പൊരുതുന്നു].

സത്യ—യുദ്ധംചെയ്യു, മകനേ, മാതൃരക്ഷയ്ക്കായി എന്നും ഇങ്ങിനെതന്നെ യുദ്ധംചെയ്യു!

(ഒരു ഭടൻ മരിച്ചുവീഴുന്നു.)

സത്യ—പ്രാണൻ പോകുംവരെ ശസ്ത്രംവെയ്ക്കരുത്! ചെയ്യു, യുദ്ധം ചെയ്യു! എന്ത് അത്ഭുതം! എന്തു പരമാനന്ദം!!

ഹിദായത്തലിയും അരുണനെയെതിർക്കുന്നു. മൂന്നു ഭടന്മാരും അരുണനെ വളയുന്നു. (പുത്രവധം അടുത്തുവരുന്നു കണ്ടു സത്യവതി കണ്ണടയ്ക്കുന്നു. ഇതിനിടയിൽ ചില ഭടന്മാരോടുകൂടി മഹാബത്ഖാൻ വരുന്നു.)

മഹാബത്—ഹിദായത്തലീ, നിൽക്കു!

(എല്ലാവരും യുദ്ധംനിറുത്തുന്നു.)

മഹാബെത് —ഹിരായതാഷി, നിങ്ങൾക്ക ലജ്ജയില്ലല്ലൊ; മൂന്നു തെണ്ടികൾക്കുകൂടി ഒരു കുട്ടിയോടെതൃക്കാൻ ലജ്ജയില്ലല്ലൊ. മമീ—(അരുണനോട്) മകനെ, നീ സ്വന്തം ജീവനെ തൃണവൽഗ്ഗണിച്ചു, മാതൃസംരക്ഷകനായി പൊരുതി. ഇത്തരം കൃത്യത്തിനുവേണ്ടി ചെയ്യണം ആത്മാർപ്പണം! കുട്ടീ, നീ ധന്യൻതന്നെ, ചിരഞ്ജീവിയായിരിക്കു!

(സത്യവതി, നിശ്ശബ്ദമായി അഭിമാനത്തോടും ഗൌരവത്തോടും പുത്രനെ നിരീക്ഷിക്കുന്നു; മഹാബെത് ഖാന്റെ മുമ്പിലേക്കു രണ്ടടിവെച്ച് ആളെയറിഞ്ഞു പിമ്പാക്കംതന്നെ മാറി തലതാഴ്ത്തി നില്ക്കുന്നു )

മഹാബെത് —(സത്യവതിയുടെ നേക്കുനോക്കി) സഹോദരീ, നിന്നോടെന്തു പറയട്ടെ. ഇപ്പോൾ നിന്നെ സഹോദരി എന്നു വിളിക്കുന്ന അധികാരം എനിക്കില്ല; എനിക്ക മറ്റൊന്നും പറയാനില്ല. മാപ്പുതരു; പ്രിയ സഹോദരീ, എനിക്ക മാപ്പു തരു!

സത്യ—ഭഗവാനെ, എന്താണിച്ചെയ്യുന്നത്! എന്റെ അനുജനെന്നെ വീണ്ടും, സഹോദരി എന്നു വിളിക്കുന്നു; എന്നാലാവിളിയെ, ഞാനെങ്ങിനെ ഹൃദയത്തോടു ചേർത്താശ്ലേഷിക്കട്ടെ!

അരുണ—ഇദ്ദേഹമേതാണമ്മെ?

സത്യ—ഇദ്ദേഹം മൊഗളസേനാപതി, മഹാബെത് ഖാൻ.

മഹാബെത് —അരുണ, ഞാൻ നിന്റെ പ്രിയ മാതുലനാണ്!

സത്യ—വരു മകനെ, നമുക്ക പോവുക; വരു!

മഹാബെത് —എങ്ങോട്ടു പോവുന്നു? എനിക്ക മാപ്പു തന്നു പോവൂ.

സത്യ—മഹാബെത് ഖാൻ, നീ എന്തു പാപമാണു ചെയ്യുന്നതെന്നു നിനക്കറിയാമോ?

മഹാബെത് —ഉവ്വു; എനിക്കറിയാം. ഞാനെന്റെ കൈകൊണ്ടു സ്വന്തം വീട്ടിനു തീവെച്ചു! അതിൽനിന്ന് ഉയരുന്ന പുകയെ പൈശാചികാനന്ദത്തോടെ നോക്കിനിന്നു!

സത്യ—തീൎന്നുവോ?

മഹാബത്—പിന്നെന്താണു ഞാൻചെയ്ത പാപം. ഞാൻ ഇസ്ലാംമതം സ്വീകരിച്ചു. ആ മതമാററം പാപമേ അല്ല. അതൊന്നും പാപമല്ല. അവനവന്റെ വിശ്വാസപ്രകാരം പ്രവൎത്തിക്കാൻ ഓരോ മനുഷ്യനും അധികാരമുണ്ട്. ജന്മസിദ്ധമായ അധികാരമുണ്ട്.

സത്യ—ശരിയാണു—നീ ചെയ്തതെല്ലാം നന്നായി; വളരെ നന്നായി. വരൂ മകനേ, നമുക്കു പോവുക!

മഹാബത്—ഇസ്ലാംമതം പാപമല്ല. മനുഷ്യഹൃദയത്തിലെ എല്ലാ മൃദുലവികാരങ്ങളെയും, ചുട്ടെരിക്കുന്ന ഒരു മതമല്ല ഇസ്ലാംമതം!—ജ്യേഷ്ഠത്തി! സ്ത്രീഹൃദയം—അതെന്താണ്! പവിത്രതയുടെ തപോവനം; ആത്മത്യാഗത്തിന്റെ ലീലാസ്ഥലം; പ്രീതിയുടെ നന്ദനകാനനം; ഇത് എനിക്കറിയാം—ആ സ്ത്രീഹൃദയത്തെക്കൂടി കരിങ്കല്ലാക്കിത്തീൎക്കത്തക്കതായിരുന്നു അദ്ദേഹത്തിന്റെ ആചാരനിഷ്ഠ! ഒരു നിമിഷത്തേക്കു—മറക്കൂ; നി ഹിന്ദുവെന്നും, ഞാൻ മുസൽമാനാണെന്നും നീ മഹിതയെന്നും ഞാൻ അക്രമിയെന്നും ഉള്ള കഥ ഒരൊററ നിമിഷത്തേക്കു മറക്കൂ! ഈ വിചാരമൊക്കെ ഇരിക്കട്ടെ—നീയും മനുഷ്യൻ; ഞാനും മനുഷ്യൻ; ഞാൻ സഹോദരൻ; നീ സഹോദരി—ഹേ പ്രിയസഹോദരി—ആ ബാല്യാവസ്ഥയൊന്നോൎത്തുനോക്കൂ—എന്നെ മടിയിൽകിടത്തിക്കളിപ്പിക്കുകയും എന്റെ കവിളത്തു മെല്ലെ മെല്ലെയുമ്മ വെക്കുകയും, ഉക്കത്തെടുത്തു മുററങ്ങളിൽകൊണ്ടു നടക്കുകയും, മാറോടണച്ച്, തോളിൽ കിടത്തിയുറക്കുകയും ചെയ്തിരുന്ന ആ ബാല്യാവസ്ഥയെ ഒന്നോൎത്തു നോക്കൂ! നാമിരുവരും—അമ്മയില്ലാത്ത കുട്ടികളാണ്; പെങ്ങളും ആങ്ങളയുമാണ്!

സത്യവതി—അയ്യോ, ഭഗവാനേ!—

മഹാബത്—ജ്യേഷ്ഠത്തി—

സത്യവതി—എനിക്കു സഹിക്കാൻ കഴിയുന്നില്ലല്ലോ? വരേണ്ടു് വന്നു; ക്ഷമിച്ചിരിക്കുന്നു. പ്രിയസഹോദര! നിന്റെ സൎവ്വാപരാധവും ഞാൻ (ക്ഷമിച്ചിരിക്കുന്നു) സൎവ്വേശ്വരനോടും നിന്റെ പാപശാന്തിക്കായി പ്രാൎത്ഥിക്കാം? അനുജ, പൊന്നനുജ, ഇനി നീയെനിക്കു്, മൊഗൾസേനാപതി മഹാബെതു് ഖാനല്ല; പിന്നെയോ എന്റെ 'ആ' കൊച്ചു മഹീപതി, ഞാൻ മടിയിൽ കിടത്തിയുറക്കിയ ആ മഹീപതിതന്നെ! അനുജ, പൊയ്ക്കൊള്ളുക?

മഹാബെതു്—എന്നാലങ്ങിനെയാവട്ടെ! ഞാൻ പോയിവരട്ടെ, ജ്യേഷ്ഠത്തി!!

[സത്യവതിയെ നമസ്കരിക്കുന്നു]

സത്യവ—ആയുഷ്മാൻ ഭവ! (അങ്ങനെയാട്ടെ) പോവുക മകനേ!

ഹിരായത്തലി—ഹേ, നിങ്ങളെവിടെപ്പോവുന്നു? നിങ്ങൾ തടവുപുള്ളികളാണു്.

മഹാബെതു്—ആരെടാ, അതു് അത്ര വീരൻ? എന്റെ മുമ്പിൽ വെച്ചു്, എന്റെ ജ്യേഷ്ഠത്തിയെ തൊടാൻ തക്ക ധൈൎയ്യമുള്ള ആ വീരനാരാണു്?

ഹിരായ—നിങ്ങളുടെ കല്പന ഇപ്പോൾ നടക്കില്ല; ഇപ്പോൾ സേനാപതി നിങ്ങളല്ല; ഷാഹ്ജാദാണു് ഇപ്പോഴത്തെ സേനാപതി! [വരുന്നു].

ഷാഹ്ജാദ്—ഞാനിതാ കല്പിക്കുന്നു, അമ്മേ, നിങ്ങൾക്കു പോവാം?

ഹിരായ—എന്നാൽ ഷാഹ്ജാദ് സാഹേബ് ഈ സ്ത്രീ രാജദ്രോഹം ചെയ്യുവളാണു്; ഇവൾ രാജദ്രോഹകരമായ പാട്ടു നാട്ടിലെങ്ങും പാടിപ്പരത്തുന്നു?

ഷാഹ്ജാദ്—ഞാൻ മുമ്പുനിന്നു് ഈ പാട്ടു കേട്ടിരിക്കുന്നു; അതെത്ര ഹൃദയമോഹകം; എത്ര ഭാവപൂൎണ്ണം.

ഹിരായ—ഷാഹ്ജാദ്—ഇത്തരം പാട്ടുകൾ നാമറിയാതെ, സാമ്രാജ്യത്തെ കരണ്ടുതിന്നും!

ഷാഹ്ജാ—വേണ്ട, വേണ്ടാ; അക്കാര്യം നിങ്ങളാലോചിക്കേണ്ടെന്നില്ല; സാമ്രാജ്യത്തിന്നു മൊഗള്‍ചക്രവര്‍ത്തി ഒരാളുണ്ട്. ഇങ്ങാതിരിപ്പാനുംകൊണ്ട്, ഒരു സാമ്രാജ്യം ഛിന്നഭിന്നമായിപ്പോകുമെങ്കില്‍, മേവാഡില്‍നിന്നു മാത്രമല്ല, അഖിലഭാരതവര്‍ഷത്തില്‍നിന്നും മൊഗളാധിപത്യം ഒലിച്ചുപോവട്ടെ! ഒരു ഗീതത്തിന്റെ—ഒരു നെടുവീര്‍പ്പില്‍, മേഘശകലംപോലെ, പാറിപ്പറന്നുപോവുന്ന സാമ്രാജ്യം നമുക്കു വേണ്ട; ഹിദായത്താലി മൊഗളസാമ്രാജ്യം മണല്‍ക്കോട്ടയല്ല; അതിന് ഉറച്ച അസ്ഥിവാരമുണ്ട്! അമ്മയെ സ്നേഹിക്കുന്നതു കുറ്റമല്ല; അമ്മയുടെ മാനം രക്ഷിക്കാന്‍ എതിര്‍ക്കുന്നതും കുറ്റമല്ല; ഇവരുടെ ഈ കുറ്റംകൊണ്ടു മൊഗളസാമ്രാജ്യം തകരുകയാണെങ്കില്‍ അങ്ങിനെതന്നെ തകര്‍ന്നുപോവട്ടെ! പറഞ്ഞതു മനസ്സിലായില്ലേ, ഹിദായത്താലി?

ഹിദായ—പാട്ടു സഹോദരി, അതേ പാട്ടുപാടൂ!

ഷാഹ്ജാ—ഇതു പാടിനടക്കുന്നതിലല്ല, ഈ പാട്ടു കേള്‍ക്കാന്‍ ആളില്ലാത്തതിലാണ് എനിക്കുള്ള ഖേദം! പാട്ടു സഹോദരി, പാടൂ; ഞാന്‍ കേള്‍ക്കാം; പൂര്‍വ്വഗാഥകള്‍ നിറഞ്ഞ മേവാഡിന്റെ ഗീതങ്ങള്‍ കേട്ടു ഞാന്‍ കണ്ണീര്‍ പൊഴിക്കട്ടെ! പാടുവിന്‍; എല്ലാവരും പാടുവിന്‍; ഹിദായത്താലി നീയും പാടൂ. ഞാനും പാടാം; എല്ലാവരും പാടുവിന്‍!!

---

രംഗം 7

(സ്ഥലം—ഉദയസമുദ്രത്തിന്റെ തീരം).

(സമയം—സന്ധ്യ).

[മാനസി തനിച്ചു നില്ക്കുന്നു].

മാനസി—കല്ലിന്റെ മേല്‍ഭാഗത്തുകൂടി വമ്പിച്ചൊരു കൊടുങ്കാറ്റു കടന്നുപോയി; ഇപ്പോഴും അനന്തസമുദ്രത്തിലെ ഗംഭീരസ്വനം കല്ലിന്റെ ചെവിയില്‍ വന്നലയ്ക്കുന്നു. പണ്ടത്തെപ്പോലെ അങ്ങു

ശതാധികം മധുരമായിരിക്കുന്നു. മേഘാവരണം നീങ്ങി; നീലാകാശത്തിലെങ്ങും ഉജ്ജ്വലതാരകൾ തിളങ്ങിത്തുടങ്ങി. ഈ നക്ഷത്രങ്ങളും, പണ്ടത്തിൽ ശതാധികം പ്രകാശമാനങ്ങളായി; ഞാൻ എന്റെ കർത്തവ്യപഥത്തിൽനിന്നു വിമുഖയായി. ദുഃഖദുഃഖങ്ങളിൽനിന്നു വിമുഖയായി?

[കല്യാണി വരുന്നു].

മാനസി—ആര്, കല്യാണിയോ?

കല്യാണി—അതെ, രാജകുമാരി!

മാനസി—ഇനിയെന്തു രാജകുമാരിയാണ്—അതങ്ങനെ പോകട്ടെ—കല്യാണീ—ഇന്നുമുതൽ നാം തമ്മിൽ പുതിയൊരു ബന്ധംകൂടിയുണ്ടായിട്ടുണ്ട്—അതാ, നീ പിന്നെയും തുടങ്ങി കരയാൻ അല്ലേ?

കല്യാണി—ഇല്ല ജ്യേഷ്ഠത്തി, ഞാൻ കരയില്ല!—ആവൂ! സഹിക്കുന്നില്ലല്ലോ! അതുകൊണ്ടാണു ഞാനിങ്ങോട്ടോടിവരുന്നത്; എന്നെ ആശ്വസിപ്പിക്കുന്ന ഔഷധം നിന്റെ കയ്യിലേ ഉള്ളൂ.

മാനസി—നീയ്, നിന്റെ ദുഃഖമെല്ലാം എനിക്ക് തന്നേക്കൂ; എന്റെ സുഖമെല്ലാം നിനക്കെടുത്തോളൂ.

കല്യാണി—നിന്റെ സുഖങ്ങളോ?

മാനസി—അതെ. എന്റെ സുഖങ്ങൾ തന്നെ; ദുഃഖം എന്നെയൊന്ന് മറിച്ചിടാൻ നോക്കി; കഴിഞ്ഞില്ല; തോറ്റുനിന്നു; ഇനിയെന്നെ എളുപ്പട ചലിപ്പിക്കാൻ അതിനു കഴിയില്ല. ഞാൻ ദുഃഖത്തെ, കാട്ടുകുതിരയെന്നപോലെപ്പിടിച്ചു പന്തിയിൽകയറ്റി; ഇനിയതിനെ മെരുക്കും; അതിനെ എന്റെ ചൊല്പടിക്കു നിർത്തി യഥേഷ്ടം വേലചെയ്യിക്കും. കല്യാണി, ദുഃഖത്തോട് ഞാൻ വളരെ നന്ദിയുള്ളവളായിരിക്കുന്നു? ദുഃഖം എന്നെ പല പാഠങ്ങളും പഠിപ്പിച്ചു; ഇതുവരെ ഞാൻ പത്തിരുന്നാളു സ്വപ്നരാജ്യത്തിലായിരുന്നു; ദുഃഖത്തിന്റെ നാകനിച്ച് അന്ധകാരനിബിഡമായിത്തോന്നിയിരുന്നു; ഞാനു,

പ്പോൾ കുറച്ചുദിവസമായി അതിൻെറ നാട്ടുകാരിയാണ്? ശത്രുക്കളും ഞാനുമായിട്ടു നേരിട്ടു കണ്ടുമുട്ടി. എന്നെയവർക്ക്, പിടികിട്ടീല! ഇത്രകാലവും എൻെറ ജീവിതം അപൂർണ്ണമായിരുന്നു; ഇന്നതു പൂർണ്ണമായി; പരിപൂർണ്ണമായി!

കല്യാണി—ജ്യേഷ്ഠത്തി, നീ ഭാഗ്യവതിതന്നെ!

മാനസി—നീയും ഭാഗ്യവതിയാവും!

കല്യാണി—അതെങ്ങിനെയാണു മാനസി?

മാനസി—ഞാൻ പറയുന്ന പ്രവൃത്തിയിൽ നീയെനിക്കു സഹായിക്കണം. വരൂ, നമുക്കു മനുഷ്യവർഗ്ഗത്തിൻെറ നിത്യമംഗളത്തിനായി ജീവിതം സമർപ്പിക്കാം; നിൻെറ കല്യാണി എന്ന പേര് സ്വാർത്ഥകമാവട്ടെ, കല്യാണി, നീയെനിക്കു പിൻതുണ നിൽക്കില്ലേ?

കല്യാണി—നില്ക്കാം; തീർച്ചയായും ഞാൻ നിനക്ക് പിൻതുണ നില്ക്കാം!!

മാനസി—ഇപ്പോൾ നിനക്കൊരു ധൈര്യം തോന്നുന്നില്ലേ? ഉണ്ട്; വാസ്തവമായും ധൈര്യമുണ്ട്. പരാർത്ഥജീവിതം വ്രതമായെടുത്തവരെ ദുഃഖം തീണ്ടില്ല.

കല്യാണി—അപ്പോൾ, എൻെറ വ്യർത്ഥപ്രേമം നിൻെറ മതത്തിൽ സാർത്ഥകമാണ്!

മാനസി—നിനക്കിപ്പോഴും മഹാബത്ഖാൻെറ നേരെ വെറുപ്പുണ്ടോ?

കല്യാണി—ജ്യേഷ്ഠത്തി, അന്നു ഞാൻ സാഭിമാനം അദ്ദേഹത്തോടു പല അസഭ്യവാക്കുകളും പറഞ്ഞു "നിങ്ങളുടെ മുഖത്തിനി ഞാൻ നോക്കില്ല" എന്നു കൂടി, പോരുമ്പോൾ, അദ്ദേഹത്തോടു ഗർജ്ജിച്ചു! അദ്ദേഹത്തെ നിന്ദിക്കാനുള്ള യോഗ്യത എനിക്കില്ലെന്ന്, ഇന്നെനിക്കു മനസ്സിലായി. ബാല്യകാലം മുതൽ ആരെ ധ്യാനിച്ചു ധ്യാനിച്ചു ഞാൻ ഇത്ര വലിയവളായോ, ഈ യൌവനകാലത്ത് ആരെ ഞാനെൻെറ ജീവിതാകാശത്തിലെ ധ്രുവനക്ഷത്രമായിക്കരുതിവെച്ചു പൂജിച്ചുവരുന്നു

വോ, ഈ നിരാശയുടെ ഘോരാന്ധകാരത്തിലും ആ തരള ചിത്രം എന്റെ ഹൃദയത്തിൽ മിന്നൽ മിന്നിച്ചുകൊണ്ടിരുന്നുവോ, അദ്ദേഹത്തെ നിന്ദിക്കാനുള്ള അർഹതയെനിക്കില്ല; അദ്ദേഹത്തെ ഉപേക്ഷിക്കാനുള്ള ശക്തിയും എനിക്കില്ല!

മാനസി—അത്യാവശ്യമില്ല; നിന്റെയാ അനഘമായ വ്യക്തിപ്രേമത്തെ—വിശ്വവ്യാപിയാക്കി ഉയർത്തൂ! സങ്കുചിതത്തെ വിശ്വവ്യാപിയാക്കൂ! വിശ്വപ്രേമത്തിനു യോഗ്യതയും അയോഗ്യതയും അറിഞ്ഞുകൂടാ; അതു കേവലം ശുശ്രൂഷയാൽ, ആത്മാനന്ദമനുഭവിക്കുന്നു. പ്രതിഫലേച്ഛയില്ലായ്മയാൽ തൃപ്തിയായിത്തീരുന്നു!

[സത്യവതി വരുന്നു.]

സത്യവതി—മാനസീ, നിന്റെ അച്ഛൻ വിളിക്കുന്നു.

മാനസി—അച്ഛൻ പോയി മടങ്ങിയോ?

സത്യ—ഉവ്വ്.

മാനസി—മൊഗളരുമായി സന്ധിചെയ്തുവോ?

സത്യ—ഇല്ല. ഷാഹ്ജാദാ കുറം റാണാജിക്കൊരു കത്തയച്ചിരുന്നു; അതിലെ സന്ധിവ്യവസ്ഥകൾ വെറും ആകാശപ്പൂക്കൾ മാത്രമാണെന്നു പിന്നീട് അദ്ദേഹത്തിനു മനസ്സിലായി.

മാനസി—എന്തുകൊണ്ട്?

സത്യ—(കോപിച്ചിട്ടു) സന്ധിയെപ്പോഴും സമന്മാർ തമ്മിലായേ യോജിക്കൂ; കഴുത, കഴുതയോടേ യോജിക്കൂ; കാലടിയും പുറവുംകൂടി സമാധിയിൽ സന്ധിയുണ്ടാവില്ല; മയമപ്പനിയും കുറവിച്ചിയുംകൂടി സന്ധിയുണ്ടാവില്ല; റാണാജി പൂത്തുവരുന്ന തണ്ടേത്തിനു, കോട്ട വശത്താക്കാമെന്ന വിചാരമായിരുന്നു ആയാൾക്ക. പ്രതാപസിംഹന്റെ പുത്രന് ഈ അപമാനമെല്ലാംകൊണ്ട് മൃത്യുവായിരുന്നു ഉത്തമം!

മാനസി—അച്ഛനിനിയെന്തു ചെയ്യും?

സത്യ—ഇന്ന് അദ്ദേഹം സകല സാമന്തന്മാരെയും വിളിച്ചു; തന്റെ പുത്രനെ സിംഹാസനത്തിലിരുത്തി; താൻ വാളുമേ

ഴിഞ്ഞു. അദ്ദേഹം റാണിയോടുകൂടി വാനപ്രസ്ഥം സ്വീകരിക്കാൻ തീർച്ചപ്പെടുത്തിയിരിക്കുന്നവരത്രെ മാനസീ, ഇന്നാണു മേവാഡിന്റെ അധഃപതനം!

മാനസി—ഇന്നോ? അല്ല; ഒരിക്കലുമല്ല; മേവാഡ് അധഃപതിക്കാൻ തുടങ്ങീട്ടു കാലമെത്രയായി? ഈ അധഃപതനം അതിന്റെ ഒരു ചെറുഭാഗം മാത്രമാണ്!

സത്യ—എന്നാൽ എന്നുമുതലാണീയധഃപതനം തുടങ്ങിയത്.

മാനസി—സർവ്വേശ്വരൻ കനിഞ്ഞു നൽകിയ കണ്ണുകൾ, മുറുകെ ചിമ്മി, ക്രിയാചാരങ്ങളുടെ കൈകളും പിടിച്ചു മേവാഡ്, എന്നു നടക്കാൻ തുടങ്ങിയോ, അന്നു മേവാഡിന്റെ അധഃപതനമാരംഭിച്ചു! എന്നു മുതൽ ചിന്തനവും, സത്യജ്ഞാനാന്വേഷണവും തീരെ നിർത്തിയോ, അന്നു മേവാഡിന്റെ അധഃപതനമാരംഭിച്ചു! നീരൊഴുക്കുള്ള കാലത്തു ജലം സ്വച്ഛമായിരിക്കുന്നു; ഒഴുക്കു നിന്നാൽ ചളി വന്നു നിറയുന്നു; പിന്നെയതിൽ നിന്നു ചില പുഴുക്കളുണ്ടായിത്തുടങ്ങുന്നു! ജ്ഞാനം, ചിന്ത ഇവയുടെ പ്രവാഹം നിലച്ചു; ഭ്രാതൃദ്രോഹം, വിജാതിദ്വേഷം ഇവയുടെ ചളി വന്നു നിറഞ്ഞു; അപ്പോൾ ശജസിംഹനെപ്പോലുള്ള പുഴുക്കളും അതിൽ ജനിച്ചു! പുരാതനന്മാരായ ഋഷികളുടെ വൈദികമതം—അത്യുദാരവും വിശാലാന്തരവുമായ ആ വൈദികമതം ഇന്നില്ല! ക്രിയാചാരങ്ങൾകൊണ്ടു, ഓരോ ഹിന്ദുഭവനവും മാറാലകെട്ടി കിടക്കുന്നു. ധർമ്മത്തിൽ ആശ്രയിക്കുന്ന ധർമ്മത്തിന്റെ വേരിനു ക്ഷതം തട്ടിയാൽ സമുദായവൃക്ഷം ഉണങ്ങിക്കരിയുന്നു. നോക്കുവിൻ, കണ്ണുതുറന്നു നോക്കുവിൻ; പാപത്തിൽ മറകയാൽ മനുഷ്യനെ കാണാതായിരിക്കുന്നു! മേവാഡ് മരിച്ചതിൽ ഞാൻ കരയില്ല! അതു വെറും വിഡ്ഢിത്തം!

സത്യ—ഈ ഹൃദയക്ഷതത്തിനിതാണോ ഔഷധം മാനസീ?

മാനസി—ഇതിലും വലിയ ഔഷധങ്ങളുണ്ട്; ആ ഔഷധമിതാണു—ഈ മേവാഡ് പോയാൽ പോട്ടെ; ഇതിലും വലിയൊരു

മേവാഡ്! ഒരു സാമ്രാജ്യം—ഒരു ദിവ്യസാമ്രാജ്യം, നമുക്കു സ്ഥാപിക്കണം! ആ സാമ്രാജ്യത്തിൽ മനുഷ്യരെല്ലാം ഓരോ കുടുംബം! എല്ലാവരും സഹോദരന്മാർ! നിത്യബലംകൊണ്ടും മാതൃനിഷ്ഠകൊണ്ടും ശക്തന്മാരാവണം! ദുഃഖത്തിലും സുഖത്തിലും, സമ്പത്തിലും ആപത്തിലും, ജീവിതത്തിലും മരണത്തിലും അവർക്കു ധർമ്മമായിരിക്കണം ധ്രുവനക്ഷത്രം! സത്യമായിരിക്കണം വഴിത്തുണ! ആർക്ക് ആ ധ്രുവമില്ലയോ അവർ നശിക്കും; മേവാഡ് നശിച്ചു; എന്തിനു കരയുന്നു?

സത്യ—നമ്മുടെ സഹോദരന്മാർ ഭൂമിയിലുതിർന്നു വീഴുമ്പോൾ എങ്ങിനെ സഹിക്കും!

മാനസി—നമുക്കു നിർത്തണം; സ്വാർത്ഥജീവിതം ബലി കഴിച്ചും നമുക്കു നിർത്തണം. നമ്മുടെ പ്രയത്നം സഫലമായില്ലെങ്കിൽ വേറെ ഗതിയില്ല! സർവ്വേശ്വരൻ്റെ മംഗളനിയമം പൂർത്തിയാവട്ടെ. സത്യവതീ—സ്വാർത്ഥത്തെക്കാൾ വലുതുണ്ട്, സമുദായം; സമുദായത്തിലും വലുതുണ്ട്, രാജ്യം; രാജ്യത്തിലും വലുതുണ്ട്, മനുഷ്യൻ; മനുഷ്യത്വവും വർഗ്ഗീയതയും മുട്ടിടുന്ന ഘട്ടങ്ങളുണ്ട്; അപ്പോൾ വർഗ്ഗീയത മനുഷ്യത്വത്തിൻ്റെ മഹാസമുദ്രത്തിൽ ലയിച്ചുപോവണം. മനുഷ്യനില്ലാത്ത രാജ്യം ചാവണം. വീണ്ടും ജീവിക്കണം. വീണ്ടും മനുഷ്യത്വത്തിലേക്കുയരണം!

സത്യ—ഇതെല്ലാം ഈ ഭൂമിയിൽ സംഭവ്യമാകുന്നോ?

മാനസി—എന്തുകൊണ്ടു സംഭവ്യമല്ല; ഉന്നതാദർശത്തിനു മരണമില്ല; ഈ വർഗ്ഗത്തിൽപ്പെട്ട ഓരോ വ്യക്തിയും മനുഷ്യനാവും!

സത്യ—എന്നാണത്?

മാനസി—സങ്കുചിതങ്ങളും കൃത്രിമങ്ങളുമായ ബാഹ്യാചാരങ്ങളുടെ കരിങ്കൽ മതിലുകളടിച്ചുടയ്ക്കുന്ന ദിവസം; അന്ധകാരത്തിൻ്റെ കാരിരുമ്പു ചങ്ങലയെ, നിർഭയം പൊട്ടിച്ചെറിയുന്ന ദിവസം; ഹൃദയാന്തർഭാഗത്തുനിന്നു പ്രേമപ്രവാഹം ഉറന്നു വഴികയും, കർത്തവ്യാദർശത്തിനായി, പ്രാണത്യാഗം ചെയ്യുക

യും ചെയ്യുന്ന ദിവസം; പഴയ പഴയ ഗ്രന്ഥങ്ങളുടെ—പുരികംചുളുക്കൽ വകവെക്കാതെ നവീനമതത്തിന്റെ ദീപ്തദീപം കയ്യിലെടുക്കുന്ന ദിവസം;

സത്യ—ഏതാണാപ്പുതിയ മതം?

മാനസി—ആ മതത്തിന്റെ പേരുതന്നെയാണു—പ്രേമം!! ഈ മതക്കാർക്കു തന്നെ—ഏതിനും പശ്ചാത്തത്തേയും—ആ മതപരിധിയിലൊതുക്കേണ്ടിവരും. പിന്നീട് അവനു സ്വന്തമായൊന്നുമില്ല. ജഗന്നിയന്താവിന്റെ അജ്ഞേയനിയമങ്ങൾ സ്വയം അവനെ ഉന്നതത്തിലെത്തിക്കും. സഹോദരി, മനുഷ്യത്വത്തിന്റെ കര പറ്റാനുള്ള തോണിയിൽക്കൂടിയല്ല; പ്രേമാർദ്രമായ പരിക്ഷേപണത്തിൽക്കൂടിയാണ്! ശ്രീചൈതന്യൻ കാട്ടിത്തന്ന, ആ ദിവ്യമാർഗ്ഗത്തിൽക്കൂടിയാണ്! അതിന്റെയെല്ലാറ്റിലും നിലം, സ്വാർത്ഥവിഷയം!—പ്രാപ്യസ്ഥലമോ, നരകം! നാം ആ വഴി പോയാൽ, ജീവകാലം മുഴുവൻ റാണാപ്രതാപസിംഹന്റെ സ്മൃതിമസ്തകത്തിൽ സ്ഥാപിക്കപ്പെട്ട മേവാഡിന്റെ പുരാതനഗൌരവപ്രദീപത്തിന്റെ കരിന്തിരിയിലിരുന്നു കരയേണ്ടിവരും—ഫലമോ ശൂന്യം—ഇരുമ്പേ ശൂന്യം!

---

രംഗം 8.

(സ്ഥലം— ഉദയസാഗരത്തിന്റെ മണൽത്തിട്ട്)

(സമയം—സന്ധ്യ.)

[റാണാ അമരസിംഹൻ തനിച്ചു നില്ക്കുന്നു; ആകാശമെങ്ങും കാർമ്മേഘങ്ങൾ മൂടി മറച്ചിരിക്കുന്നു.]

റാണാ—മേവാഡിലെ ആകാശം ക്രോധംകൊണ്ടു ഗർജ്ജിക്കുന്നു; മലകൾ ലജ്ജമൂലം മുഖം മറച്ചു നില്ക്കുന്നു, സരോവരങ്ങൾ മനഃകാലുഷ്യത്തോടെ, കരയിൽ തലയിട്ടു തല്ലുന്നു; കുലദേവതകൾ രോഷം നിമിത്തം മുഖം തിരിച്ചിരിക്കുന്നു! എന്റെ

കൈയുകൊണ്ടു് ഇന്നു മേവാഡിന്ന് അധഃപതനമുണ്ടായി. റാണാ പ്രതാപസിംഹൻെറ മേവാഡിന്ന് അധഃപതനമുണ്ടായി-ഛായ്!

[അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നു.]

[മഹാബത് ഖാൻ വരുന്നു.]

റാണാ—വന്ദനം!

മഹാബത് ഖാൻ—മീവാരരാജാവു ജയിക്കട്ടെ!

റാണാ—മൊഗളസേനാപതി സാഹേബ്, താങ്കൾക്കു് ഭൂമിയിൽ ചോരപ്പുഴയൊഴുക്കാൻ മാത്രമല്ല, ആളുകളെ കണക്കിൽ കളിയാക്കാനും വശമാണെന്നു തോന്നുന്നു! ശരി—മേവാഡിലെ റാണാ ജയിക്കട്ടെ!

മഹാബത്—അല്ല, മഹാരാജാവേ, ഞാൻ കളിയാക്കിയതല്ല, ഞാൻ പറഞ്ഞതു മനഃപൂർവ്വമാണു്!

റാണാ—നീ കളിയാക്കിയാലും ശരി, കളിയാക്കിയില്ലെങ്കിലും ശരി; വളരെ ദിവസമായി നിന്നെ നേരിട്ടൊന്നു കാണണമെന്നു മോഹം ഉടങ്ങീട്ടു്!

മഹാബത്—കല്പിക്കാം—എന്താണാവശ്യമാവോ?

റാണാ—നിൻെറ വിനയം ശ്ലാഘ്യംതന്നെ, എന്നാൽ, നിന്നാൽമാത്രം സാദ്ധ്യമാവുന്നൊരു കാര്യമുണ്ടു്. അതിനുവേണ്ടി, വളരെ ദിവസമായി നിന്നെയൊന്നു നേരിൽ കാണണമെന്നു മോഹിക്കുന്നു!

മഹാബത്—എന്താണാവോ, മഹാരാജ്!

റാണാ—മഹാബത്! എൻെറ മുഖത്തൊന്നു നന്നായി നോക്കു; എൻെറ മുഖത്തു നന്നായി നോക്കിപ്പറയൂ—മഹാബത് ഖാൻ—ഞാൻ നിൻെറയാരാണു്?

മഹാബത്—എൻെറ സ്വന്തം സഹോദരൻ!

റാണാ—അങ്ങിനെയാണെങ്കിൽ നീ യോഗ്യൻതന്നെ. ഒരു സഹോദരൻ സഹോദരനോടു ചെയ്യുന്ന കർമ്മ നീ ചെയ്തു് തീ

ത്തു്. നിന്റെ പിതാമഹപ്രപിതാമഹന്മാരുടെ ഭൂമി, നീ നിമിത്തം, മൊഗളന്മാരുടെ പാദപ്രഹരമേററു. നിന്റെ രണ്ടു കൈകളും നിന്റെ മാതാവിന്റെ പവിത്രരക്തംകൊണ്ടു്, അരുണവൎണ്ണമായിരിക്കുന്നു.

മഹാബത് —ഞാൻ ചക്രവൎത്തി തിരുമനസ്സിലെ ഉപ്പല്ലേ തിന്നുന്നതു്?

റാണാ—ആ ഉപ്പു നിനക്കെന്നു മുതല്ക്കാണു്! —അതെല്ലാം പോകട്ടെ—നിന്റെ പ്രവൃത്തി ബാക്കിയുള്ളതുകൂടി മുഴമിക്കു; നിന്നോടു വാദപ്രതിവാദത്തിനൊന്നും ഞാനൊരുക്കമില്ല; അതു വ്യൎത്ഥമാണു്! നിനക്കുചിതമായ പ്രവൃത്തിതന്നെയാണു് നീ ചെയ്യുന്നതു്; മൊഗളന്റെ ചെരിപ്പു തൊട്ടു വന്ദിക്കുന്ന നിനക്കു് ഉചിതമായ പ്രവൃത്തിതന്നെയാണു് നീ ചെയ്യുന്നതു്. എതിരില്ലാത്ത സൌഭാഗ്യപ്രഭുത്വത്തിന്റെ ഉപമാനമായ നിനക്കു ഉചിതമായ പ്രവൃത്തിതന്നെയാണു് നീ ചെയ്യുന്നതു്. മ്ലേച്ഛൻ! നീ മേവാഡിനെ ധ്വംസിച്ചു; ആ ധ്വംസം പൂൎത്തിയായിട്ടില്ല; ധ്വംസത്തിനു് പൂൎത്തിവരുത്തൂ. മേവാഡിലെ റാണായേയും—വെട്ടി ഇരുതുണ്ടാക്കിയിട്ടു് ഇതാ പിടിച്ചോളൂ വാളു്!

[വാളു നീട്ടിക്കാട്ടുന്നു.]

മഹാബത് —റാണാ—

റാണാ—ഇനി പറഞ്ഞതിലപ്പുറം മിണ്ടരുതു്. എന്റെ ശിരച്ഛേദം ചെയ്യൂ; ആ പ്രവൃത്തികൊണ്ടു് നിന്റെ കളങ്കം ഒട്ടും അധികരിച്ചു പോവുന്നതല്ല; എനിക്കറിയാം—ഞങ്ങളുടെയെല്ലാം രക്തത്തിനു്, നിനക്കു ദാഹിക്കുന്നുണ്ടെന്നു് എനിക്കറിയാം. ദാഹം തീരട്ടെ. ഞങ്ങളുടെ പ്രാണവായു വലിച്ചെടുത്തു, കുടിച്ചുതീൎക്കാനുള്ള ആശ നിനക്കുണ്ടെന്നു് എനിക്കറിയാം. ആശ തീരട്ടെ, എന്റെ ശിരച്ഛേദം ചെയ്യൂ!

മഹാബത് —മഹാരാജാവേ, മഹാബത്ഖാൻ ഇത്ര നീചനല്ല; ഞാൻ വാളുകൊണ്ടും തീകൊണ്ടും മേവാഡിനെ ശ്മശാനമാക്കി

ത്തീൎന്നു വാസ്തവം; പക്ഷെ ഞാൻ ചെയ്തതു ധൎമ്മയുദ്ധമാണ്. അധൎമ്മയുദ്ധം ചെയ്തിട്ടില്ല?

റാണാ—ധൎമ്മയുദ്ധം! മഹാബത് ഖാൻ, ഇതു ധൎമ്മയുദ്ധമാണെങ്കിൽ കൂടയുദ്ധമേതാണിനി? കാലടി വിസ്താരത്തിലുള്ള ഒരു ചെറുരാജ്യത്തെയമൎത്താൻ ഒരു മഹാസാമ്രാജ്യത്തിലെ മുഴുവൻ സൈന്യം! ഒരു ചെറുതിരികൊളുത്തി കെടുത്താൻ വലിയൊരു സമുദ്രപ്രവാഹം! ഒരു പിഞ്ചുപൈതലിനെ, മോഹാലസ്യപ്പെടുത്താൻ, നരകത്തിലെ ഘോരസ്വപ്നം! ഇതു ധൎമ്മയുദ്ധമാണല്ലേ? മഹാബത് ഖാൻ നിന്റെ അക്രമത്തിനു മകുടം വെച്ചു! അച്ഛൻ മരിക്കുമ്പോൾ—റാണാ പ്രതാപസിംഹൻ മരിക്കുമ്പോൾ—ഈ വാളെന്റെ കയ്യിൽതന്നു പറഞ്ഞു—'അമരസിംഹ, ഈ ഖഡ്ഗത്തെ നീയപമാനിക്കരുത്!' ഞാനീഖഡ്ഗത്തെയപമാനിച്ചു; ആ അവമാനം എന്റെതന്നെ കണ്ണീരാൽ ക്ഷാളിതമാവണം.

മഹാബത്—മഹാബത് ഖാൻ ഒരു യോദ്ധാവാണ്; അക്രമിയല്ല.

റാണാ—എന്നാൽ അങ്ങിനെയാവട്ടെ. യുദ്ധത്തിനൊരുങ്ങു; വാളെടുക്കൂ.

[വാളുറയിൽ നിന്നൂരുന്നു].

മഹാബത്—ഞാൻ മേവാഡിനു വിരുദ്ധമായി ശസ്ത്രമെടുക്കുന്നതല്ലെന്നു പ്രതിജ്ഞ ചെയ്തിരിക്കുന്നു.

റാണാ—എന്നുമുതൽക്കാണാവോ ഈ മഹാവ്രതം (ഉം—എടുക്കൂ! വാളെടുക്കൂ. ഇന്നു മേവാഡിലെ മഹാശ്മശാനത്തിൽ—മൃതയായ മാതാവിന്റെ ശവശരീരം തോളിൽ ചുമന്ന അമരസിംഹൻ മഹാബത് ഖാനെ പോൎക്കു വിളിക്കുന്നു. ഉം—എടുക്കൂ വാളെടുക്കൂ.

മഹാബത്—മഹാരാജാവേ, കേൾക്കൂ.

റാണാ—ഇല്ലില്ല; അതൊന്നും കേൾക്കില്ല. എനിക്കു കേൾക്കേണ്ട

ഭീമ—ഛീച്ഛീ! കലഹമാണോ? യുദ്ധം ചെയ്യു; ഭാരതവർഷത്തെയിട്ടു വിറപ്പിച്ച ആ നിന്റെ ധീരതയൊന്നു കാണട്ടെ അധമ.

മഹാബത്—എന്നാലാവാം; എനിക്കും യുദ്ധം വശമാണോ എന്നു നോക്കാം. സൂക്ഷിച്ചോളു—ഭാരതവർഷത്തിൽ മഹാബത്ഖാന് ഒരെതിരാളി—രണസിംഹനാണ്. ശരി. സൂക്ഷിച്ചോളു—

[ഇരുവരും വാൾ ചുഴറ്റുന്നു].

റാണാ—സഹോദരനും സഹോദരനും തമ്മിലുള്ള യുദ്ധം! പുതിയ യുദ്ധം; ലോകം ഇതു കണ്ടിരിക്കില്ല. ഇന്നാണു ഭൂമിയിൽ പ്രളയം. [മാനസി രണ്ടാളുടെയും നടുവിൽ വന്നുവീഴുന്നു]. അവളുടെ തലമുടി ചിന്നിച്ചിതറിക്കിടക്കുന്നു.

മാനസി—അച്ഛ, ഇതെന്ത്? (മഹാബത്ഖാനോട്). ഇതെന്താണ്? ശാന്തനാകു!

റാണാ—മാറി നില്ക്കു മകളേ—നീ എന്റെ പ്രവൃത്തിയെ മുടക്കരുത്—

മാനസി—അച്ഛ, ശാന്തനാകു! വന്നതു വന്നു; ആ സർവ്വനാശത്തിനു സോദരരക്തംകൊണ്ടു ചായം പൂശേണ്ട; ഈ ദുഃഖവ്യാധിക്ക് ഹത്യയല്ല മരുന്ന്; അതിനൊരു ദിവ്യൗഷധമുണ്ട്; വീണ്ടും മനുഷ്യനാവുക!

റാണാ—മനുഷ്യനാവുക! അതെങ്ങിനെയാണു മാനസീ?

മാനസി—ശത്രുവെ ബന്ധുവായി കരുതുക; മനസ്സിൽനിന്നു വിദ്വേഷാന്ധകാരം നീക്കുക. അന്യരുടെയും രാജ്യത്തിന്റെയും മേൽ കട്ടിപ്പിടിച്ചിരിക്കുന്ന ചളി—വിശ്വപ്രേമത്തിന്റെ ജലധാരകൊണ്ടു കഴുകുക. വരുവിൻ ചാരണികളേ, വരുവിൻ! ഞാൻ നിങ്ങൾക്കു പഠിപ്പിച്ചുതന്ന ആ പ്രേമഗാനം എല്ലാവരും ഒരുമിച്ചു പാടുവിൻ; [മഞ്ഞവസ്ത്രം ധരിച്ച ചാരണികൾ പാടുന്നു. ഒരേ സ്വരത്തിൽ പാടുന്നു.]

റാണാ—മഹാബത ഖാൻ!

മഹാബത് —മഹാരാജാവെ!

റാണാ—നിന്റെ പേരിൽ ഒരു കുറ്റവുമില്ല, കുറ്റമെല്ലാം എന്റെ പേരിൽത്തന്നെയാണ്. മാപ്പു തരൂ അനുജ!

മഹാബത് —മാപ്പുതരൂ ജ്യേഷ്ഠ!

[ഇരുവരും ഗാഢാശ്ലേഷം ചെയ്യുന്നു.]



സമാപ്തം.

Printed at The Vidya Viṇodini Press, Trichur.

